അന്തർഭാരതീയ പുസ്തകമാല

# അർധചന്ദ്രന്റെ രാത്രി

ഗുർദയാൽ സിംഗ്

*വിവർത്തനം:*

വി.ഡി. കൃഷ്ണൻ നമ്പ്യാർ



നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ

# അവതാരിക

**തീവണ്ടി പാഞ്ഞുപോകുകയായിരുന്നു. ബോഗിയ്ക്കുള്ളിൽ, പ്രസിദ്ധ ചരിത്രകാരനായ ഡോക്ടർ ഗണ്ടാസിംഗിൻെറയും യശഃശരീരനായ ഡോക്ടർ വാസുദേവശരൺ അഗർവാളിൻെറയും ഇടയ്ക്ക് ഇരുന്നിരുന്ന ഞാൻ "പഞ്ചാബിയിൽ പാലിയുടെയും, പ്രാകൃതസംസ്കാരത്തിൻെറയും സ്വാധീന"ത്തെകുറിച്ച് അവർ തമ്മിൽ നടത്തിയിരുന്ന ചർച്ച ശ്രവിയ്ക്കുകയായിരുന്നു. "എന്നെ സംബന്ധിച്ചിടത്തോളം താങ്കളുടെ പേര് 'ഗണ്ടാസിംഗ്' തന്നെ കാലനിർണ്ണയത്തിൽ എത്തിക്കാൻ പര്യാപ്തമാണ്".**

അക്കാലത്ത് ഡോ. അഗർവാൾ 'അഷ്ടാദ്ധ്യായി'യിൽ നിന്ന് പാണിനിയുടെ കാലത്തെ ഭാരതീയ ജീവിതത്തെക്കുറിച്ച് പഠിക്കുന്നതിൽ വ്യാപൃതനായിരുന്നു. "എൻെറ പഠനം പൂർണ്ണമാകുന്നതിന് ചില മാർഗ്ഗതടസ്സങ്ങൾ ഉണ്ട്. അതിനൊരു പരിഹാരം കാണാൻ എനിക്കിതുവരെ കഴിഞ്ഞില്ല. കാരണം പഞ്ചാബിനെക്കുറിച്ച് എനിക്ക് വേണ്ടത്ര അറിവില്ല. സമയം കിട്ടുമ്പോൾ താങ്കളോടൊപ്പം പഞ്ചാബ് മുഴുവൻ ചുറ്റിസഞ്ചരിക്കണം."

കുറെ നേരം പഞ്ചാബിയിലെ ശുദ്ധ ഗ്രാമീണ നാമങ്ങളായിരുന്നു ചർച്ചാവിഷയം. പാലിയിലും പ്രാകൃതത്തിലും ഉള്ള പല ഗ്രാമീണനാമങ്ങളും ഞങ്ങൾ അദ്ദേഹത്തിന് പറഞ്ഞുകൊടുത്തു. വ്യക്തികളുടെ പേരുകളിൽ നിന്ന് പഞ്ചാബിലെ ഗ്രാമങ്ങളുടെയും പിന്നെ പ്രദേശങ്ങളുടെയും പേരുകളിലേക്ക് തിരിയുക സ്വാഭാവികമാണല്ലോ. അതിനിടക്കാണ് മറ്റു പേരുകളുടെ കൂട്ടത്തിൽ ഈ ലേഖകൻെറ നാവിൽ നിന്ന് 'മാച്ചെമാൽവ' എന്ന പേര് ഉച്ചരിയ്ക്കപ്പെട്ടത്. അതോടെ ഡോ. അഗർവാളിൻെറ ഗൗരവഭാവത്തിന് ഭംഗം വന്നു. പെട്ടെന്ന് അദ്ദേഹം ചോദ്യശരങ്ങൾ തന്നെ ചൊരിഞ്ഞു. "താങ്കൾ എന്തു പറഞ്ഞു മാൾവയോ?"

"ഏത് മാൾവ?"

"പഞ്ചാബിലും വല്ല മാൾവയും ഉണ്ടോ?"

"ഈ മാൾവ എവിടെയാണ്?"

ഞങ്ങൾ അദ്ദേഹത്തോട് ഫിറോസ്പൂർ, ഫരീദ്കോട്ട്, ഭാട്ടിൻഡ, സാംഗരൂർ, പാട്ട്യാല, ലുധിയാന എന്നീ പ്രദേശങ്ങൾ മാൾവയുടെ ഭാഗമായി കരുതപ്പെടുന്നതായി പറഞ്ഞപ്പോൾ അദ്ദേഹം സന്തോഷം കൊണ്ട് തുള്ളിച്ചാടിപ്പോയി. അദ്ദേഹത്തിൻെറ ഏതോ വലിയ പ്രശ്നത്തിന് പരിഹാരമുണ്ടായതുപോലെ തോന്നി. പഞ്ചാബിലെ മാൾവ പ്രദേശത്തിൻെറ ഭൂമിശാസ്ത്രം പാണിനി വിവരിച്ച ഭൂമിശാസ്ത്രത്തോട് തികച്ചും ഇണങ്ങുന്നതായിരുന്നു. ഇതേവരെ അദ്ദേഹത്തിന് മദ്ധ്യപ്രദേശിലെ മാൾവയെകുറിച്ച് മാത്രമേ അറിവുണ്ടായിരുന്നുള്ളു. പാണിനിയുടെ ഭൂവിവരണവുമായി അതിനെ പൊരുത്തപ്പെടുത്താൻ നടത്തിയ സർവ്വ ശ്രമങ്ങളും വിഫലമായിരുന്നു. എന്നാൽ അന്ന് സാന്ദർഭികമായി ഒരു ബുദ്ധിമുട്ടും കൂടാതെ ഈ പ്രശ്നത്തിന് പരിഹാരം കാണാൻ അദ്ദേഹത്തിന്

കഴിഞ്ഞു.

യശഃശരീരനായ ഡോ. വാസുദേവശരൺ അഗർവാളിനെപ്പോലുള്ള ഗംഭീരവിദ്വാൻമാരെപ്പോലും സന്തോഷത്തിൽ ആറാടിക്കാൻ ഇടയാക്കിയ പഞ്ചാബിലെ ഈ മാൾവപ്രദേശം ഏതാനും ദശകങ്ങൾ മുമ്പുവരെ അതീവദുർഗമമായ ഒരു ഭൂപ്രദേശമായിരുന്നു. പൊതുവെ മണൽ നിറഞ്ഞ ഭൂമി. കുന്നും കുഴിയും വെള്ളത്തിൻെറ കുറവും കാരണം കൃഷിക്ക് ഉപയുക്തമാകാത്ത ഒരു പ്രദേശം. അവിടവിടെ ചെറുതുണ്ടുഭൂമികളിൽ കൃഷിയിറക്കിയിട്ടുള്ളതൊഴിച്ചാൽ മൈലുകളോളം വെറും ഊഷരഭൂമി മാത്രം. ഗ്രാമത്തിന് പുറത്ത് പ്രകൃതിദത്തമായ വനം. മുള്ളൻ കണ്ടലും, ഇലവും, കരിവേങ്ങ തുടങ്ങിയ മുൾമരങ്ങളും കാരണം ഗതാഗതം പോലും വിഷമകരമായിരുന്നു. മാൾവയിലെ വെള്ളം ലവണാംശം കലർന്നതായിരുന്നു. കുടിയ്ക്കാൻ പറ്റിയ വെള്ളം വളരെ വിരളം. അനേകം ഗ്രാമങ്ങളിൽ കുടിയ്ക്കാൻ വെള്ളം കോരിയെടുത്തിരുന്ന കുളങ്ങളിൽ നിന്നു തന്നെ ഗ്രാമത്തിലെ മൃഗങ്ങളും വെള്ളം കുടിച്ചിരുന്നു. ഗ്രാമത്തിലെ മിക്ക വഴക്കുകൾക്കും കാരണം നീരുറവകളുടെ കൈവശാവകാശത്തെച്ചൊല്ലിയായിരുന്നു. ഗ്രാമങ്ങൾ വളരെ വളരെ അകലങ്ങളിൽ ആയിരുന്നു. എല്ലാം തന്നെ വലിയവലിയ ഗ്രാമങ്ങൾ. ഉപജീവനത്തിന്, നിർദയമായ പ്രകൃതിയുമായി സർവ്വദാ മല്ലിട്ടു കഴിയേണ്ടിയിരുന്നു. ഭരണകൂടത്തിൻെറ പ്രഭാവം ഈ പ്രദേശങ്ങളിൽ വേണ്ടത്ര പതിഞ്ഞിരുന്നില്ല. അതിനാൽ സാമാന്യജനങ്ങൾ ഭരണകൂടത്തിൻെറ നിയമങ്ങളിൽ നിന്ന് ഒഴിഞ്ഞു മാറാനുള്ള പ്രവണത കാട്ടിയിരുന്നു. ഉറച്ച ആരോഗ്യമുള്ള ശരീരവും കഠിനാദ്ധ്വാനത്തിന് കൂസലില്ലാത്ത പ്രകൃതവും ഉള്ളവരായിരുന്നു ജനങ്ങൾ. സ്നേഹവും വൈരവും ഒരേപോലെ ഗഹനമായിരുന്നു; ചിരസ്ഥായിയായ സ്വഭാവവിശേഷം, ജീവൻ കളഞ്ഞും അഭിമാനം രക്ഷിക്കുന്നതും. അന്തസ്സ് പാലിക്കുന്നത് വലിയ വിലയേറിയ കാര്യമായി കരുതപ്പെട്ടിരുന്നില്ല. വീരചരമത്തിന് കുടുംബത്തിലും സമൂഹത്തിലും അംഗീകാരമുണ്ടായിരുന്നു. മേളകളിലും ഉത്സവങ്ങളിലും വീരഗാഥകൾ പാടികേൾപ്പിക്കാറുണ്ടായിരുന്നു. രക്തത്തിന് പകരം രക്തം ഒഴുക്കുന്നത് വീരശൂരൻമാരുടെ ഗുണമായി കരുതിപ്പോന്നു. ഹിന്ദു, മുസ്ലീം, സിക്ക് എന്നീ മൂന്ന് മതങ്ങളിലും പെട്ടവരായിരുന്നു ആളുകൾ. പക്ഷേ ജനജീവിതം പരമ്പരാഗതവും നാടൻ രീതിയിൽ ഉള്ളതുമായിരുന്നു. നാഗദേവൻമാരുടെ വലിയവലിയ ഉത്സവങ്ങൾ നടത്താറുണ്ടായിരുന്നു. സമാധികളിലും കബറുകളിലും പൂജകൾ നടന്നിരുന്നു. മനുഷ്യനും മൃഗങ്ങൾക്കും രോഗം വന്നാൽ മന്ത്രവാദവും ബാധയൊഴിപ്പിക്കലും ജപങ്ങളും മറ്റും നടത്തിപ്പോന്നിരുന്നു. ഓരോ ഗ്രാമവും തനതായ രീതിയിൽ സ്വാശ്രിതഘടകങ്ങളായിരുന്നു. സ്വന്തം ചരിത്രപരമായ പശ്ചാത്തലത്തിൽ, സമാനമായ ആചാരമര്യാദകളോടെ, പ്രത്യേകമായ ഒരു സാമൂഹ്യക്രമത്തിൽ അരക്കിട്ടുറപ്പിച്ചവയായിരുന്നു ഓരോ ഗ്രാമവും. ഭൂമിയുടെ ഉടമയായ ജാട്ടുകളും ഭിന്ന തൊഴിലുകളിൽ ഏർപ്പെട്ട തൊഴിലാളികളും, കരകൗശലക്കാരും, ചെറുകിട വ്യാപാരികളും താണ ജാതിയിൽപ്പെട്ടവരായി

കരുതപ്പെട്ടവരും ഉൾപ്പെട്ടതായിരുന്നു ഗ്രാമീണസമുദായം. സ്ത്രീകൾക്ക് തനതായ സ്ഥാനം നിർണ്ണയിക്കപ്പെട്ടിരുന്നു.

ഈ സവിശേഷതകൾ കൊണ്ട് ദുർഗ്ഗമമെങ്കിലും രോമാഞ്ചജനകമായ മാൾവയിലെ ജീവിതത്തെക്കുറിച്ച് പഞ്ചാബി സാഹിത്യകാരൻമാരാരും തന്നെ എഴുതിയിരുന്നില്ല. എന്നിരുന്നാലും ഈ പ്രദേശം മുഗൾ കാലഘട്ടത്തിലും പിന്നീട് അടുത്ത കാലങ്ങളിലും സുപ്രധാനമായ പല ചരിത്രസംഭവങ്ങൾക്കും സാക്ഷ്യംവഹിച്ചിട്ടുണ്ട്. എന്നാൽ പുതിയ മാൾവയുടെ ജീവിതത്തെ, അതായത് കഴിഞ്ഞ നാലഞ്ച് ദശകങ്ങൾക്കുള്ളിലുള്ള കാലങ്ങളിൽ പഞ്ചാബിലെ കൃഷികാര്യങ്ങൾക്കും, തോട്ടപ്പണികൾക്കും, രാഷ്ട്രീയ വളർച്ചയ്ക്കും ക്രിയാത്മകമായ സംഭാവന നൽകിയ ഈ പ്രദേശത്തെക്കുറിച്ച് പല ആഖ്യായികാകാരൻമാരും വിശദീകരിക്കാൻ ശ്രമിച്ചിട്ടുണ്ട്. അവരിൽ ബൽവന്ത് ഗാർഗി, ജസ്വന്ത്സിംഗ്കൺവൾ, രാംസ്വരൂപ് അനഖി, ഓംപ്രകാശ്ഗാസോ, കൂടാതെ യുവസാഹിത്യകാരനായ കരംജിത്ത് കുസ്സ എന്നിവർ ഉൾപ്പെടും. എന്നാൽ 1975 ൽ കേന്ദ്രസാഹിത്യ അക്കാദമി അവാർഡ് നൽകി ആദരിച്ച 'അധ്ചന്നിരാത്ത്' എന്ന നോവലിൻെറ കർത്താവായ ഗുർദിയാൽസിംഗ്, മാൾവ സാഹിത്യകാരൻമാരിൽ സ്വന്തം വിലക്ഷണതകളും വിശിഷ്ടതകളും കൊണ്ട്, അനുവാചകരുടെയും നിരൂപകരുടെയും പ്രത്യേക ശ്രദ്ധയ്ക്ക് പാത്രീഭൂതനായിട്ടുണ്ട്. അദ്ദേഹം തൻെറ രചനകളിൽ ഏതെങ്കിലും രാഷ്ട്രീയകക്ഷിയുടെ മുദ്രപതിപ്പിക്കുന്നതിൽ സങ്കോചം പ്രകടിപ്പിക്കുന്നു. എന്നാൽ പുരോഗമനവാദികളെന്ന് അവകാശപ്പെടുന്ന സാഹിത്യകാരൻമാരെപ്പോലെ അദ്ദേഹം സ്വന്തം അനുവാചകരെയും ദരിദ്രരോടും പീഡിതരോടും ദുർബലരോടും സഹാനുഭൂതി കാണിക്കാൻ പ്രേരിപ്പിക്കുന്നു. കഥാപാത്രങ്ങളെയും സംഭവങ്ങളെയും ദൃശ്യങ്ങളെയും തൻെറ രചനാദർപ്പണത്തിൽ യഥാതഥമായി അവതരിപ്പിക്കാനാണ് അദ്ദേഹത്തിന് താൽപര്യം. സോദ്ദേശ്യരചനകളുടെ ലേഖകനായി അദ്ദേഹത്തെ കരുതിയില്ലെന്നുവരാം. എന്നാൽ അദ്ദേഹത്തിൻെറ രചനകൾ ഉദ്ദേശ്യഹീനങ്ങളല്ല. അദ്ദേഹം ഒരു പ്രചാരകനല്ല, പക്ഷേ അദ്ദേഹത്തിന് വ്യക്തിയുടെയും സമൂഹത്തിൻെറയും മുന്നിലുള്ള പല ചോദ്യങ്ങളേയും കുറിച്ച് വ്യക്തമായ ബോധമുണ്ട്. 'അധ്ചന്നിരാത്ത്' വായിച്ചപ്പോൾ ഇത്തരത്തിലുള്ള ചില ചോദ്യങ്ങൾ എൻെറ മനസ്സിലും പൊന്തിവന്നു.

ദ്രുതഗതിയിലുള്ള മാൾവയുടെ പരിവർത്തനം അവിടത്തെ നിവാസികളുടെ മനോഭാവത്തിലും ഗ്രാമത്തിലെ വിഭിന്നവർഗ്ഗങ്ങളുടെ പരസ്പര ബന്ധത്തിലും എന്തൊക്കെ പ്രഭാവം ഉണ്ടാക്കി? തീവ്രഗതിയിലുള്ള ഭൗതികപരിവർത്തനത്തിൻെറ ചലനാത്മകചിത്രത്തിന് പിന്നിൽ ഏതെല്ലാം വിചാരധാരകളും സാംസ്കാരിക മൂല്യങ്ങളും ഉറഞ്ഞ് കിടപ്പുണ്ട്? പാരമ്പര്യത്തിൻേറയും രൂഢമൂലമായ ആചാരമര്യാദകളുടേയും തായ്ത്തടിയിൽ ആധുനികതയുടെ വാൾമുന കൊണ്ടുള്ള പ്രഹരം എത്ര മാത്രം ഗഹനമായ മുറിപ്പാട് ഉണ്ടാക്കാം? അതിൽ നിന്ന് ഏതെല്ലാം വിധത്തിലുള്ള പ്രതിക്രിയകൾ ഉണ്ടാകാം? കുറഞ്ഞ സമയം കൊണ്ട്

ഉണ്ടായ ഭൗതികമായ ഉന്നതി, ഒരു ഗ്രാമത്തിൽ, അല്ല ഒരു കുടുംബ ത്തിലെ തന്നെ പലപല പ്രായത്തിലുള്ള അംഗങ്ങളുടെ ജീവിതത്തിലും ചിന്തയിലും, ഏതെല്ലാം വിധത്തിലുള്ള വൈഷമ്യങ്ങൾ സൃഷ്ടിക്കുന്നു? സുസ്ഥാപിതമായ ഏതെങ്കിലും സമ്പദ്വ്യവസ്ഥക്ക് വ്യക്തിഗതമായ വീരശൂരപരാക്രമങ്ങൾ ഏതെല്ലാം വിധത്തിൽ ഹാനി കൈവരുത്തും? ഇത്തരത്തിലുള്ള പ്രശ്നങ്ങളുടെ ഉത്തരം ഈ നോവലിൻെറ ഉള്ളട ക്കത്തിൽ നിന്ന് കണ്ടെടുക്കാൻ ലേഖകൻ ശ്രമിച്ചു. ഇക്കാരണത്താൽ തന്നെ ഈ നോവലിന് സാമൂഹിക മാഹാത്മ്യം വളരെയേറെയുണ്ട്. പക്ഷേ ആഖ്യായികാകാരനായ ഗുർദിയാൽസിംഗ് സ്വന്തം അഭിപ്രാ യവും ഉദ്ദേശ്യവും സ്പഷ്ടമാക്കുന്നില്ല.

ഒരുവിധത്തിലും ഉള്ള പ്രേമവർണ്ണനകളോ സംഭവങ്ങളോ കൂടാതെ, ഒരൊറ്റ മാൾവാ സ്ത്രീ കഥാപാത്രത്തെപ്പോലും ഉൾപ്പെടുത്താതെ, രോമാഞ്ചജനകമായ ശൈലി ഉപയോഗിക്കാതെ രചിയ്ക്കപ്പെട്ട ഈ നോവൽ അനുവാചകൻ കൈയിൽ എടുത്താൽ തുടക്കം മുതൽ അവ സാനം വരെ വായിച്ചു മുഴുമിപ്പിക്കാതെ താഴെവയ്ക്കാൻ മടിക്കുംവിധം ആകർഷകമാണ്. ആഖ്യായികാകാരൻെറ കരകൗശലത്തിന് വ്യക്തമായ തെളിവാണ് ഇത്. നോവലിലെ കഥ വളരെ സരളമാണ്. ഗ്രാമത്തിലെ ഏറ്റവും വലിയ ഭൂഉടമയും, ഏറ്റവും നല്ല മാളികയുടെ ഉടമയുമായ ജൻമി ഫ്ലേണയെ, മോദൻ, തൻെറ പിതാവായ പാലാസിംഗിൻെറ മരണത്തിന് പകരം വീട്ടാനായി, വധിക്കുന്നു. അതു കാരണം ആജീ വനാന്തം ജയിൽശിക്ഷ അവന് ലഭിക്കുന്നു. മോദൻ ശിക്ഷ കഴിഞ്ഞ്, ജയിൽ മോചിതനായി ഗ്രാമത്തിൽ എത്തുന്നു. എല്ലാം മാറിമറിഞ്ഞതായി അവൻ കാണുന്നു. പഴയ മാൾവ പുതിയ മേലങ്കി അണിഞ്ഞുകഴിഞ്ഞു. അവൻെറ സ്വന്തം സഹോദരനായ സജ്ജനു അവൻെറ അസാന്നിദ്ധ്യ ത്തിൽ, ഫ്ലേണയുടെ കുട്ടികളിൽ നിന്ന് മുതലെടുക്കാനുള്ള മോഹം കൊണ്ട് ജൻമിയുടെ പിണിയാളായി മാറി. ഗ്രാമത്തിലെ മാറിയ അന്തരീ ക്ഷവുമായി പൊരുത്തപ്പെടാൻ കഴിയാതെ, ഗ്രാമത്തിൽ നിന്ന അകന്ന് തൻെറ വയലിലെ കുടിലിൽ അവൻ താമസമാക്കുന്നു. അവിടെ കൃഷി യിൽ മുഴുകി ജീവിതം നയിക്കാൻ ശ്രമിക്കുന്നു.

ഒരു മകനുള്ള ഒരു വിധവയുമായി ചർച്ച നടത്തിയശേഷം അവളെ വീട്ടിൽ കൊണ്ടുവന്നാക്കുന്നു. സുഖമയമായ ഒരു ജീവിതം നയിക്കാൻ അവൻ മുതിരുന്നു. പക്ഷേ വിധി മറ്റൊന്നാണ് കരുതിവച്ചത്. പ്രസവ ത്തിനെന്ന പേരിൽ, ദാനിയെ അവളുടെ മാതാപിതാക്കൾ മോദൻെറ വീട്ടിൽ നിന്ന് വിളിച്ചിറക്കികൊണ്ടു പോകുന്നു. പണക്കൊതി കാരണം അവളെ അവർ മറ്റൊരാൾക്ക് വിൽക്കുന്നു. മോദൻ ഏതോ കാര്യത്തിൽ ഖിന്നനായി നംബർദാരുടെ ബംഗ്ലാവിലെത്തുന്നു. അവൻെറ വെല്ലുവിളി കേട്ട് ഇറങ്ങിവന്നത് സ്വന്തം സഹോദരൻ സജ്ജനാണ്. സജ്ജൻെറ കൈയിൽനിന്ന് പരിക്കേറ്റ, അവൻ കുറെ നാൾ കഴിഞ്ഞ് മരിക്കുന്നു. മാൾവായിയിലെ ജീവിതത്തിൻെറ വിവിധ വശങ്ങളിലേക്ക് പ്രകാശം ചൊരിയുകയാണെന്നതിൽ കവിഞ്ഞ് ഈ കഥയിൽ സർവശ്രേഷ്ഠമായി

ഒന്നുമില്ല. ജീവിതവൈവിധ്യം വരച്ചുകാട്ടാൻ ഗുർദിയാൽ സിംഗിനുള്ള സാമർഥ്യം പ്രശംസനീയമാണ്. ഒരു നിമിഷനേരത്തേക്കുമാത്രം പ്രത്യക്ഷപ്പെടുന്നതായാലും തികച്ചും പരാമർശം മാത്രമായ കഥാപാത്രമായാലും, സ്വന്തമായ വ്യക്തിത്വമുദ്ര പതിപ്പിക്കാത്ത ഒരു കഥാപാത്രവും ഇതിലില്ല.

പുതിയ മാൾവാ വാസികൾക്ക് "ജാഭാം ദാ ഭേട്" (നേരമ്പോക്കിന്) ആൽത്തറകളിലും കവലകളിലും ഒത്തുകൂടാനുള്ള സമയമില്ല. എന്നാൽ ഗുർദിയാൽ സിംഗ് കഥയുടെ കണ്ണികൾ ഇണക്കാനും അടുത്ത തിരിവ് നിർണ്ണയിക്കാനും കഥാപാത്രരചനയിൽ സ്വാഭാവികത കൈവരുത്താനുമായി കവലകളിലും ആൽത്തറകളിലും ഒത്തുചേരലുകൾ സൃഷ്ടിക്കുന്നു. ഈ അവസരങ്ങളിൽ നടക്കുന്ന സംഭാഷണങ്ങളിൽ പ്രയോഗിക്കപ്പെടുന്ന സംസാരഭാഷയുടെ തനിമ ഒന്നു വേറെ തന്നെ. പഞ്ചാബിലെ മറ്റൊരു സാഹിത്യകാരനും ഇതിനോട് കിടപിടിക്കാൻ കഴിഞ്ഞിട്ടില്ല. ഒരു വിവർത്തനത്തിനും, ആ ഭാഷയുടെ ശക്തിയും പ്രഭാവവും പ്രതിഫലിപ്പിക്കാനാവില്ല.

ഗ്രാമീണപദാവലികൾ അധികമില്ലായിരിക്കാം. എന്നാൽ ഗ്രാമീണ വ്യക്തിത്വം തുടിക്കുന്ന പ്രതിബിംബങ്ങൾ സൃഷ്ടിച്ചും, ശബ്ദചിത്രങ്ങൾ രചിച്ചും, പഴമൊഴികളും ചരിത്രഗാഥകളും യഥാസ്ഥാനങ്ങളിൽ ഇണക്കിയും, സ്വന്തം ഭാഷയെ ചൈതന്യവത്തും, തീക്ഷ്ണവും, പ്രഭാവശാലിയും രോചകവുമാക്കിയിരിക്കുന്നു. ഗുർദിയാൽ സിംഗിന്, ഗ്രാമീണരുടെ സ്വഭാവം നല്ലവണ്ണം അറിയാം. അതിനാൽ ഓരോ പാത്രത്തിന്റെ കാര്യത്തിലും പ്രത്യേകത പുലർത്തുന്നു. 'അധ്ചന്നിരാത്തി'ന്റെ കാര്യത്തിൽ 'വലിയവരുടെ മൊഴി' ഉൾക്കൊള്ളാൻ അദ്ദേഹം മുതിരുന്നില്ല. അദ്ദേഹത്തിന് 'താഴെക്കിടക്കാരുടെ താഴ്ന്ന മൊഴി'യാണിഷ്ടം. ഗ്രാമത്തിലെ ഏറ്റവും സമ്പന്നനും ആർഭാടത്തിൽ കഴിയുന്നവനുമായ നംബർദാർ ഫ്രേണയെ ഗ്രാമത്തിലെ ചെറിയ കർഷകരായ ജാട്ടുകളുടെ ഉഴവുമത്സരത്തിൽ ഉന്നതവർഗ്ഗക്കാരുടെ പ്രതിനിധിയായിട്ടാണ് അവതരിപ്പിച്ചിരിക്കുന്നത്. എന്നാൽ മോദന്റെ മാരകമായ പ്രഹരമേറ്റ് മരിക്കുന്നതിന് മുൻപ്, ഈ കഥാപാത്രത്തെ നമ്മുടെ മുമ്പിൽ ആനയിച്ചിട്ടില്ല. അയാളുടെ മകനും, വർഗശത്രുവെന്ന നിലയിൽ മോദന്റെ ആക്രമണത്തിന് ലക്ഷ്യമായിത്തീരുന്നുണ്ടെങ്കിലും അയാൾ രക്ഷപ്പെട്ടുപോകുന്നു. എന്നാൽ അയാളും തിരിച്ചറിയുന്ന വ്യക്തിത്വത്തോടെ നമ്മുടെ മുന്നിൽ പ്രത്യക്ഷപ്പെടുന്നില്ല. അയാളുടെ വീട് എങ്ങനെയുള്ളതാണ്? നമുക്ക് ഒരു പിടിയുമില്ല. കാരണം ഗുർദിയാൽസിംഗ് അതിനുള്ളിൽ കടക്കാൻ സന്നദ്ധനല്ല. ഇവരുടെ സംഭാഷണശൈലി എന്താണെന്ന് നമുക്കറിയില്ല. കാരണം ഗുർദിയാൽ തന്നെ അവരുടെ 'മൊഴി' കേൾക്കാൻ ആഗ്രഹിക്കുന്നില്ല. അതേ സമയം താഴേക്കിടയിലുള്ളവരുടെ, ദരിദ്രനാരായണൻമാരുടെ ഓരോരുത്തരുടേയും സംസാരരീതിയും വീട്ടുകാര്യങ്ങളും യഥാതഥമായി അദ്ദേഹം അവതരിപ്പിക്കുന്നു. ഗ്രാമീണ മാൽവായി ഭാഷയുടെ 'ഫോണോഗ്രാഫിക്' അവതരണ, നോവലിസ്റ്റെന്ന നിലയിൽ

ഗുർദിയാൽ സിംഗിനെ അവിസ്മരണീയനാക്കുമെന്ന് എനിക്ക് വിശ്വാസമുണ്ട്.

കേന്ദ്രസാഹിത്യ അക്കാദമി, ഗുർദയാൽ സിംഗിന്റെ നോവലിന് ദേശീയ സമ്മാനം നൽകി ആദരിക്കുമ്പോൾ, നോവലിസ്റ്റിന് ഏതാണ്ട് 42 വയസ്സേ പ്രായമുണ്ടായിരുന്നുള്ളു. ഈ നാൽപ്പത്തിരണ്ടു വർഷം, സ്വന്തം വിദ്യാഭ്യാസത്തിനും, ആശാരിപ്പണിക്കും, പ്രൈമറിസ്കൂൾ അദ്ധ്യാപകൻ, കോളേജിലെ പ്രൊഫസർ ഈ നിലകളിലെ തൊഴിലിനും വേണ്ടിയാണ് വിനിയോഗിച്ചത്. അതോടൊപ്പം സ്വന്തം കുടുംബത്തിൽ നിന്ന് വിശപ്പിന്റേയും ഇല്ലായ്മയുടേയും ദുർഭൂതത്തെ ഉച്ചാടനം ചെയ്യാനും അദ്ദേഹത്തിന് കഴിഞ്ഞു. ഇന്നദ്ദേഹത്തിന്റെ കാലം മാറിയിട്ടുണ്ട്. എന്നാൽ അദ്ദേഹത്തിന്റെ സ്വഭാവത്തിലും സാധനയിലും യാതൊരു മാറ്റവും വന്നിട്ടില്ല. അതിനാൽ വളരെവേഗം തന്നെ ആഖ്യായികാലോകത്ത് അദ്ദേഹം അർദ്ധചന്ദ്രന്റെ സ്ഥാനത്ത് "പൂർണ്ണചന്ദ്രനായി" പ്രകാശിക്കാനിടയാകുമെന്ന് എനിക്ക് പൂർണ്ണവിശ്വാസമുണ്ട്.

**പ്രീതംസിംഗ്**

പാട്യാല,
10-11-1983.

# അർധചന്ദ്രൻെറ രാത്രി

"എങ്ങോട്ടാ പോകുന്നത്, സിങ്?"

"ഓ വെറുതെ ഇവിടെ......"

"ഇവിടെ എവിടെയാണ്?"

"ഇവിടെ അടുത്ത ഗ്രാമംവരെ......"

പുറകിലത്തെ ആൾ ഒന്നു ചിരിച്ചു, മുമ്പിൽ നടന്നയാൾ ദേഷ്യപ്പെടുകയോ പുറകോട്ടു തിരിഞ്ഞുനോക്കുകയോ ചെയ്തില്ല.

"ഇപ്പോൾ വണ്ടിവരുമ്പോൾ വളരെ ഇരുട്ടും. ഈ സമയത്ത് ദൂരെ യാത്രക്കുപോകുന്നത് എന്തു പ്രയാസമാണ്. തുണുപ്പുകൊണ്ട് ഇപ്പോൾ തന്നെ വിഷമിക്കുന്നു." പുറകിലത്തെ ആൾ സ്വയം സംസാരിച്ചുകൊണ്ട് വരികയായിരുന്നു. പിന്നെ പൊടുന്നനെ പരിഭ്രമിച്ച് മറ്റെയാളിനോട് ചോദിച്ചു. "സഹോദരാ, നിങ്ങൾ നധാനയല്ലേ ധൂർകോട്ടുകാരൻ."

"അല്ല."

ആ പരുക്കൻ മറുപടി പുറകിലത്തെ ആളിനു ഇഷ്ടപ്പെട്ടില്ല. അയാൾ വേഗം നിശ്ശബ്ദനായി. അയാൾ മുമ്പിലത്തെ ആളിൻെറ ചെരിപ്പിൻെറ 'ടപ് ടപ്' ശബ്ദം കേട്ടുകൊണ്ട് കുറെക്കൂടി പുറകിലോട്ടു നീങ്ങിനടന്നു. മുമ്പിലത്തെ ആൾ നല്ലവനാവില്ല എന്നയാൾക്കു സംശയം തോന്നി.

"സഹോദരാ സിങ്ങ്, എനിക്ക് ഈ ഗ്രാമംവരെ പോയാൽ മതി. നിങ്ങൾക്കു വളരെ ദൂരെ പോകണമെങ്കിൽ നിങ്ങളും ഇവിടെത്തന്നെ നിൽക്കൂ. രാവിലെ പോകാം."

"ആട്ടെ നന്ദി."

ശബ്ദത്തിൽ മുമ്പത്തെപ്പോലെ പരുപുരപ്പ് കണ്ടിട്ട് പുറകിലത്തെ ആളിൻെറ സംശയം വർദ്ധിച്ചു. പക്ഷേ അയാൾ അലക്ഷ്യമായി ഒരു പാട്ടു പാടി. ക്രമേണ രണ്ടുപേരും തമ്മിലുള്ള അകലം വർദ്ധിച്ചു.

(യമദൂതൻമാർ നമ്മെ കൊണ്ടുപോകുന്ന വഴി വളരെ ഇടുങ്ങിയതാണെന്നു കേട്ടിട്ടുണ്ട്.) അയാൾ ഉറക്കെ പാടി തുടങ്ങി.

പിന്നീട് കസി ഗ്രാമം എത്തി. അവിടെ നിന്നും മാറിപ്പോകുന്ന ഇടവഴിയിലേക്കു തിരിഞ്ഞുകൊണ്ടു പുറകിലത്തെ ആൾ ഉറക്കെ വിളിച്ചു. ഇത്തവണ അയാളുടെ ശബ്ദത്തിൽ കർക്കശതയോടൊപ്പം അൽപം പരിഹാസവും ഉണ്ടായിരുന്നു. "വരൂ സഹോദരാ, ഇങ്ങോട്ടു വരൂ. ഇനി അർദ്ധരാത്രിയിൽ വല്ലയിടത്തും തട്ടിവീഴണോ?"

മുമ്പിലത്തെ ആൾ മിണ്ടാതെ നടന്നു. അയാൾക്കെന്തുകൊണ്ടോ മറ്റെയാളിനോട് ദേഷ്യം വന്നു. പക്ഷേ പിന്നീട് അയാൾക്കു ആ ദേഷ്യം വിചിത്രമായി തോന്നി. താൻ എത്ര മാറിപ്പോയിരിക്കുന്നു, എന്ന വിചാരം അയാളുടെ മനസ്സിൽ തീക്ഷ്ണമായി അനുഭവപ്പെട്ടു. ജയിൽ കവാടത്തിൽ നിന്ന് തിരിച്ചപ്പോൾ തൊട്ട് ഓരോ ഘട്ടത്തിലും തനിക്കു ഇതേ ബോധം ഉണ്ടായിക്കൊണ്ടിരുന്നു. കണ്ടക്ടറോട് ടിക്കറ്റ് ചോദിക്കുമ്പോഴും വണ്ടിയിൽ കയറി ഇരിക്കുന്നതുവരേയും ഇതേപോലെ ഒരു വല്ലായ്മ അനുഭവപ്പെട്ടു. എല്ലാവരും തന്നെ ഇങ്ങനെ തുറിച്ചുനോക്കും, സംശയത്തോടെ. തനിക്കാണെങ്കിൽ ആ നോട്ടം തീരെ ഇഷ്ടമല്ല. വണ്ടിയിൽ കയറിയപ്പോൾ തൊട്ട് വൈകുന്നേരം വരെ താൻ ആരോടും സംസാരിച്ചില്ല. ആളുകളോട് സംസാരിക്കുന്ന രീതി താൻ മറന്നുപോയി എന്നയാൾക്കു തോന്നി.

മാനാവാലി കുളത്തിനടുത്ത് എത്തിയിട്ട് അയാൾ തലയിൽ നിന്നും കമ്പിളി മാറ്റി. ഇടതുവശത്തു കുളത്തിലേക്കുനോക്കി. അങ്ങേവശത്തു നിന്നിരുന്ന വൃക്ഷങ്ങളിൽ ഇപ്പോൾ ഒന്നു മാത്രമേ ബാക്കിയുള്ളു. ഉയർന്ന കുന്നിൻപ്രദേശം കാണാനില്ല. എല്ലാ സ്ഥലങ്ങളും – ഉയർന്നതും താഴ്ന്നതും – ആളുകൾ സമനിരപ്പാക്കിയിരിക്കുന്നു. പക്ഷേ അതുകണ്ടിട്ടും ആ പ്രദേശം ആകെക്കൂടി അപരിചിതമെന്നു തോന്നി. അയാൾ ഒരുനിമിഷം നിന്നു. എന്നിട്ട് പുറകോട്ട് തിരിഞ്ഞ് ഒന്നു നോക്കി. മാർക്കറ്റിലെ വൈദ്യുതപ്രകാശവും, സ്റ്റേഷനിലെ വലിയ ഗ്യാസ്‌ലൈറ്റും കണ്ടപ്പോൾ ആശ്വാസമായി- താൻ ശരിയായ വഴിയിലാണ് എത്തിയിരിക്കുന്നത്. വീണ്ടും അയാൾ മരങ്ങൾ നോക്കി. വേപ്പ് മുമ്പത്തെക്കാളും വലുതായിട്ടുണ്ട്. പക്ഷേ അരയാലും പേരാലും ഇപ്പോഴും പഴയപോലെ തന്നെ നിൽക്കുന്നു.

മുമ്പോട്ടു നടന്നപ്പോൾ അയാൾക്ക് ഒരു ഞെട്ടലുണ്ടായി. തൻെറ ചിന്താശക്തി വഴിതെറ്റിയിരിക്കുന്നു എന്ന ബോധ്യമായി. അല്ലെങ്കിൽ ഇങ്ങനെ സംശയംതോന്നാൻ കാരണമെന്താണ്. പതിനേഴ് - പതിനെട്ട് വർഷം താൻ ഇതേവഴിയിൽക്കൂടി വരികയും പോകയും ചെയ്തിരുന്നു. ധാന്യം വിൽക്കാനും, സാധനം വാങ്ങാനും, ദിവസം തള്ളിനീക്കാനും മറ്റു വീട്ടുകാര്യങ്ങൾക്കും വേണ്ടി. ഈ വഴി താൻ എങ്ങനെ മറക്കും? വളരെ വിചിത്രവും ഹാസ്യാസ്പദവും തന്നെ.

“ഇതു കൊള്ളാം”. അയാൾ തൻെറ മനസ്സിനെ കുറ്റപ്പെടുത്തിയിട്ട് മുമ്പോട്ടു നടന്നു.

ഇരുട്ടിനു കട്ടികൂടി. നാലാംനാളിലെ ചന്ദ്രൻ തൻെറ പുറകിൽ മങ്ങിയ വെളിച്ചം തൂകുന്നു. തണുത്ത രാത്രിയിൽ മുമ്പോട്ടു നടന്നപ്പോൾ ചന്ദ്രികയുടെ മങ്ങിയ നിഴൽ ഭൂതംപോലെ തോന്നിച്ചു. അയാൾ തൻെറ നിഴലിനെ അറിയാതെ നോക്കി. പിന്നീട് അയാൾ സ്വയം അപരിചിതമായ ഒഴുക്കിൽ ഒഴുകിപ്പോയി.

........ഏറ്റവും കൂടുതൽ ഓർമ്മവന്നതു അടുത്ത മുറിയിൽ താമസിച്ച ടുംഡയെയാണ്. രാവിലെ പല്ലുതേയ്ക്കുമ്പോൾ ചിരിപ്പിച്ചു തുടങ്ങുന്ന

അയാൾ അർദ്ധരാത്രി വരെ ഓരോന്നു പറഞ്ഞ് തന്നെ ചിരിപ്പിക്കുമായിരുന്നു. ചിരിച്ചു ചിരിച്ച് മാംസപേശികൾ വേദനിക്കും. എപ്പോഴും ആൾ പ്രസന്നവദനനായിരിക്കും. തമാശയല്ലാതെ കക്ഷിക്കു വേറൊന്നും തോന്നില്ല. എന്തൊരു ബഹളമായിരിക്കും. താടി പകുതി നരച്ചിട്ടും കുട്ടികളെപ്പോലെ കളിച്ചു നടക്കും. അയാൾ തന്നെക്കാൾ ഒരു വർഷം മുമ്പ് ജയിലിൽ വന്നതാണ്. ഇനി രണ്ടുവർഷം കൂടി കിടക്കേണ്ടി വരുമെന്നു തോന്നുന്നു. ജീവപര്യന്തം തടവനുഭവിക്കുകയാണ്.

"നോക്കൂ," വീട്ടുകാര്യം തുടങ്ങിയാൽ ടുംഡ തൻെറ തമാശ് ആരംഭിക്കും. " നാം അമ്മൂമ്മയുടെ വീട്ടിൽ എത്തിയിരിക്കുകയാണ്. ഇവിടെ സമ്പാദിക്കേണ്ട കാര്യമില്ല. കുട്ടികൾക്കു കുർത്തയും പൈജാമയും ഷൂസും ഒന്നും വാങ്ങിക്കേണ്ട. മരുമക്കളെപ്പോലെ സുഖമായി താമസിക്കാം. വീട്ടിലാണെങ്കിൽ മണ്ണും പൊടിയും ഒക്കെ ആയിട്ടാവും സഹവാസം. പൗഷമാഘ്രമാസങ്ങളിൽ രാത്രിയിൽ വെള്ളം നിറയ്ക്കുമ്പോൾ എന്തു കഷ്ടപ്പാടാവും. ഇവിടെ ഗമയിൽ നടക്കാം. സമയത്തു ആഹാരം കഴിക്കാം, സമയത്തു എണീക്കാം, സമയത്തു ഉറങ്ങാം, സമയത്തു ജോലി ചെയ്യാം. മനുഷ്യനു വേറെന്താണു വേണ്ടത്? പിന്നെ എന്തിനു വിഷമിക്കണം. ഭാര്യയുണ്ടായിരുന്നത് എല്ലും തൊലിയുമായിരുന്നു. ഞാൻ ഇങ്ങോട്ടു പോന്നതിനുശേഷം നമ്മുടെ ഇളയവൻ സ്വീകരിച്ചു. ഗ്രാമത്തിൽ നിന്ന് മൂന്നുമാസം കഴിഞ്ഞാണ് ആരോ വിവരം വന്നു പറഞ്ഞത്. ഇളയവൻ സങ്കോചം കൊണ്ട് ആറുമാസം എന്നെ കാണാനേ വന്നില്ല. ഞാൻ അവനെ അറിയിച്ചു- 'എടാ മണ്ടാ എനിക്കു വളരെ സന്തോഷമായി' വീടിൻെറ അഭിമാനം പുറത്തു പോകാതെ സൂക്ഷിച്ചതു നന്നായി. മറ്റുള്ളവർ അകത്തു കടന്നിരുന്നെങ്കിൽ ആകെ നാണക്കേടാകുമായിരുന്നു........പിന്നീട് അവൻ എന്നെ കാണാൻ വന്നു തുടങ്ങി. ഇപ്പോൾ അവളും വരാറുണ്ട്. ആദ്യം രണ്ടു പ്രാവശ്യം വന്നപ്പോൾ പച്ചയും റോസും നിറത്തിലുള്ള സിൽക്ക് ഷാള് പുതച്ചിരുന്നു. കൂടാതെ കുലവധുക്കളെപ്പോലെ തല വസ്ത്രംകൊണ്ട് നന്നായി മറച്ചിരുന്നു. ഞാനെന്താ, ആളുമോശമാണോ. ഞാൻ പറഞ്ഞു. ഇനി ചേട്ടൻെറ പാദം തൊട്ടു വന്ദിക്കൂ........അവൾ ചിരിച്ചു. ഇപ്പോൾ ഈശ്വരകൃപകൊണ്ട് രണ്ട് മക്കളുണ്ട്, ഓമനക്കുട്ടൻമാർ. അവർ അവിടെ സുഖമായി കഴിയുന്നു. ഞാൻ ഇവിടേയും.......അങ്ങനെ വണ്ടി മുമ്പോട്ടു നീങ്ങുന്നു. അവിടെയും നമ്മുടെ കൊട്ടാരം, ഇവിടേയും നമ്മുടെ കൊട്ടാരം"

ഏതൊക്കെ തരത്തിലുള്ള ആളുകളാണു ഈ ലോകത്തുള്ളത്- അയാൾ ആലോചിച്ചു. അയാളുടെ മനസ്സ് ഉദാസീനമായി. കാരണം ഒന്നും പിടികിട്ടിയില്ല. ജയിലിലെ സുഹൃത്തുക്കളെ വിട്ടു പിരിഞ്ഞതിൻെറ ദുഃഖമാകും. പോകാൻ നേരത്ത് ടുംഡ പറഞ്ഞു. 'കൊള്ളാം നിനക്കു വീണ്ടും ഇങ്ങോട്ടു വരാൻ ഇടയാകട്ടെ. സുഹൃത്തേ എന്നോട് ദേഷ്യപ്പെടരുത്. ഇവിടുത്തെപ്പോലെ സുഖം വേറെ എവിടെ കിട്ടാനാണ്'? അപ്പോൾ ജയിലിലെ എല്ലാ കൂട്ടുകാരോടും അതിയായ സ്നേഹം തോന്നി. പൊട്ടിക്കരയണമെന്നും തോന്നി.

തൻെറ ഈ അവസ്ഥ അയാൾക്കു വളരെ വിചിത്രമായി തോന്നി. വീട്ടിലേക്കു തിരിച്ചുവരുന്ന ഒരാൾക്കു ഇങ്ങനെ ദുഃഖിതനാകാൻ കഴിയുമോ? മാർക്കറ്റിൽ നിന്നു വീട്ടിലേക്കു മടങ്ങുമ്പോൾ അയാളുടെ കാള വഴിമുഴുവൻ വേഗം ഓടി. എത്ര തളർന്നിട്ടും വിശന്നിട്ടും മറ്റു കാളകളെ തൻെറ മുമ്പിൽ കടക്കാൻ അതു അനുവദിച്ചില്ല. പാലമോ ഇറക്കമോ വരുമ്പോൾ കുതിരയെപ്പോലെ അത് ഓടി.

അയാൾ ഒരിയ്ക്കൽകൂടി കണ്ണുകൾ ഉയർത്തി. മുകളിലേക്കു നോക്കി. ധിംഗ്ഡ് ഗ്രാമം എത്താറായി. ഗ്രാമത്തിനു പുറത്തു നഗ്നസന്ന്യാസിമാരുടെ താവളത്തിനടുത്ത് കണ്ട ഉയരംകൂടിയ അശോകം, വേപ്പ്, മുരിക്ക് എന്നിവ അയാൾക്കു വിചിത്രമായിതോന്നി. കുരയ്ക്കുന്ന പട്ടികൾ, ചിലയിടങ്ങളിൽ വിളക്കുകൾ കത്തുന്നതിൻെറ പ്രകാശം, ഒരിടത്ത് കളിത്തട്ടിനടുത്ത് തീകൂട്ടി കത്തിക്കുന്നതിൻെറ പ്രകാശം - ഒക്കെ വിചിത്രം തന്നെ. കുട്ടിക്കാലത്തു കഥകളിൽ കേട്ടിട്ടുള്ള സാങ്കൽപികഗ്രാമത്തിലെ ദൃശ്യംപോലെ അയാൾക്കവ അനുഭവപ്പെട്ടു.

വഴി ഗ്രാമത്തിൻെറ ഒത്ത നടുക്കുകൂടിയാണു പോകുന്നത്. മുകളിൽകൂടി പോയാൽ വലിയ വളവാണ്. എല്ലാവരും ഗ്രാമത്തിൻെറ നടുക്കുകൂടിയാണ് പോകാറ്. കാളവണ്ടികൾ മാത്രമേ പുറത്തെ വഴിയിൽകൂടി പോകാറുള്ളു. എങ്കിലും അയാൾ പുറത്തെ വഴിയിൽകൂടി നടന്നു. രണ്ടു വയലുകൾ കഴിഞ്ഞാൽ ഗ്രാമമായി. അയാൾ കമ്പിളികൊണ്ട് മുഖം മറച്ചു. തന്നെ ആരെങ്കിലും പിൻതുടരുന്നുണ്ടോ എന്നു സംശയിച്ചു അയാൾ പേടിച്ച് പലപ്രാവശ്യം പുറകോട്ടു നോക്കുന്നുണ്ടായിരുന്നു.

ഈ ഗ്രാമത്തിന് ഒരു മൈൽ അങ്ങേപ്പുറം തൊട്ടാണ് അയാളുടെ ഗ്രാമം തുടങ്ങുന്നത്. ഗ്രാമത്തിൻെറ ഏതാണ്ട് അടുത്തെത്തിയപ്പോൾ അയാളുടെ ക്ഷീണമൊക്കെ പമ്പകടന്നു. കാൽചുവട്ടിൽ തൻെറ വയലിലെ മണ്ണ്, അത് എന്തൊരു കുളിർമയാണ് നൽകുന്നത്! മണ്ണിനോട് എന്നും അയാൾക്കു മോഹമായിരുന്നു! മനസ്സ് വിടർന്നു. മുമ്പിൽ കസിഗ്രാമത്തിൻെറ അതിർവരമ്പുകൾ മുമ്പത്തെക്കാളും ഉയർന്നു കണ്ടു. ചെറിയ ചെറിയ കുന്നുകൾ പോലെ. പക്ഷേ അവിടുത്തെ മുരിക്കുകൾക്കിടയിൽ കൂടി ഒന്നും വ്യക്തമായി കാണാൻ പാടില്ല. ദൂരെ ബജറാവയലിനു അരികിൽ ഒരു ഉണങ്ങിയ മരം നിൽപ്പുണ്ട്. വരമ്പുകൾ കുറെക്കൂടി വിചിത്രമായി തോന്നി. പക്ഷേ തൻെറ കസിഗ്രാമം പഴയപോലെ തന്നെ- കുട്ടിക്കാലം തൊട്ട് ഇതുവരെ അഗാധമായ ആത്മീയ ബന്ധം ഉള്ള തൻെറ ഗ്രാമം.

വലതുവശത്തുകൂടി ശബ്ദം വച്ചുകൊണ്ട് ഒരു കുളക്കോഴി കടന്നുപോയി. അതിൻെറ ശബ്ദം കേട്ട് അയാൾ ഭയന്നുപോയി.

മുമ്പിൽ അയാളുടെ വയലുകളായിരുന്നു. ഇടവഴി അയാളുടെ തോടിൻെറ അരികിൽകൂടിയാണു പോകുന്നത്. വഴി വളഞ്ഞതാണ്. ഇടവഴിയിലേക്കു തിരിയുന്നതിനുമുമ്പുതന്നെ അയാളുടെ ഹൃദയം ആഞ്ഞിടിച്ചു. തോളിൽ കിടന്ന സഞ്ചിയുടെ വള്ളി താഴോട്ട് വഴുതിപ്പോയി. അയാൾ സഞ്ചി നേരെയിട്ടിട്ട് അതിനകത്തുള്ള പഴയ വസ്ത്ര

ങ്ങളും കുട്ടികൾക്കുള്ള കളിപ്പാട്ടങ്ങളും തപ്പിനോക്കി. കമ്പിളി ശരിക്കു പുതച്ചിട്ട് ചെരിപ്പിലെ പൊടി തട്ടിക്കളഞ്ഞു. ഇടവഴിയുടെ അടുത്തെത്തിയപ്പോൾ അങ്ങോട്ടുതിരിയാൻ മനസ്സുവന്നില്ല. നടപ്പ് മന്ദഗതിയിലായി. എങ്കിലും അയാൾ നേരെയുള്ള വഴിയെ നടന്നുപോയി.

കസി കടന്നതോടെ വഴി ആകെ മാറിയപോലെ തോന്നി. സമനിരപ്പായ നേർവഴി. ഇരുവശവും വരമ്പുകളില്ല. കുറ്റിക്കാടോ ചപ്പുചവറോ ഒന്നും ഇല്ല. റോഡിൻെറ ഇരുവശവും മരങ്ങളൊന്നും കാണാനില്ലായിരുന്നു. പഴയ വഴിയുടെ യാതൊരു അടയാളവും കാണാനില്ല. വീതം വയ്ക്കലിൽ വന്ന മാറ്റങ്ങളാണ് ഒക്കെ. അതോർത്തപ്പോൾ അയാളുടെ മനസ്സിനു അൽപം ക്ഷീണം തോന്നി. കാലിൽ തണുപ്പടിച്ചതുകാരണം നടക്കുമ്പോൾ വേച്ചു പോകുന്നു. വലത്തെ കാൽമുട്ടിൽ ഉളുക്കു വന്നതു കാരണം വേദനകൊണ്ട് അയാൾ പതുക്കെ നടന്നു.

സൂക്ഷിച്ചു നോക്കിയപ്പോൾ ഗ്രാമം വളരെയധികം മാറിയിരിക്കുന്നു. ഏഴിടത്തു വിളക്കു കത്തുന്നതു കണ്ടു. മുമ്പ് ഗ്രാമത്തിൽ ആകെ കൂടി മൂന്നു നല്ല വീടുകളേ ഉണ്ടായിരുന്നുള്ളു. ഒരെണ്ണം അയാളുടെ സ്വന്തം. മറ്റു രണ്ടെണ്ണം പ്രതാപൻേറയും ദിയാലുവിൻേറയും. ഗ്രാമത്തിനു വിസ്താരം കൂടിയതുപോലെ തോന്നുന്നു. വഴിയിൽ എത്രയോ പുതിയ വീടുകൾ കണ്ടു. ഗ്രാമത്തിനു പുറത്തേക്കുള്ള വഴിയിൽ മുമ്പുണ്ടായിരുന്ന കരുവേല മരങ്ങളിൽ ഇപ്പോഴൊന്നും ബാക്കിയില്ല. കുളത്തിനടുത്തുള്ള വലിയ അരയാലിൻെറ വെറും നാലു ചില്ലകൾ മാത്രം ബാക്കിയുണ്ട്.

കുറെക്കൂടി അടുത്തുവന്നപ്പോൾ അയാളുടെ കണ്ണഞ്ചിപ്പോയി. താൻ മറ്റേതോ ഗ്രാമത്തിൽ വന്നുപെട്ടപോലെ

മുട്ടിലെ വേദന വർദ്ധിച്ചു. വളരെ വിഷമിച്ചാണ് താൻ നടക്കുന്നതെന്ന് അയാൾക്കു തോന്നി. താൻ ഇന്നു വരുന്നുണ്ടെന്നുള്ള വിവരം ആർക്കും അറിയില്ല. കഴിഞ്ഞ പ്രാവശ്യം കണ്ടപ്പോൾ അനിയനോട് ഈ ദിവസവും തീയതിയും പറഞ്ഞതായി തോന്നുന്നു. പക്ഷേ താൻ പറഞ്ഞില്ലെങ്കിൽ തന്നെ അതറിയേണ്ടത് അവരുടെ കടമയല്ലേ? ആർക്കും അവിടെ വരാൻ കഴിഞ്ഞില്ലെങ്കിൽകൂടി ഇവിടെ സ്റ്റേഷനിൽ കാത്തു നിൽക്കാമായിരുന്നു......

അയാളുടെ മനസ്സ് അൽപം തളർന്നു. പക്ഷേ അപ്പോൾ ഉയർന്ന സ്ഥലത്തു പണിത തൻെറ വീടിൻെറ കാര്യം ഓർമ്മ വന്നു. അതോടെ ആശ്വാസം തോന്നി. പഴയ കൂട്ടുകാരനെ കിട്ടിയപോലെ. ഗ്രാമത്തിൽ നിന്നു മൂന്നാലു വയൽ അകലെ വച്ചു തന്നെ അയാൾ ഒരിടവഴിയിൽ കൂടി ടിബ്ബി(ഉയർന്ന സ്ഥലം)യിലേക്കു തിരിഞ്ഞു. ചെരുപ്പുകുത്തികളുടെ വീടുകളുടെ അടുത്തുകൂടി കടന്നപ്പോൾ അയാൾ ചുറ്റുമൊന്നു നോക്കി. എല്ലാ വീടുകളും പഴയപോലെ തന്നെ ഉണ്ട്. കല്ലു പണിക്കാരൻ സർബൻെറ പണിശാലയുടെ ഒരു തൂണ് താഴെ വീണിരിക്കുന്നു. എങ്ങും പുതുതായി ഒന്നും അയാൾ കണ്ടില്ല.

ഒരാൾ തോളത്ത് അരിവാളും, മഴുവും തൂക്കിയിട്ടുകൊണ്ട് ഓടി

തെരുവിനു പുറത്തു കടന്ന്, അയാളുടെ പിന്നിൽകൂടി, ഉയർന്നു കിടക്കുന്ന വയലുകളുടെ ഭാഗത്തേക്കു കടന്നു. ആ മനുഷ്യന്റെ ഓട്ടം ശരിക്കും ഗജ്ജന്റേതുപോലെ തന്നെയാണ്. വേഗം ആളെ വിളിക്കണമെന്നു തോന്നി. പക്ഷേ മറ്റെന്തോ വിചാരിച്ചിട്ട് അയാൾ മിണ്ടാതെ നോക്കിനിന്നതേയുള്ളു. വിളിക്കാൻ തോന്നിയില്ല. അതെ, അതു ഗജ്ജൻ തന്നെയായിരുന്നു. അവൻ രേരുവിന്റെ വയലിലേക്കു തിരിഞ്ഞു.

ഉയർന്ന സ്ഥലത്തുള്ള വീട് അയാൾ മുമ്പിൽ കണ്ടു. അതിനു ചുറ്റും പരുത്തി വയൽ മാത്രം കണ്ടിട്ട് അയാൾ ശങ്കിച്ചു നിന്നു. ഉയർന്ന സ്ഥലമായിട്ടും മുകളിൽ നിന്ന് ചെറുതാക്കിയതായി തോന്നി. തന്റെ ഗ്രാമത്തിന്റെ അതിർത്തിയിൽ അശോകവും വേപ്പും എങ്ങും കാണാനില്ല. വീടിന്റെ മുറ്റത്തു ഇങ്ങേവശത്തെ ഭിത്തി ചെറുതായപോലെ തോന്നി. മുറ്റത്തു നിന്ന വേപ്പുകളെല്ലാം ഉണങ്ങിനിൽക്കുന്നു. വീടിനടുത്തേക്കു ചെല്ലുന്തോറും അയാളുടെ മനസ്സ് കൂടുതൽ പരിഭ്രമിച്ചു. അവിടെ ഒന്നും പഴയമട്ടിൽ അയാൾ കണ്ടില്ല.

വീട്ടിലേക്കു എത്താനുള്ള വഴി ഒരു തരത്തിലും കാണാൻ വയ്യായിരുന്നു. അവിടം പരുത്തിച്ചെടികൾ നിറഞ്ഞുനിന്നു. ഇത്രയും മണലുള്ള പ്രദേശത്ത് ഇങ്ങനെ പരുത്തി വളർന്നു നിൽക്കുന്നതു കണ്ടിട്ട് അയാൾക്കു വളരെ ആശ്ചര്യം തോന്നി. മുകളിലത്തെ സ്ഥലവും ആരോ മുകളിൽ നിന്നു വൃത്തിയാക്കിയിട്ടുണ്ട്. മണ്ണും ആകെ മാറിയിരിക്കുന്നു ഇടതുവശത്തേക്കു തിരിഞ്ഞ് അയാൾ തോടു നോക്കി. പക്ഷേ ഒരു വരമ്പ് മുറിഞ്ഞതുകൊണ്ട് വെള്ളം ഒഴുകുന്നതു കണ്ടു.

അയാൾ നടുക്കുകൂടി നടന്നു വരമ്പിൽകൂടി വീട്ടിലെത്തി. ഇതു തന്റെ പഴയ വീടാണെന്നു അയാൾക്കു വിശ്വാസം വന്നില്ല താൻ വളർന്നു വലുതായ, കുടുംബനാഥനെപ്പോലെ അനേകവർഷം താൻ പരിപാലിച്ച വീട്. മുറ്റത്തെ മതിൽ ഇടിഞ്ഞുവീണ് പകുതി ആയിരിക്കുന്നു. ഒന്നു രണ്ടിടത്തുകൂടി ചാടി അപ്പുറം കടക്കാം. മതിലിനടുത്തു പാഴ്ചെടികൾ വളർന്നു നിൽക്കുന്നു. കുനിഞ്ഞ് കൈകൊണ്ട് പറിച്ചുകളയാൻ തുടങ്ങിയപ്പോൾ കൈയിലൊരു മുള്ള് കൊണ്ടു വല്ലാത്ത വേദന കണ്ണിൽ വെള്ളം നിറഞ്ഞുപോയി.

പുറകിലത്തെ മുറിയുടെ അടുത്ത് മതിൽ മുഴുവൻ ഇടിഞ്ഞു വീണിരുന്നു. അയാൾ അതിലൂടെ അകത്തുകടന്നു. മുറ്റത്തു പുല്ലും കുറ്റിക്കാടും വളർന്നുനിന്നിരുന്നു. എല്ലായിടത്തും മുരിക്കിന്റേയും ഇലന്തയുടേയും ശിഖരങ്ങൾ കിടപ്പുണ്ടായിരുന്നു. ഇടയൻമാർ ഇവിടെ വന്നു തങ്ങളുടെ ആട്ടിൻകൂട്ടത്തെ മേയ്ക്കാറുണ്ടെന്നു തോന്നുന്നു. മതിലിനോട് ചേർത്ത് ഉണ്ടാക്കിയ വെള്ളത്തൊട്ടി മിക്കവാറും പൊട്ടിപ്പോയിരുന്നു. മുറ്റത്തേക്കുള്ള വാതിലിന്റെ രണ്ടു പലകകളും എടുത്തുമാറ്റിക്കഴിഞ്ഞിരുന്നു. ഒരിടത്തു കട്ട്ള വളഞ്ഞിരിക്കുന്നതു കണ്ടു. മുകളിലത്തെ ഇഷ്ടികകൾ അടർന്നുപോയിരുന്നു. ചെളിപുരണ്ട വാതിൽ രാക്ഷസന്റെ തുറന്ന വായപോലെ ഭയാനകമായി തോന്നി.

(മുമ്പ് ഈ വാതിൽക്കൽകൂടി അയാൾ അടുപ്പിനടുത്തിരുന്നു താഴെ

വയലുകളുടെ സൗന്ദര്യം നോക്കി ആസ്വദിക്കുമായിരുന്നു. കൈ ചുരുട്ടി അതു ദൂരദർശിനിയാക്കി ഒക്കെ നോക്കിക്കാണുന്നത് അയാളുടെ സങ്കല്പലോകത്തിലെ ഏറ്റവും സുന്ദരമായ ദൃശ്യമായിരുന്നു.) ഇടതുവശത്തെ ഭിത്തിയോടുചേർന്ന് ആഹാരം പാകം ചെയ്യാൻ ഉപയോഗിക്കുന്ന സ്ഥലം ഇപ്പോൾ തിരിച്ചറിയാൻ വയ്യ. രണ്ടു മുറികളുടെ വാതിലുകളും അടച്ചിട്ടിരുന്നു. രണ്ടിലും വലിയ പൂട്ട് തൂങ്ങിക്കിടക്കുന്നു. ചുവരുകളിൽ തേച്ചിരുന്ന മണ്ണ് പോയതുകാരണം ഇഷ്ടിക പുറത്തു കാണാമായിരുന്നു. മുകളിലത്തെ പാരപ്പെറ്റും തകർന്നിരുന്നു.

......ഇതെല്ലാം കണ്ടിട്ട് അയാൾക്കു വല്ലായ്മ തോന്നി. പത്തു വർഷം ഈ വീട്ടിൽ താൻ സ്വപ്നം കണ്ടിരുന്നു. കൂടെക്കൂടെ ജയിലിൽ വച്ച് അയാൾ തൻെറ ഈ വീട് സ്വപ്നം കാണുമായിരുന്നു. തൻെറ കൂട്ടുകാരോട് അയാൾ അതിനെപ്പറ്റി പറയുമായിരുന്നു. പക്ഷേ താൻ പോയതിനുശേഷം വീട് ഈ നിലയിലാകുമെന്നു അയാൾ ഒരിക്കലും കരുതിയില്ല.

പിന്നീട് ചുറ്റും പുക പരന്നതുകാരണം ഒന്നും കാണാൻ വയ്യാതായി. ഭിത്തിയോട് ചേർന്ന് അയാൾ കുറെനേരം അങ്ങനെ നിന്നു. കാതുകളിൽ ഏതോ ശബ്ദം കേട്ടു. അയാളുടെ തല ആകെ ചൂടുപിടിച്ചു.

കുറെക്കഴിഞ്ഞാണ് താൻ അവിടെ നിൽക്കുന്നതു ആരോ കണ്ടെന്നു അയാൾ മനസ്സിലാക്കിയത് ആ ആൾ 'കള്ളൻ കള്ളൻ' എന്നു വിളിച്ചുകൊണ്ട് ഗ്രാമം മുഴുവൻ ഓടിനടന്നു.......... അയാൾ വേഗം മതിൽ കടന്നു പുറത്തുവന്നു.

ഗ്രാമത്തിൽ സത്യത്തിൽ വലിയ ബഹളമായി. പല ശബ്ദങ്ങളും പരിചയമുള്ളതുപോലെ തോന്നി. വളരെവേഗം അയാൾ പരുത്തി തോട്ടത്തിൻെറ ഇടയിൽക്കൂടി നടന്നു മാനാവാലിത്തെരുവിലേക്കു പോയി പക്ഷേ ആ തെരുവിലേക്കു കടക്കുന്നതിനുമുമ്പ് സൈനിയുടെ മുറ്റത്തു തീ കത്തുന്നതു കണ്ടു അയാൾ ഭയന്നു നിന്നുപോയി അകത്തു നിന്നും വരുന്ന പ്രകാശം തെരുവിൽ പതിക്കുന്നുണ്ടായിരുന്നു. വാതിൽക്കൽ ഏതോ പയ്യൻ മുറ്റത്തുനിൽക്കുന്ന അമ്മയുമായി വാക്കുതർക്കത്തിലായിരുന്നു. മുറ്റത്തുനിന്ന് സൈനിയുടെ ഭാര്യ പർസന്നി ദേഷ്യത്തോടെ പയ്യനെ ശകാരിക്കുകയായിരുന്നു.

"നിൻെറ അച്ഛനിങ്ങ് വരട്ടെ. ഞാൻ പറഞ്ഞു കൊടുക്കുന്നുണ്ട്. എന്തൊക്കെയാണ് പുന്നാരമോൻ പറഞ്ഞുകൂട്ടുന്നത്.....ഒക്കെ നശിച്ചു. മുലകുടി മാറിയിട്ടില്ല. അതിനുമുമ്പ് എന്നോട് ഗുസ്തിക്കുവരുന്നു. ഇക്കണക്കിനു ഇനി എന്തൊക്കെ കാണേണ്ടിവരും."

"നീ ഇപ്പോൾ തന്നെ ചെന്നു പറഞ്ഞിട്ടു വാ." പയ്യൻ തള്ളയെക്കാളും ഉറക്കെ പറഞ്ഞു. അയാളെന്താ പോലീസ് ഇൻസ്പെക്ടറാണോ? കൂടുതൽ ഇളകിയാൽ ഞാൻ പോയി പട്ടാളത്തിൽ ചേരും. ദിവസം മുഴുവൻ പാടുപെട്ടിട്ടും ഇവിടെ ആരും അറിയുന്നില്ല."

"പട്ടാളക്കാർ നിന്നെ കാത്തിരിക്കുകയാ, അവിടെ. ഇനി അവിടെ ചെന്നാലോ, നേരെ ലെഫ്റ്റനൻറ് ആക്കില്ലേ? നിന്നെപ്പോലുള്ള മുഠാളൻമാരെ ഉത്സവക്കച്ചവടക്കാർ പാത്രം തേയ്ക്കാൻ കൊണ്ടുപോകും.

അത്രതന്നെ. ഓ വന്നിരിക്കുന്നു വലിയ സായിപ്പ്."

അയാൾ വളരെ ആലോചിച്ചുനോക്കി, സൈനിക്ക് ഇങ്ങനൊരു മകനുണ്ടോ? ശബ്ദം കൊണ്ടു തിരിച്ചറിയാൻ വയ്യ. പത്തു പന്ത്രണ്ടുകൊല്ലം മുമ്പ് സൈനിയുടെ കുടുംബം വീട് മാറിയപ്പോൾ ഇളയ പയ്യന് അഞ്ചാറുവയസ്സ് ഉണ്ടായിരുന്നു. അവനെ എല്ലാവരും ഭീട്ടി ഭീട്ടി എന്നാണു വിളിച്ചിരുന്നത്. അവൻ തന്നെയാവുമോ ഇത്! നുണക്കുഴികളുള്ള അവൻ മഹാകുസൃതിയായിരുന്നു. കളിപ്പാട്ടങ്ങൾ വിൽക്കുന്നവൾ വീട്ടിൽ വരുമ്പോൾ അവൻ പീപ്പിയെടുത്ത് എല്ലാവരുടേയും ചെവിയിൽ ഊതുമായിരുന്നു. ആരെങ്കിലും അറിയാതെ ഞെട്ടിയാൽ അവൻ പൊട്ടിച്ചിരിക്കും. സൈനിയുടെ എല്ലാ മക്കളിലും വച്ച് അവനെയായിരുന്നു തനിക്കിഷ്ടം.

സൈനിച്ചിറ്റപ്പൻെറ ഭാര്യയെ അയാൾ പർസിന്നിചിറ്റ എന്നാണ് വിളിച്ചിരുന്നത്. അവരെ ഒന്നു കണ്ടിട്ടുപോകാം എന്നയാൾക്കു തോന്നി. തന്നെ കണ്ടാലുടൻ ചിറ്റയുടെ ഗൗരവം ഒക്കെ പോയി അവർ ശാന്തയാകുമെന്നു അയാൾ വിചാരിച്ചു. അങ്ങനെ വിചാരിച്ചപ്പോൾ അയാൾക്ക് ചിറ്റയോട് അതിയായ സ്നേഹം തോന്നി. അവരുടെ ഭാവം പൊടുന്നനെ മാറുന്നപോലെ മറ്റാരുടേയും ഭാവം മാറുന്നത് അയാൾ കണ്ടിട്ടില്ല. ദേഷ്യപ്പെടുമ്പോൾ ഭയങ്കര ദേഷ്യമാണ്. എങ്കിലും ആരെങ്കിലും ചിരിച്ചുകൊണ്ട് അവരെ വിളിക്കുകയോ, ഏതെങ്കിലും അയൽവാസി വീട്ടിൽ വരികയോ ചെയ്താൽ വേഗം സന്തോഷംകൊണ്ട് തുള്ളിച്ചാടും. ചിരിച്ചുകൊണ്ട് വളരെ മധുരമായി സംസാരം തുടങ്ങും. വീട്ടിൽ വരുന്നവരോട് എന്തു വിനീതമായി പെരുമാറും. ചിലപ്പോൾ, ചിരിച്ചുകൊണ്ട് കഴുത്തറക്കുന്ന സ്വഭാവക്കാരിയായി തോന്നും. പക്ഷേ അയാൾ കുട്ടിക്കാലത്തെ പർസിന്നിചിറ്റയുടെ രണ്ടുമുഖങ്ങളും കണ്ടിട്ടുണ്ട്. തൻെറ അമ്മ കഴിഞ്ഞാൽ ഏതെങ്കിലും സ്ത്രീയോട് അയാൾക്കു സ്നേഹം തോന്നിയിട്ടുണ്ടെങ്കിൽ അത് ഈ ചിറ്റയോടായിരുന്നു.

അയാൾ കമ്പിളിയെടുത്ത് തലയിൽ കെട്ടി. പക്ഷേ തീയുടെ പ്രകാശം കൂടുതൽ തെളിഞ്ഞു. അയാൾ തല കുനിച്ച് അവിടെനിന്നും ഓടി രക്ഷപ്പെടാൻ ആഗ്രഹിച്ചു. എന്നാൽ അതിനു സാധിച്ചില്ല. വാതിൽക്കൽ എത്തിയപ്പോൾ അയാൾ അകത്തേയ്ക്കു നോക്കി. പർസിന്നിച്ചിറ്റ തൻെറ സ്ഥൂലിച്ച ശരീരവുമായി കട്ടിലെടുത്തു പുറകിലത്തെ മുറിയിലേയ്ക്കു നടക്കുന്നതു കണ്ടു. അവരുടെ ശബ്ദത്തിൻെറ ഗൗരവം അല്പം കുറഞ്ഞിട്ടുണ്ട്. എങ്കിലും മകനെ ചീത്ത പറയുന്നത് ഇനിയും നിർത്തിയിട്ടില്ല. അകത്തുനിന്നു ഒരു ചെറുപ്പക്കാരൻ കുട്ടയിലെന്തോ എടുത്തുകൊണ്ട് മുമ്പിലുള്ള ബിശ്നെയുടെ വീട്ടിലേയ്ക്കു പിറുപിറുത്തുകൊണ്ട് നടന്നു. നല്ല ആരോഗ്യമുള്ള ചെറുപ്പക്കാരൻ – തൻെറ അനുജൻ സജ്ജനെപ്പോലെ തന്നെ. ചെറുപ്പക്കാരൻ അലക്ഷ്യമായി അയാളെ ഒന്നു നോക്കിയിട്ട് ബിശ്നെയുടെ വീട്ടിനുള്ളിലേയ്ക്കു പോയി.

മുമ്പിൽ മുഴുവൻ നല്ല ഇരുട്ട്. ഇരുവശത്തും ഉള്ള വീടുകൾ അടഞ്ഞുകിടന്നിരുന്നു. ചില വീടുകളിൽ വാതിൽപ്പഴുതിലൂടെ വെളിച്ചം

കാണാമായിരുന്നു. പക്ഷേ അധികമാളുകളും അത്താഴം കഴിച്ച് ഉറക്കമായിരുന്നു. തെരുവ് മുമ്പത്തെപ്പോലെതന്നെ. നത്ഥൂന്റെ വീട്ടിനടുത്ത് കയറ്റവും ഫ്ളിയാനോയുടെ വീട്ടിനടുത്ത് ഇറക്കവും ആണ്. ഒരു ചെറിയ വ്യത്യാസം മാത്രം – പലയിടത്തും മുമ്പ് കുണ്ടും കുഴിയും ഉണ്ടായിരുന്നത് ഇപ്പോൾ നിരപ്പായി. ഉയർന്ന ഭാഗങ്ങൾ താണു. ചിലയിടത്തൊക്കെ കുഴികൾ വീണു. ഇരുവശത്തുമുള്ള വീടുകളിൽ ഖയാലിയുടെ വീട് മാത്രം പുതുക്കിപ്പണിഞ്ഞിട്ടുണ്ട്. ബാക്കി വീടുകളുടെയൊക്കെ ഭിത്തികളും തറകളും പഴയമട്ടിൽത്തന്നെ. തെരുവിന്റെ വളവിൽ ദീപന്റെ വീട്ടിൽ ഒരു തൂൺ നാട്ടിയിരുന്നത് ഏതോ കാളവണ്ടി മുട്ടിയതുകാരണം അല്പം വളഞ്ഞു എന്നതൊഴിച്ചാൽ ഒക്കെ പഴയപടിതന്നെ.

പിന്നീട് വളവ് തിരിഞ്ഞപ്പോൾ അയാളുടെ ദൃഷ്ടി മുമ്പിൽ ഫ്ളിയാനോയുടെ വീട്ടിൽ പതിഞ്ഞു. വീടിന്റെ മുഖച്ഛായ ആകെ മാറിയിരിക്കുന്നു. പുതിയ മട്ടിലുള്ള കതകുകളും, വിജാഗിരി വച്ച ജനലുകളും, സ്വീകരണമുറികളും. ഇടതുവശത്തെ മുറിയോടു ചേർന്ന് ഒരു നീണ്ട തളം പണിതിട്ടുണ്ട്. അതിനടുത്തുകൂടി പോയപ്പോൾ അയാൾക്ക് ആശ്ചര്യം തോന്നി. പക്ഷേ രണ്ടുവീട് മുമ്പോട്ടു പോയപ്പോൾ ആശ്ചര്യം വർദ്ധിച്ചു. ഗ്രാമത്തിലെ ഏറ്റവും നല്ല വീട് അയാൾ കണ്ടു. മങ്ങിയ നിലാവെളിച്ചത്തിൽ വെൺമയും ചുവപ്പും നിറത്തിൽ ആ വീട് മനോഹരമായിത്തോന്നി. ചുമടുതാങ്ങിയുടെ അടുത്ത് ചില രൂപങ്ങൾ ഉണ്ടാക്കിയിരിക്കുന്നതും കണ്ടു. അരികിൽ തേലിയോയുടെ പറമ്പാണ്. ശൂന്യമായി കിടന്ന അവിടെ പുതിയ വീട് പണിഞ്ഞിരിക്കുന്നു. 'അവർ' പണിഞ്ഞതാവും. അഞ്ചാറുവർഷം ആരേയും ഒന്നും തൊടാൻ 'അവർ' അനുവദിച്ചിരുന്നില്ല. പാകിസ്ഥാനുണ്ടാകുന്നതിനുമുമ്പ് ഒരു അരോഡാ കുടുംബം അവിടെ വന്നു താമസിച്ചിരുന്നു. പക്ഷേ ഒരു മാസത്തിനുള്ളിൽ ആ പാകിസ്ഥാൻ കുടുംബത്തെ 'അവർ' വിരട്ടിയോടിച്ചു പിന്നീട് ഉദ്യോഗസ്ഥൻമാരുമായി ലോഹ്യത്തിലായി, ഈ സ്ഥലം കൈക്കലാക്കാൻ ശ്രമിച്ചു. അതിനുശേഷം ഈ വീടു ഉണ്ടാക്കിയതാവും.....

അയാളുടെ ഹൃദയത്തിൽക്കൂടി ഒരു മിന്നൽപ്പിണർ കടന്നുപോയി. 'ശത്രു'വിന്റെ ആ മാളിക അയാൾക്കു സഹിച്ചില്ല. പല്ലുകടിച്ചുകൊണ്ട് അയാൾ മനസ്സിൽ 'അവരെ' ശപിച്ചു. ആ പടിക്കൽ അയാൾ ആഞ്ഞു തുപ്പി. എന്നിട്ട് മുമ്പോട്ടു നടന്നു.

ഒരു തെരുവേ ആകെ ഉണ്ടായിരുന്നുള്ളു. അതിന്റെ അങ്ങേയറ്റത്തു അയാളുടെ സ്വന്തം വീടാണ്. അയൽവാസികളുടെ മൂന്നുനാലു വീടു കഴിഞ്ഞ് അയാൾ തന്റെ സ്വന്തം വീടിന്റെ മുമ്പിൽ ചെന്നുനിന്നപ്പോൾ അവിടുത്തെ മാറ്റം കണ്ടിട്ട് സന്തോഷിച്ചു. മുറ്റത്തേയ്ക്കുള്ള മതിൽ ഉറപ്പിച്ചുകെട്ടിയിരിക്കുന്നു. മുറ്റം മുമ്പത്തെക്കാളും വീതികൂട്ടി ഉയർത്തിയിട്ടുണ്ട്. ചെറിയ ഉറച്ച തറ കെട്ടിയിട്ടുണ്ട്. ഇടതുവശത്തു ഇരുമ്പഴികളുള്ള ജനലും മുകളിൽ കിളിവാതിലും കണ്ടു. അതിനു മുകളിൽ അച്ഛൻ തളം കെട്ടണമെന്നു നിർദ്ദേശിച്ച സ്ഥലത്ത് ഇപ്പോൾ നല്ല ഉറച്ച തളം കെട്ടിയിട്ടുണ്ട്. (അന്നു അച്ഛൻ എല്ലാവരേയും കൊണ്ട് ടിബ്ബിയിൽ

പോയി താമസിക്കുകയാണുണ്ടായത്.) തളത്തിൻെറ രണ്ടു ചെറിയ ജനലുകളിൽക്കൂടി വെളിച്ചം പുറത്തേയ്ക്കു കടക്കുന്നുണ്ടായിരുന്നു.

എത്രനേരം അയാൾ വീട്–ആകെ നോക്കിക്കൊണ്ടിരുന്നുവെന്നറിയില്ല. അയാളുടെ കണ്ണുകളിൽ സന്തോഷം കളിയാടി. പതുക്കെ അയാൾ മുമ്പോട്ടുനടന്നു. കുറേനേരം മുമ്പിലത്തെ വാതിലിലേയ്ക്കു അയാൾ തുറിച്ചുനോക്കി. പിന്നീട് അയാൾ അല്പം സങ്കോചത്തോടെ പടിവാതിൽക്കൽ മുട്ടി. പക്ഷേ അകത്തുനിന്നു ശബ്ദമെന്നും കേട്ടില്ല അല്പമൊന്നു കാത്തിട്ട് അയാൾ വീണ്ടും ഉറക്കെ വാതിൽക്കൽ മുട്ടി. മുകളിൽ തളത്തിലെ ജനൽ തുറന്ന് അനിയൻ നീരസത്തോടെ ചോദിച്ചു. "ആരാ?"

അയാൾ മറുപടി ഒന്നും പറഞ്ഞില്ല. അല്പം പുറകോട്ടു മാറിനിന്ന് ജനലിലേയ്ക്കു നോക്കിയശേഷം അയാൾ തല കുനിച്ചു. അനിയൻ നിമിഷനേരത്തേയ്ക്കു ജനലിൽക്കൂടി സൂക്ഷിച്ചുനോക്കി. എന്നിട്ട് തിരിച്ചറിഞ്ഞമട്ടിൽ പറഞ്ഞു– "ചേട്ടനാണോ? ദാ, വരുന്നു."

അനിയൻെറ 'ചേട്ടാ' വിളി കേട്ടപ്പോൾ അയാളുടെ മനസ്സ് നിറഞ്ഞു തല കുനിഞ്ഞു. അവൻെറ ഉരുണ്ടുകൊഴുത്ത മുഖം അയാൾ പെട്ടെന്ന് ഓർത്തു.

"സത്ശ്രീ അകാൽ." അനിയൻ വാതിൽ തുറന്ന് ചേട്ടനെ അഭിവാദ്യം ചെയ്തു പക്ഷേ അയാളുടെ വായിൽനിന്നും 'സാ' എന്ന വാക്കു മാത്രമേ പുറത്തുവന്നുള്ളു. അയാൾ അനിയൻെറ പുറം തലോടി. വളരെ പ്രയാസപ്പെട്ട് അയാൾ തൻെറ വികാരം അടക്കി.

"ചേട്ടൻ തനിച്ചാണോ വന്നത്? താര കൂടെ വന്നില്ലേ?" അനിയൻ വാതിൽ അടച്ചുകൊണ്ട് അത്ഭുതത്തോടെ ചോദിച്ചു. "അവൻ ഇന്നലെ പെസാറിലേയ്ക്കു പോയതാണ്. നിങ്ങൾ തമ്മിൽ കണ്ടില്ലേ?"

മറുപടിയായി അയാൾ തല ആട്ടിയതേയുള്ളു. എന്നിട്ട് മുമ്പോട്ടു നടന്ന് മുറ്റത്തു അപരിചിതനെപ്പോലെ നിന്നു

"അമ്മ അകത്തെ മുറിയിലാണ്-ഇവിടെ" അനിയൻ വാതിലടച്ചിട്ട് ഇരുട്ടത്ത് വലതുവശത്തേയ്ക്കു ചൂണ്ടിക്കാട്ടി. എന്നിട്ട് അടുക്കളയിലോട്ട് തിരിഞ്ഞുകൊണ്ട് പറഞ്ഞു. "ഇവിടെ നിൽക്കു. ഞാൻ തീപ്പെട്ടി കൊണ്ടുവരട്ടെ."

അയാൾ കമ്പിളിയുടെ അറ്റംകൊണ്ട് കണ്ണുതുടച്ചിട്ട് ചുറ്റുമൊന്നു കണ്ണോടിച്ചു. വീടിൻെറ ഇടതുവശം മുഴുവൻ പുതുക്കിപ്പണിഞ്ഞിരിക്കുന്നു. പുറത്തേയ്ക്കുള്ള ജനൽ അകത്തെ സ്വീകരണമുറിയുടേതായിരുന്നു. അതോടൊപ്പം ഒരു നീണ്ട മുറിയും മുമ്പിൽ വരാന്തയും മൂലയ്ക്കായി ഭക്ഷണമുറിയും ഉണ്ട്. അവിടെനിന്നും മുകളിൽ മട്ടുപ്പാവിലേയ്ക്കു പടികളുണ്ട്. ഇടതുവശത്ത് അയാളുടെ, മക്കളില്ലാത്ത വല്യച്ഛൻെറ പഴയ വീടാണ്. ഇങ്ങേവശത്തെ പരുക്കൻ തറയിൽ പശുക്കൾ നില്പുണ്ട്.

"വരൂ, ചേട്ടാ." അനിയൻ തീപ്പെട്ടി കത്തിച്ചിട്ട് വരാന്തയിലെ രണ്ടു പടികൾ ഇറങ്ങി. അമ്മ കിടക്കുന്നത് അതിനടുത്തുള്ള ഇരുണ്ട മുറിയി

ലാണ്. അനിയൻ വാതിൽക്കൽ മുട്ടി അമ്മയെ വിളിച്ചു. കുറെകഴിഞ്ഞ് അകത്തുനിന്നു കേട്ട ശബ്ദം അയാൾക്കു തിരിച്ചറിയാൻ കഴിഞ്ഞില്ല.

വാതിൽ തുറന്നു. അനിയൻ തീപ്പെട്ടി ഉരച്ചിട്ട് അകത്തു കടന്ന് അമ്മയെ ആശ്വസിപ്പിച്ചുകൊണ്ട് പറഞ്ഞു. "ചേട്ടൻ വന്നിട്ടുണ്ട്, അമ്മേ."

"ങ്ഹേ..." അനിയന്റെ വാക്ക് കേൾക്കാത്ത മട്ടിൽ, അഥവാ മനസ്സിലാകാത്ത മട്ടിൽ അമ്മ പറഞ്ഞു. "മോദൻ? എവിടെ?"

അപ്പോഴേയ്ക്കും മോദൻ (അയാൾ) പതുക്കെ നടന്ന് വാതിൽക്കലെത്തി. അനിയൻ മണ്ണെണ്ണവിളക്കു കൊളുത്തി. വാതിൽക്കൽ സ്തബ്ധയായി നിന്ന അമ്മയെ അയാൾക്കു തിരിച്ചറിയാൻ കഴിഞ്ഞില്ല. അവരും ഇരുട്ടത്തു വഴിതെറ്റിയപോലെ പുറത്തേയ്ക്കുനോക്കി.

"എടാ മോനേ, എവിടെ.... മോദൻ എവിടെ?"

"ഞാൻ ഇവിടെയുണ്ട് അമ്മേ" അതു പറഞ്ഞപ്പോഴേക്കും അയാളുടെ തൊണ്ട വീണ്ടുമിടറി.

"എടാ നീ എവിടെയാണ്, ഇങ്ങോട്ടു വാ. ഞാൻ നിന്റെ മുഖം ചുംബിക്കട്ടെ. ഈ കണ്ണുപൊട്ടിക്കു പകൽപോലും കാണാൻ വയ്യ. ഒരേ ഇരുപ്പാണ് പ്രതിമ പോലെ. നീ ഇങ്ങുവാ. ..." അന്ധൻമാരെപ്പോലെ തപ്പിത്തപ്പി അവർ വാതിൽക്കൽ വന്നു. അമ്മയുടെ മുഖത്തു അതിയായ സന്തോഷം കണ്ടു.

അയാൾ അടുത്തു ചെന്നപ്പോൾ അമ്മ രണ്ടു കൈകൊണ്ടും അയാളെ പിടിച്ചിട്ട് തലയും നെറ്റിയും പുറവും തലോടി. "മോദൻ, നീ ആണ് എന്നെ അഞ്ചു വർഷം കൂടി ജീവിപ്പിച്ചത്. ഇനിയും ഈ വൃദ്ധയ്ക്കു അധികം കാലമില്ല.... പക്ഷേ നീ നോക്ക് ഞാൻ മരണത്തെ തോല്പിച്ചു. ഞാൻ പറഞ്ഞു– എന്റെ മോദനെ കാണാതെ ഞാൻ എങ്ങനെ ഇവിടം വിടും? നീ വന്നതു നന്നായി. ഇനി എനിക്കു സമാധാനം കിട്ടും. ഞാൻ സന്തോഷത്തോടെ മരിക്കും."

അമ്മ എന്തൊക്കെയോ അതുമിതും പറഞ്ഞുകൊണ്ടിരുന്നു. മോദൻ കല്ലു പോലെ അവരുടെ മുമ്പിൽനിന്നു.

"ആട്ടെ ചേട്ടാ, ഞാൻ ചപ്പാത്തി ഉണ്ടാക്കികൊണ്ടുവരാം. ചേട്ടൻ ഇവിടെ ഇരിക്കൂ." എന്നു പറഞ്ഞിട്ട് അനിയൻ വേഗം നടന്നു.

"വേണ്ട. ഞാൻ വഴിയിൽവച്ച് കഴിച്ചു" എന്നു പറയണമെന്നു വിചാരിച്ചെങ്കിലും മോദനു അങ്ങനെ പറയാൻ കഴിഞ്ഞില്ല. പക്ഷേ അയാൾ മനസ്സിൽ അങ്ങനെ പറയുകയും തിരിച്ച് അനിയൻ ഇങ്ങനെ ചോദിക്കുകയും ചെയ്തു. "എവിടെനിന്നു കഴിച്ചു?"

"വാ എന്റെ അടുത്തു വന്നിരിക്ക്." മോദന്റെ കൈയ്ക്കുപിടിച്ച് അമ്മ അയാളെ തന്റെ കട്ടിലിനടുത്തേയ്ക്കു കൊണ്ടുപോയി. കട്ടിലിനടുത്തുചെന്നു അവർ കുനിഞ്ഞ് തപ്പിനോക്കാൻ ഭാവിച്ചപ്പോൾ മോദൻ അമ്മയുടെ തോളിൽ പിടിച്ച് അവിടെ ഇരുത്തി. എന്നിട്ട് അയാൾ കാൽക്കലിരുന്നു.

"അനിയൻ പോയോ?" അമ്മ ഇരുന്നുകൊണ്ട് ചോദിച്ചു. മറുപടിക്കുവേണ്ടി കാത്തിരിക്കാതെ അവർ പറഞ്ഞു. "മോനേ, മോദൻ, ഞാൻ

നിമിഷങ്ങളെണ്ണിയെണ്ണി കഴിയുകയാണ്. ഇനി എനിക്കെന്തു സുഖം! മോനേ, പൊട്ടിയ കലംപോലെ എന്നെ ഇവിടെ വലിച്ചെറിഞ്ഞിരിക്കുകയാണ്...." അവസാനഭാഗം വളരെ പതുക്കെപ്പറഞ്ഞ് അവർ കരഞ്ഞു. മുഷിഞ്ഞ വസ്ത്രം കൊണ്ട് കണ്ണുതുടച്ചിട്ട് അവർ മിണ്ടാതെയിരുന്നു. പിന്നെ കുട്ടികളെപ്പോലെ തൻെറ കഷ്ടപ്പാടുകൾ പറഞ്ഞുതുടങ്ങിയപ്പോൾ അവർ നിറുത്തുന്ന മട്ടു കണ്ടില്ല. "ഇവിടെയുള്ളവർ എന്നെ വെറും ചണ്ഡാലിയെപ്പോലെ ഉപേക്ഷിച്ചിരിക്കുകയാണ്. ആരും ഞാൻ പറയുന്നതു കേൾക്കില്ല. മൂത്തവൾ ദിവസം മുഴുവൻ സർക്കീട്ടാണ്. മറ്റവൾ എപ്പോഴും സ്വന്തം വീട്ടിലെ പ്രതാപം പറച്ചിലാണ്. ......നിനക്കു കാണാമല്ലോ എൻെറ സ്ഥിതി എന്താണെന്ന്. നിന്നെ കാത്തിരുന്ന് കാത്തിരുന്ന് നീണ്ട പതിനൊന്നു വർഷം കഴിഞ്ഞു. കണ്ണിനു കാഴ്ചയും പോയി. ശരീരവും തളർന്നു. എന്നിട്ട് നീ വന്നുചേർന്നത് എനിക്കു തീരെ വയ്യാത്ത അവസ്ഥയിലും. ഇപ്പോൾ എൻെറ അടുത്തിരിക്കുന്ന നിന്നെപ്പോലും എനിക്കു കാണാൻ വയ്യ."

ഇത്ര ചുരുങ്ങിയ സമയത്തിനിടക്കുതന്നെ അവർക്കു മൂന്നുനാലു പ്രാവശ്യം തൊണ്ടയിടറി, കണ്ണുനിറഞ്ഞു. നിർത്തിനിർത്തി സാവധാനമാണ് അവർ സംസാരിച്ചത്. പക്ഷേ പെട്ടെന്ന് അവരുടെ ശബ്ദം സ്വയം ഉയർന്നു. "മോനേ നീ വളരെ ക്ഷീണിച്ചു പോയല്ലോ നീ പഴയ മോദനല്ല എന്നു തോന്നുന്നു. അല്ലെങ്കിൽ അവിടെ യമദൂതൻമാരുടെ പിടിയിൽ അകപ്പെട്ട ആളുടെ കാര്യം എന്തു പറയാനാണ്. എന്നോട് അനിയൻ പറഞ്ഞു- 'അമ്മേ, അവിടെ മനുഷ്യരെകൊണ്ട് ചക്ക് വലിപ്പിക്കും.' ആ കാലൻമാർ യമദൂതൻമാരെക്കാൾ മോശക്കാരാണോ.... ആട്ടെ മോനേ നീ വന്നതു ഏതായാലും നന്നായി. ഇനി നീ എൻെറ ശവം എടുക്കും, കുടം പൊട്ടിക്കും, എനിക്കു മോക്ഷം കിട്ടും. അല്ലായിരുന്നെങ്കിൽ നരകത്തിൽ അലഞ്ഞുനടക്കേണ്ടി വന്നേനെ. നന്നായി. എൻെറ ഭാഗ്യം... നീ തന്നെ..... ഭഗവാനേ." അത്രയും പറഞ്ഞിട്ട് അമ്മ ഏങ്ങലടിച്ചു. അവർക്കു ശ്വാസം മുട്ടി. ചുമ വന്നു. പിന്നെ ഏറെനേരം മൗനമായി ഇരുന്നു. പക്ഷേ മോദൻെറ ശ്രദ്ധ കുറെനേരമായി അവരിൽ അല്ലായിരുന്നു. അയാൾ നിലവറ പോലുള്ള ആ ഇരുണ്ട മുറി ശ്രദ്ധിച്ചുനോക്കുകയായിരുന്നു. പൊടുന്നനെ അയാൾക്ക് തൻെറ വല്യമ്മയെ ഓർമ്മവന്നു. വല്യമ്മയുടെ കൂടെ അയാൾ പലപ്പോഴും രാത്രി ഉറങ്ങുമായിരുന്നു. അർദ്ധരാത്രിക്കു ചിലപ്പോൾ വീട്ടിൽനിന്നും പിണങ്ങി അങ്ങോട്ട് ഓടുമായിരുന്നു. വല്യമ്മയുടെ തുടുത്ത ദേഹത്തോടൊട്ടി കിടക്കാൻ എന്തൊരു സുഖമായിരുന്നു. അവരുടെ വെളുത്ത ശരീരത്തിൽ നിന്നും മുലപ്പാലിൻെറ മണം വരുമായിരുന്നു. പലപ്പോഴും ആ മണം ഓർത്ത് അമ്മയുമായി വഴക്കിട്ട് അയാൾ അങ്ങോട്ടു പോകുമായിരുന്നു. വല്യമ്മ അവനെ രജായിയിൽ പൊതിഞ്ഞ് മാറോടുചേർത്ത് കിടത്തും. നല്ല കഥകൾ പറയും..... അതൊക്കെ ഓർത്തപ്പോൾ മോദനു ദുഃഖം തോന്നി. ഇരുപത്തിയഞ്ചു വർഷം മുമ്പ് മരിച്ചുപോയ വല്യമ്മയുടെ ഓർമ്മ ഇപ്പോഴും അയാളുടെ കണ്ണുനിറയ്ക്കുന്നു.

പിന്നീട് അയാൾ നിർബന്ധബുദ്ധിയായ തന്റെ വല്യച്ഛനെപ്പറ്റി, സന്താനഹീനനായ അദ്ദേഹത്തിന്റെ ഭൂമിക്കുവേണ്ടി നടന്ന കേസുകളെപ്പറ്റി ആലോചിച്ചു. എന്നിട്ട് അയാൾ ആ മുറി ഒന്നുകൂടി ശ്രദ്ധിച്ചുനോക്കി. തന്നെ വീണ്ടും ജയിലറയിൽ കൊണ്ടിട്ടിരിക്കയാണോ എന്നുതോന്നി.

ആ മുറി ജയിലറയെക്കാൾ ശ്വാസം മുട്ടിക്കുന്നതായിരുന്നു. മേൽക്കൂരയിലേയ്ക്കു നോക്കിയപ്പോൾ വളഞ്ഞ കഴുക്കോലുകളും ചെതുക്കിച്ച വളകളും കണ്ടു. അതിന്റെ കീഴിൽകൂടി താൻ എങ്ങനെ നടന്നു കട്ടിലിൽ വരെ എത്തിയെന്ന് അയാൾ അത്ഭുതപ്പെട്ടു. വാതിലും കുട്ടികൾക്കു കടക്കാൻ മാത്രം പാകത്തിൽ ഉണ്ടാക്കിയിരിക്കുന്നു. വലിയവർക്കു വളരെ കുനിഞ്ഞേ അകത്തു കടക്കാൻ പറ്റൂ. ആ മുറി മുറ്റത്തിന്റെ ലെവലിൽ നിന്ന് കുറെ താഴെ ആയിരുന്നു.

അകത്തു സാധനങ്ങളൊന്നും ഇല്ലായിരുന്നു. ഒരു മൂലയ്ക്കു വല്യച്ഛന്റെ പഴയ ഒരു കൊച്ചുപെട്ടി ഇരിക്കുന്നതു കണ്ടു. തനിക്കോർമ്മയായപ്പോൾ തൊട്ട് ആ പെട്ടി അവിടെത്തന്നെയായിരുന്നു, ഇപ്പോൾ അതിനുചുറ്റും പഴമണ്ണു കൂടി കിടപ്പുണ്ട്. ഇടിഞ്ഞുപൊളിഞ്ഞ ചുമരുകളിലെ കുമ്മായം കാണാനേയില്ല. വർഷങ്ങളായി ആരും കുമ്മായം തേച്ചിട്ടില്ല. ഉത്തരങ്ങളുടേയും കഴുക്കോലുകളുടേയും ഇടയ്ക്കു പക്ഷി കൂടു കെട്ടിയിരുന്നു. അയാൾ നോക്കിക്കൊണ്ടിരിക്കുന്നതിനിടയിൽ അനേകം വാവൽ അകത്തുകടന്നു ഉത്തരങ്ങളുടെ പോടുകളിൽ കയറി. എന്നിട്ട് അവ പറന്നുപോയി. താഴെ നനവുണ്ടായിരുന്നു. (മഴക്കാലത്ത് ആ മുറിയിൽ വെള്ളം കയറുമായിരുന്നു. വല്യച്ഛന്റെ മുറിയുടെ അടുത്തായി ഒരു കുഴി കുഴിച്ചിരുന്നു. അതിൽ വെള്ളം നിറയുമ്പോൾ കൂട്ടുകാർ ചേർന്ന് വെള്ളം മുക്കിക്കളയുമായിരുന്നു. പക്ഷേ ഇപ്പോൾ അവിടെ കുഴിയില്ല) അമ്മ പറയുന്നത് ഒട്ടും ശ്രദ്ധിക്കാതെ പെട്ടെന്നു അയാൾ അങ്ങോട്ടു ചോദിച്ചു. "അമ്മേ, ഈയിടെ മഴ പെയ്യുകയുണ്ടായോ?"

"ഉവ്വ് മോനേ, ദീപാവലിക്കു ഏഴെട്ടുദിവസം മുമ്പ് ഒന്നു പെയ്തു. പക്ഷേ ചാറിയതേയുള്ളു."

മോദന് എന്തുകൊണ്ടോ ഒരു വിരക്തി തോന്നി. അയാൾ അറിയാതെ ദീർഘശ്വാസം വിട്ടു. പണ്ട് കാർത്തികമാസത്തിൽ വേനൽക്കാലത്ത് ഒരിക്കൽ മഴ ചാറിയ സംഭവം അയാൾ ഓർത്തു. അന്നു ടിബ്ബിയിലെ മണ്ണിനു എന്തൊരു മണമായിരുന്നു. അയാൾ ഉത്സാഹത്തോടെ തൂമ്പയുമെടുത്തുകൊണ്ട് വയലിലേയ്ക്കു ഓടി. അവിടെ പണി ഉണ്ടെങ്കിലും ശരി, ഇല്ലെങ്കിലും ശരി, ഉത്സാഹത്തോടെ പോകും. രാത്രിയായാൽ പിന്നെ പകലാകാൻ ധൃതിയാണ്. വയലിൽ കലപ്പ ഉഴുത് കൃഷിയോഗ്യമാക്കും. എന്നിട്ട് വരമ്പുകളിൽക്കൂടി വെറുതെ നടക്കും. തടം എടുക്കാൻ പെണ്ണുങ്ങളെ കിട്ടാതെവരുമ്പോൾ അയാൾ വരമ്പത്തുനിന്ന് ഉറക്കെ പാടുമായിരുന്നു.

ഈ വിചാരപ്രവാഹത്തിൽ ഒഴുകികൊണ്ടിരുന്ന അയാളുടെ മനസ്സ് പരിഭ്രമിച്ചു. അമ്മ അപ്പോഴും മഴയേയും വിളവിനേയും ഗ്രാമീണരേയും പറ്റി തന്നത്താൻ പറഞ്ഞുകൊണ്ടിരുന്നു.

"അമ്മേ നമുക്കു പുറത്തെ വീട്ടിലേക്കു പോകാം. എന്തോ ആലോചിച്ചിട്ട് മോദൻ പറഞ്ഞു. അതുകേട്ട് അമ്മ സ്തബ്ധയായിപോയി. അയാൾക്കുതന്നെ പിന്നെ അതോർത്ത് ആശ്ചര്യം തോന്നി.

"നിനക്കു ഭ്രാന്തുണ്ടോ?" അമ്മ ദേഷ്യപ്പെട്ടു. അവിടെ ഇപ്പോൾ എന്തുണ്ട്? ഒക്കെ ഇടിഞ്ഞുപൊളിഞ്ഞുകിടക്കുന്നു. ഏഴുവർഷമായി, ഞാൻ അങ്ങോട്ടുപോയി നോക്കിയിട്ടേ ഇല്ല. അന്നുതന്നെ ഒക്കെ പൊളിഞ്ഞുകിടക്കുകയായിരുന്നു. ഇനി അവിടെ എന്തു ബാക്കി കാണും? കൂടാതെ നമ്മൾ രണ്ടുപേർക്കും ആര് ആഹാരം ഉണ്ടാക്കിത്തരും?"

മോദൻ അമ്മയുടെ വാക്കുകേട്ട് പുഞ്ചിരിച്ചു. പിന്നീട് അയാൾ ഒന്നും ചോദിച്ചില്ല.

അനിയൻ ആഹാരവും കൊണ്ട് വന്നു. കിണ്ണവും ചെറിയപാത്രങ്ങളും ഗ്ലാസ്സും ഒക്കെ പുതുതായിരുന്നു. ഒരു പാത്രത്തിൽ പഞ്ചസാരയും നെയ്യും കുഴച്ചു വച്ചിരുന്നു. വേറൊരു പ്ലേറ്റിൽ മിക്സ്ചറും.

"എടാ ഇതു കൊണ്ടുപൊയ്ക്കൊ." മോദൻ പഞ്ചസാരയുടെ പാത്രം എടുത്തുകൊടുത്തിട്ട് പറഞ്ഞു.

" ചേട്ടാ പരിപ്പില്ലായിരുന്നു, അതുകൊണ്ട് കൊണ്ടുവന്നതാണ് ഇതു കഴിക്കൂ. അനിയൻ പറഞ്ഞു. എന്നിട്ട് തിരിഞ്ഞ് നടന്നുകൊണ്ട് വീണ്ടും പറഞ്ഞു. "ചേട്ടൻ കഴിക്കു. ഞാൻ തളത്തിൽ ചേട്ടനു കിടക്ക വിരിയ്ക്കാം "

പക്ഷേ മോദൻ ഉടൻ, അപ്പോൾ തന്നെ, അവനെ തിരിച്ചുവിളിച്ചു. "എൻെറ കട്ടിലും കിടക്കയും ഇങ്ങോട്ടു കൊണ്ടുവന്നാൽ മതി. അവിടെ എവിടെ........."

"എന്താ അവിടെ കുഴപ്പം?" അനിയന് അൽപം വിഷമം തോന്നി

"സാരമില്ല മോനേ, നീ അവിടെപ്പോയി കിടക്ക്. ഇവിടെ എന്തിന് വിഷമിക്കുന്നു......" അമ്മയും പറഞ്ഞു.

പക്ഷേ മോദന് വേറൊരു പ്രയാസം കൂടിയുണ്ടായി. അമ്മയെ വിട്ടിട്ട് അയാൾ തളത്തിൽ കിടന്ന് എങ്ങനെ ഉറങ്ങും. പിന്നെന്താ അമ്മ ഇങ്ങനെ പറഞ്ഞത്?

"നീ കട്ടിലെടുത്തു ഇവിടെ കൊണ്ടുവന്നാൽ മതി." അയാൾ അധികാരസ്വരത്തിൽ പറഞ്ഞു. ചേട്ടൻെറ ആ ഗൗരവം അനിയന് ഇപ്പോഴും ഓർമ്മയുണ്ട്. (മോദൻ ജയിലിൽ പോയപ്പോൾ അവൻ ചെറുതായിരുന്നെങ്കിലും ചേട്ടൻെറ സ്വഭാവം അവനു നന്നായി അറിയാമായിരുന്നു. ഇങ്ങനെ കടുപ്പിച്ച് എന്തെങ്കിലും പറഞ്ഞാൽ അതിനു മാറ്റമില്ല.)

'ശരി' എന്നു പറഞ്ഞിട്ട് അനിയൻ കട്ടിലെടുക്കാൻ പോയി. മോദൻ പ്ലെയിറ്റെടുത്തു മടിയിൽ വച്ചു.

അൽപം കഴിഞ്ഞ് സഹോദൻമാർ രണ്ടും ഒരേ കട്ടിലിലിരുന്നു കുടുംബകാര്യങ്ങൾ സംസാരിച്ചു. കഴിഞ്ഞ ആറേഴു വർഷത്തിനുള്ളിൽ വീട്ടിലും ഗ്രാമത്തിലും ഉണ്ടായ ചെറുതും വലുതുമായ സംഭവങ്ങൾ അനിയൻ വിശദീകരിച്ചു. മോദൻ അവനോട് പല ചോദ്യങ്ങളും ചോദിച്ചു. ഏതെങ്കിലും പഴയ കാര്യങ്ങൾ എടുത്തിട്ടാൽ അമ്മ ഉടൻ തൻെറ 'കഥ' അവതരിപ്പിക്കും. പക്ഷേ തുടങ്ങിക്കഴിഞ്ഞാൽ ഇടയ്ക്കുവച്ച് നിർത്തി

യിട്ട് അവർ മക്കളുടെ സംസാരത്തിൽ പങ്കുചേരും. രാത്രിയുടെ മൂന്നാം യാമം ആയിട്ടും അനിയൻ എണീക്കാൻ ഭാവിക്കുകയോ മോദന് ഉറക്കം വരുകയോ ചെയ്തില്ല.

"ആട്ടെ നീ പോയി ഉറങ്ങ്. വളരെ നേരമായി രാവിലെ എഴുന്നേറ്റ് കാളയും കലപ്പയുമായി പോകേണ്ടേ?" മോദൻ പറഞ്ഞു.

"വേണ്ട, വിത്തിടീൽ മുഴുവൻ കഴിഞ്ഞു. ഇത്തവണ ഒരു വയലിൽ ഗോതമ്പ് വിതക്കാൻ ആലോചിച്ചു. പക്ഷേ ഇന്നലെക്കൊണ്ട് നിലം ഒരുക്കാൻ പറ്റിയില്ല. ഇനി ആ ഗോതമ്പ് എപ്പോൾ വേണമെങ്കിലും വിതയ്ക്കാം. പൗഷത്തിൽ തന്നെ വിതച്ചാൽ നേരത്തെ വിതച്ച ഗോതമ്പിൻെറ കൂടെ കൃഷിയെടുക്കാം എന്നു പറയുന്നു. രാവിലെ രണ്ടു തടമുണ്ടാക്കി വരമ്പ് പിടിച്ചാൽ മതി. സൂര്യനുദിച്ചിട്ട് പൊയ്ക്കൊള്ളാം."

"കുറെനേരം കൂടി മറ്റു കാര്യങ്ങൾ സംസാരിച്ചിട്ട് അനിയൻ രാത്രി കുടിക്കാൻ വെള്ളം വേണമോ എന്നു ചോദിച്ചു. അവൻെറ വാക്കുകൾ കേട്ട് മോദന് വളരെ ആശ്വാസം തോന്നി. പക്ഷേ വിളക്കുകെടുത്തി കതകടച്ചിട്ടു കിടന്നപ്പോൾ അയാൾക്ക് തൻെറ ജയിൽമുറി ഓർമ്മ വന്നു. ഇത്രയും കട്ടിയായ ഇരുട്ട് അവിടെ ഉണ്ടായിരുന്നു......

അമ്മ പിന്നീട് വീട്ടുകാര്യം - തൻെറ അന്തസ്സില്ലാത്ത മരുമക്കളുടെ കാര്യം പറഞ്ഞു. മോദൻ എന്തെങ്കിലും പറയുന്നത് കാത്തിരിക്കാതെ അവർ തുടർന്നു പറഞ്ഞുകൊണ്ടിരുന്നു. മോദനും ഉറക്കം വരുന്നില്ലായിരുന്നു. പക്ഷേ അമ്മ പറയുന്നത് അയാൾ ഒട്ടും ശ്രദ്ധിച്ചില്ല.

കോഴി ആദ്യം കൂവിയപ്പോൾ മോദൻ അത്ഭുതപ്പെട്ടു. അയാൾ തലയുയർത്തി നോക്കി. അമ്മ സ്വയം വർത്തമാനം പറഞ്ഞ് പറഞ്ഞ് ഉറങ്ങിപ്പോയിരുന്നു. അയാളും രജായികൊണ്ട് മുഖം മൂടി. ജയിലിൽ ആദ്യരാത്രി ഉറക്കം വരാത്തതുപോലെ തന്നെ ഇന്നും തനിക്കു ഉറക്കം വരുന്നില്ല. അതുപോലെ തന്നെ ഈ സ്ഥലവും വിചിത്രമായിതോന്നി. കണ്ണുകൾ തുറന്നു തന്നെയിരുന്നു. പക്ഷേ മനസ്സ് എവിടെയൊക്കെയോ അലഞ്ഞു നടന്നു. കോഴി വീണ്ടും വീണ്ടും കൂവിക്കൊണ്ടിരുന്നു. അതുകൊണ്ട് മനസ്സിന് കുറെക്കൂടി പരിഭ്രമം.

.....പിന്നെ അയാൾക്കു നനഞ്ഞ മണ്ണിൻെറ ഗന്ധം അടിച്ചു. അയാൾ ഉടൻ എണീറ്റിരുന്നു. ശ്രദ്ധിച്ചപ്പോൾ ഏതോ വയസ്സൻ (സന്തോഖാ ആയിരിക്കും) ഈശ്വരനാമം ജപിച്ചുകൊണ്ട് തെരുവിൽ കൂടി കടന്നുപോകുകയായിരുന്നു. അദ്ദേഹത്തിൻെറ വടിയുടെ ശബ്ദത്തിൽ നിന്നും കാലിനു ശക്തിയില്ല എന്നു തോന്നി.

മോദൻ എന്തു വിചാരിച്ചിട്ടോ എഴുന്നേറ്റ് കമ്പിളിപുതച്ചുകൊണ്ട് കള്ളൻമാരെ പോലെ പതുക്കെ പുറത്തേക്കു നടന്നു. മൂക്കിൽ നനഞ്ഞ മണ്ണിൻെറ ഗന്ധം അനുഭവപ്പെട്ടത്, തെരുവിൽ ഇറങ്ങിയപ്പോൾ കുറെക്കൂടി അസഹ്യമായി തോന്നി. അയാൾ വേഗം വയലിലേക്കു നടന്നു.

പാലാ വന്നതിൽ പിന്നെ നാണം കൊണ്ട് പുറത്തിറങ്ങിയില്ല. ഹർകൗർ വളരെ പറഞ്ഞുനോക്കി. പക്ഷേ അയാൾ കട്ടിലിൽ നിന്നനങ്ങിയില്ല. വിവരമറിഞ്ഞ് അയാളെ കാണാൻ വന്ന സുഹൃത്തുക്കളോട് അയാൾ

വീണ്ടും വീണ്ടും ഒരേ കാര്യം തന്നെ പറഞ്ഞു. "അല്ല, ഞാൻ ആർക്കെ ങ്കിലും ദോഷം ചെയ്തോ? ഇതിനു മറുപടി പറയൂ. ഞാൻ ആരുടെ എന്തു മോഷ്ടിച്ചു?"

ആ ഒന്നരക്കൊല്ലം കൊണ്ട് അയാൾ വളരെ ക്ഷീണിച്ചിരുന്നു. പുവാ ധിലെ വെള്ളം കുടിച്ചിട്ട് ആസ്മ പോലത്തെ ചുമയും അസുഖവും ആയി. രാത്രി മുഴുവൻ ചുമച്ചു ചുമച്ചു നെഞ്ചു പൊട്ടുന്ന അനു ഭവം. ഇപ്പോൾ നടക്കാനും പ്രയാസമാണ്. തന്നെ എണീറ്റ് ഒരു ഗ്ലാസ് വെള്ളമെടുത്തു കുടിക്കാൻ പോലും വയ്യ. ഹർകൗർ പത്തുപതി നഞ്ചു ദിവസം വീട്ടുചികിത്സ ചെയ്തു നോക്കി. നാട്ടുവൈദ്യന്റെ മരുന്നുകൾ വാങ്ങിക്കൊടുത്തു. ലേഖുവിനെക്കൊണ്ട് കുത്തിവയ്പിച്ചു. (രാംദാസിന്റെ മകൻ ലേഖു സ്ഥലത്തെ പ്രസിദ്ധ ഡോക്ടറാണ്.) പക്ഷേ രോഗത്തിന് യാതൊരു മാറ്റവും കണ്ടില്ല. വൈദ്യൻ പറഞ്ഞു. "വെള്ളം മാറികുടിച്ചതുകൊണ്ട് രോഗിയുടെ വയറ് കേടായിപ്പോയി."

പത്ത്, പതിനഞ്ച്. ഇരുപത്- ദിവസങ്ങൾ കടന്നുപോയി. പാലാ വല്ലാതെ ക്ഷീണിച്ചുപോയിരുന്നു. കണ്ടവരൊക്കെ അതീവദുഃഖം പ്രക ടിപ്പിച്ചു. ആളുകൾ നേരത്തെ തന്നെ പ്രവചിച്ചു തുടങ്ങിയിരുന്നു. "ഇനി ഇയാൾ അധികകാലം ജീവിച്ചിരിക്കുകയില്ല."

"അങ്ങനെ വീട്ടുകാർക്കു ഒന്നുരണ്ടുമാസത്തെ കഷ്ടപ്പാടിനു ശേഷം പാലാ മരണമടഞ്ഞു. അയാളുടെ മരണം പ്രവചിച്ചവർ, ദുഃഖം പ്രകടിപ്പി ക്കാൻ കൂടിയപ്പോൾ ആളിന്റെ മരണത്തെക്കാൾ അധികം പ്രാധാന്യം നൽകിയത് തങ്ങളുടെ പ്രവചനത്തിനായിരുന്നു. "അയാൾ വന്നദിവസം തന്നെ ആൾ ഇനി അധികകാലം ജീവിച്ചിരിക്കുകയില്ലെന്ന് ഞാൻ പറ ഞ്ഞതാണ്."

"ഏഴെട്ടുദിവസം മുമ്പ് ഒരു ദിവസം ഞാൻ അങ്ങോട്ടു ചെന്നു. ഹർ കൗർ എന്നോട് പറഞ്ഞു, മൂന്നു ദിവസമായി ഇദ്ദേഹം യാതൊന്നും കഴി ച്ചിട്ടില്ല, രാവും പകലും ഒരേപോലെ ഉറക്കം തന്നെ. ഞാൻ അയാളോട് ചോദിച്ചു- സുഹൃത്തേ, നിങ്ങളിങ്ങനെ ആയാൽ എങ്ങനെ സുഖംപ്രാ പിക്കും? എന്തെങ്കിലും കഴിക്കൂ, വേണ്ടെങ്കിൽ അൽപം പാലെങ്കിലും കുടിക്കൂ . അയാൾ പറഞ്ഞു. വയർ കത്തുന്നപോലെ തോന്നുന്നു. ഒന്നും വേണമെന്നു തോന്നുന്നില്ല."

"എങ്ങനെ വേണമെന്നു തോന്നും? മനുഷ്യന് കാലൻ പ്രത്യക്ഷമാ വുമ്പോൾ അകത്തേക്കു എന്തെങ്കിലും ചെല്ലുമോ, മണ്ടൻമാർ."

"അതെ, ഞാൻ അന്നേ പറഞ്ഞതാണ് - പാലായുടെ സ്ഥിതി കണ്ടിട്ട് അയാൾക്കു സുഖം കിട്ടുമെന്നു തോന്നുന്നില്ല, വേണമെങ്കിൽ ഞാൻ ടൗണിലെ ആസ്പത്രിയിൽ കൊണ്ടുപോകാമെന്നു അയാളോട് പറഞ്ഞു. എനിക്കു സ്വന്തം കാളവണ്ടിയുണ്ട്. രണ്ടുമണിക്കൂറുകൊണ്ട് ചെല്ലാം. തന്നെയുമല്ല അവിടത്തെ ഡോക്ടർ കേമനാണെന്നു കേൾ ക്കുന്നു."

"എടാ മഠയാ, ഡോക്ടർക്കെന്തു ചെയ്യാൻ കഴിയും? മരണത്തിനു മുമ്പിൽ ആർക്കും ഒന്നും ചെയ്യാനാവില്ല.... നിനക്കറിയാമോ രാവ

ണൻ തൻെറ കാലിൽ കാലനെ കെട്ടിയിട്ടതാണ്. പക്ഷേ എന്നിട്ടെന്തു ണ്ടായി? കാലനെ എങ്ങനെയെങ്കിലും ഒഴിവാക്കാമായിരുന്നെങ്കിൽ രാജാ ക്കൻമാരും മഹാരാജാക്കൻമാരും മരിക്കാതെയിരുന്നേനെ. അവർക്ക് എന്തിൻെറ കുറവാണുള്ളത്? പണമോ വൈദ്യൻമാരോ മരുന്നോ ഒന്നിൻെറയും കുറവില്ല. വേണമെങ്കിൽ പക്ഷിയുടെ പാലുപോലും വരുത്താം."

"അതിനൊരു നിവൃത്തിയുമില്ല. ജനിച്ചെങ്കിൽ മരിക്കും. ഓരോരു ത്തരായി എല്ലാവരും പോയേ മതിയാകൂ."

ഒരാഴ്ചകൂടി കഴിഞ്ഞു. സഹാനുഭൂതി പ്രകടിപ്പിച്ചവരെല്ലാം അവ രവരുടെ ജോലിയിൽ മുഴുകി. ഹർകൗർ അതിയായ ദുഃഖം നിമിത്തം മാഘ്വം ആയപ്പോഴേക്കും അസുഖമായി കിടപ്പായി. ആഹാരം കഴിക്കു ന്നതും പ്രശ്നമായി. പർസിന്നി വന്നു. രണ്ടുനേരവും ആഹാരം ഉണ്ടാക്കി കൊടുത്തു. പക്ഷേ എത്രനാൾ ഒരാൾക്കു സഹായിക്കാനാവും? സ്വന്തം വീടുപോലും നോക്കാൻ ആളുകൾക്കു കഴിയാതെ വരുമ്പോൾ മറ്റു ള്ളവരെ എങ്ങനെ സഹായിക്കും. ഒരു ദിവസം അവളെ ഇക്കാര്യം പർസിന്നി പറഞ്ഞു മനസ്സിലാക്കി.

"നോക്കു ഹർകൗറേ " ഇങ്ങനെ ആയാൽ നിൻെറ വീടു മുഴുവൻ നശിക്കും. നീ ഇങ്ങനെ ദുഃഖിച്ച് എത്രനാളാ കഴിയുക? ഈശ്വ രകൃപ കൊണ്ട് നിൻെറ പുത്രൻമാർ മൂന്നും നല്ലവരാണ്. മകൾ ഉള്ളത് ഭർത്താവിൻെറ കൂടെ സുഖമായി കഴിയുന്നു. പിന്നെ നിനക്കു എന്താ കുഴപ്പം? എല്ലാവർക്കും ഒരിയ്ക്കൽ പോയേ മതിയാകൂ. പുത്ര സൗഖ്യം ഇല്ലാത്തവരുടെ തലേലെഴുത്ത് മോശമാണ്. നിനക്കു ഒക്കെ സുഖമാകും. നിൻെറ മൂന്നു മക്കളും ബുദ്ധിമാൻമാരാണ്. മൂത്തവൻ വീട് നോക്കുന്നു. ഒന്നു രണ്ടു വർഷമായി, അച്ഛൻെറ കാലശേഷം അവനാണു വീടു നോക്കുന്നത്. നാലു കൊല്ലത്തിനുള്ളിൽ ഇളയവരും മൂത്തവൻെറ സഹായത്തിനെത്തും. പിന്നെ നിനക്കെന്താ ദുഃഖം? ഭർത്തൃ ഹരിയെപ്പോലുള്ളവർക്കുപോലും ആപത്ത് നേരിട്ടു..... എഴുന്നേൽക്ക്. എഴുന്നേറ്റ് അൽപം നടക്ക് എന്നും സഹായിക്കാൻ ഞാൻ കാണുമോ? ഇല്ല സഹോദരി, ഒക്കെ മിഥ്യയാണ്. ഞാൻ എൻെറ വീട്ടിൽ നിന്നും എങ്ങനെയോ ഓടിവരുന്നു. വന്നിട്ട് നിൻെറ കുട്ടികൾക്ക് എന്തെങ്കിലും ഉണ്ടാക്കികൊടുക്കുന്നു. എൻെറ വീട്ടിലെ കാര്യം ഒന്നും ശരിക്കു നട ക്കില്ല. വീട്ടിൽ ചെല്ലുമ്പോൾ പണിയൊന്നും ചെയ്തുകാണില്ല. ഒക്കെ വീണ്ടും ചെയ്യേണ്ടി വരും. മരുമക്കളെ കൊണ്ടുവരുന്നത് സുഖത്തി നാണ്. ആദ്യത്തെ അവളെ കൊണ്ടുതന്നെ ഞാൻ വലഞ്ഞു. ഈ പ്രായത്തിൽ 'എൻെറ' കാലു വേദനിക്കുന്നു, എനിക്കു ജോലി ചെയ്യാൻ വയ്യ, എനിക്കു പാത്രം തേയ്ക്കാനറിയില്ല എന്നൊക്കെ പറഞ്ഞാൽ എന്തു ചെയ്യാനാ. നാശം തന്നെ. നമുക്കു അമ്പതു കഴിഞ്ഞിട്ടും എന്തൊക്കെ ചെയ്യണം? അവളുമാരെ നോക്കണം. സ്വന്തം കാര്യവും......കൂടുതലെ ന്തിനു പറയുന്നു, സഹോദരി. ഇവരെക്കൊണ്ട് എവിടെ സുഖം കിട്ടും?

പർസിന്നി എന്നും വന്നു തൻെറ വീട്ടുകാര്യവും ചിലപ്പോൾ അവ

രുടെ കുടുംബകാര്യവും ചർച്ചചെയ്ത് ഹർകൗറിൻെറ മനസ്സിനു സമാധാനം കൊടുക്കുമായിരുന്നു. മോദൻ ടൗണിൽ നിന്നും ഡോക്ടറോട് വിവരമൊക്കെ പറഞ്ഞ് മരുന്നു വാങ്ങിക്കൊണ്ടു വരും. കടും ചുവപ്പ് നിറത്തിലുള്ള തേനിൻെറ കുപ്പിയിൽ വെള്ളമരുന്നും, നിറമുള്ള ഏതാനും ഗുളികകളും. ഹർകൗർ തന്നെ തൻെറ മനസ്സിനെ സ്വയം ആശ്വസിപ്പിച്ചു.... ഇങ്ങനെ കിടന്നാൽ വീട്ടുകാര്യം എങ്ങനെ നടക്കും. അവർ കുറേശ്ശെ കുറേശ്ശെ എണീറ്റു നടന്നുതുടങ്ങി. കാലാവസ്ഥയിൽ അൽപം മാറ്റം കണ്ടു. ചൂട് കൂടി. പത്തു പതിനഞ്ചു ദിവസം കൊണ്ട് അവർക്കു സുഖം കിട്ടി.

ഫാൽഗുനമാസം കടുക് വിളഞ്ഞ് പാകമായി. മനുഷ്യരെക്കാൾ ഉയരത്തിൽ കടുകുകുലച്ച് കതിർതൂങ്ങിനിൽക്കുന്നു. കടലയും ഇടതിങ്ങി വളർന്നു നിൽക്കുന്നതുകൊണ്ട് അതിൻെറ ഇടയിൽ കൂടി നടന്നുപോകുവാൻ പ്രയാസമായിരുന്നു. മറ്റു വിളവുകളും ധാരാളമായി കാണാം. (യഥാകാലം മഴ ശരിക്കു കിട്ടിയതുകൊണ്ട്).

അവർ വയലിൽ പോകുമ്പോൾ മനസ്സിലെ ക്ഷീണമൊക്കെ അകന്നുപോകും. മോദന് ജോലി കൂടുതലാണെങ്കിൽ അവർ തന്നെ കാലികൾക്കുള്ള തീറ്റ എടുത്തുകൊണ്ടുവരും. മോദനും സജ്ജനും ശ്രമിച്ചാൽ കൂടി വയലിലെ പണി മുഴുവനാക്കാൻ പ്രയാസം. പിന്നെ പുറമെയുള്ള ജോലി ആരു ചെയ്യും? ഇളയവൻ പഠിക്കാൻ പോകും. പിന്നീട് അവർ ഒറ്റയ്ക്കു അലച്ചിലും. കൂടെക്കൂടെ കാൽമുട്ടിനു വേദന വരും. അപ്പോൾ തോന്നും, തനിക്കു ഒറ്റയ്ക്ക് വീട്ടുജോലി കൊണ്ടുപോകാനാവില്ലെന്ന്.

ഒരുദിവസം മോദനോട് കാര്യം പറഞ്ഞു. "മോനേ, മോദൻ, ഇനി നമുക്ക് അടുത്തവൻെറ കല്യാണക്കാര്യം ആലോചിക്കാം. കുഞ്ഞേ എനിക്കൊറ്റക്കു വീട്ടുജോലി ചെയ്യാനാവില്ല."

അൽപനേരം അയാൾ മൗനമായിരുന്നു. പിന്നെ അൽപം സങ്കോചത്തോടെ പറഞ്ഞു. അമ്മേ അൽപംകൂടി കഴിയട്ടെ. എന്തിനാ ധൃതിവയ്ക്കുന്നത്?

ഹർകൗറിനു കാര്യം മനസ്സിലായി. ശരി ആരേയും നിർബന്ധിക്കാനാവില്ല. എന്നുതന്നെയുമല്ല മാലോകർ പറയും, അച്ഛൻ മരിക്കാൻ നോക്കിയിരിക്കുകയായിരുന്നെന്ന്. ഹർകൗർ മനസാ അവൻെറ ബുദ്ധിയിൽ സന്തോഷിച്ചു. തൻെറ മനസ്സിനെ അവർ സമാധാനിപ്പിച്ചു. ഇത്രയും കാലം കഴിച്ചുകൂട്ടിയ സ്ഥിതിയ്ക്ക് ഒരു വർഷംകൂടി പോകട്ടെ.

പക്ഷേ ഒരു വർഷം കഴിച്ചുകൂട്ടുക അവർക്കു വളരെ പ്രയാസമായിരുന്നു. മോദൻെറ വിവാഹനിശ്ചയം കഴിഞ്ഞിട്ട് ഏഴുവർഷമായി. അന്ന് അവനു പതിനാലു വയസ്സുണ്ടായിരുന്നു. അവൻെറ കൂട്ടുകാർക്കൊക്കെ ഈരണ്ടു കുട്ടികൾ വീതമായി. പക്ഷേ ഗ്രഹങ്ങളുടെ ദോഷം കൊണ്ടോ മറ്റോ അവൻെറ വിവാഹം നടന്നില്ല. ആദ്യം ചിറ്റപ്പനും വല്യച്ഛൻമാരും കൂടി നീട്ടി. വീട്ടിൽ നിന്നു മാറ്റി ഇവിടെ ഈ ടിബ്ബിയിൽ കൊണ്ടു താമസിപ്പിച്ചു. പിന്നെ വഴിയെപോയ വയ്യാവേലി എടുത്തു തലയിൽ വച്ചു. രണ്ടുവർഷത്തെ വ്യവഹാരം കൊണ്ട് വീട് പാപ്പരായി. പിന്നെ പാലാ

യ്ക്കു ശിക്ഷ കാട്ടി. ഒന്നര വർഷത്തെ ശിക്ഷ കഴിഞ്ഞ് തിരിച്ചെത്തിയിട്ട് അധികം താമസിയാതെ അയാൾ മരിച്ചു.

ഹർകൗർ ചിലപ്പോഴൊക്കെ തന്റെ സ്ഥിതിയോർത്തു ദുഃഖിക്കാറുണ്ട്. മറ്റുള്ളവർ സുഖമായി കഴിയുന്നു, വീട്ടിൽ മരുമക്കളും മക്കളും മക്കളുടെ മക്കളും ഉണ്ട്. എല്ലാവരും കൂടി നല്ല ഉത്സാഹത്തിമിർപ്പാവും. പക്ഷേ ഈശ്വരൻ ഇതേവരെ തനിക്ക് യാതൊരു സുഖവും തന്നില്ല.

'ഒരാളുടെ കർമ്മത്തിൽ മറ്റാർക്കെങ്കിലും പങ്കുണ്ടോ?' പർസിന്നിയുടെ അടുത്തിരുന്നു സംസാരിക്കുമ്പോൾ അവർ അതിനു മറുപടി പറയും. "നോക്കു, എന്റെ ചേട്ടന് അഞ്ചു കുട്ടികളുണ്ട്. അഞ്ചു പേരും വെവ്വേറെ കുടുംബമായി താമസിക്കുന്നു. വസ്തുവകകൾക്കു യാതൊരു കുറവുമില്ല. ചോദിക്കാതെ ആരും പുറത്തുപോവില്ല. പുത്രവധുക്കൾ - അവർ വെവ്വേറെ താമസിക്കുന്നു. ശ്വശുരൻമാരുമായി അവർക്കു എന്തുകാര്യം? ഒക്കെ ഓരോരുത്തരുടെ കർമ്മം. ഒരാൾ പാല് കൊണ്ടു തരും. രണ്ടാമത്തവൾ മുണ്ടു നനയ്ക്കും. മൂന്നാമത്തവൾ ആഹാരം ഉണ്ടാക്കിത്തരും. എന്റെ ചേട്ടത്തി എന്തു ഭാഗ്യവതിയാണെന്നു തോന്നുന്നു. കട്ടിലിൽനിന്നു കാലു താഴെ വയ്ക്കില്ല. മഹാറാണി ചമഞ്ഞിരുപ്പാണ്..... ഇവിടെ ഞാനാണെങ്കിൽ ഒരുത്തിയെ കൊണ്ടുവന്നത് തുടക്കം തൊട്ടേ സുഖക്കേടുകാരിയാണ്. മലമൂത്രവിസർജ്ജനത്തിനും ഞാൻതന്നെ കൊണ്ടുപോകണം. ഇനി നീതന്നെ പറയൂ ഒരാളുടെ കർമ്മം മാറ്റാൻ പറ്റുമോ!?"

"അങ്ങനെ ചിന്തിക്കരുത് സഹോദരി. വിതയ്ക്കുന്നതേ കൊയ്യൂ. നമ്മുടെ കൈയിൽ എന്തിരിക്കുന്നു? വിദ്വാൻമാർ പറഞ്ഞിട്ടുണ്ട്, മനസ്സേ നിന്റെ തലേലെഴുത്തു നീ മിണ്ടാതെ സഹിച്ചുകൊള്ളു."

"പക്ഷേ ഇതൊക്കെ നാം മാത്രം സഹിക്കാനുള്ളതാണോ? മറ്റാരും ഇല്ലേ സഹിക്കാൻ?" ചിലപ്പോൾ ഹർകൗറിനു ദേഷ്യം വരും. "പലരും പതുക്കെ സംസാരിക്കും. നന്നായി തിന്നുകയും ഉടുക്കുകയും ചെയ്യും. സുഖമായി കഴിയും. അക്കൂട്ടർ ഒരിക്കലും ഒരു നല്ലകാര്യം ചെയ്തിട്ടുണ്ടാവില്ല. പക്ഷേ ഇവിടെ ആയുസ്സുമുഴുവൻ പാലാ ആരോടും എതിർത്ത് ഒരു വാക്കുപോലും പറഞ്ഞിട്ടില്ല. എന്നിട്ടും തലേലെഴുത്തു തിരിച്ചായിപ്പോയി. പക്ഷേ ക്രൂരനായ ദൈവം പേന തിരിച്ചുപിടിച്ച് എഴുതിയതുകൊണ്ട് നമുക്കു ഈ ഗതി!" അദ്ദേഹത്തിന് മറ്റാരേയും കിട്ടിയില്ല എഴുതാൻ." പർസിന്നിയോട് ഇത്രയും പറഞ്ഞപ്പോഴേക്കും പാവം കരഞ്ഞുപോയി.

"അതു അദ്ദേഹത്തിന്റെ ഇഷ്ടം. കാണരുതോ, വളരെ പേർ സുഖിച്ചുകഴിയുമ്പോൾ വേറെ കുറെപ്പേർ ആയുഷ്ക്കാലം ദുഃഖിച്ചുകഴിയുന്നു. പക്ഷേ ഈശ്വരനോട് ആരാ പറയുക, ഇങ്ങനെ ചെയ്യരുതെന്ന്, ഇതൊക്കെ ഈശ്വരന്റെ ഇഷ്ടം. എല്ലാം സന്തോഷമായി കരുതി നാം മുമ്പോട്ടുപോകുക. അല്ലാതെ ആരാ അദ്ദേഹത്തെ എതിർക്കാൻ?"

പക്ഷേ എന്തുകൊണ്ടോ ഹർകൗറിന്റെ ആത്മാവ് ഇക്കാര്യങ്ങൾ അംഗീകരിക്കാൻ തയ്യാറായില്ല. മറ്റു മാർഗ്ഗമൊന്നുമില്ലാതെ വരുമ്പോൾ അവർ എണീറ്റ് മനസ്സ് ദൃഢമാക്കിയിട്ട് കഴിഞ്ഞ നല്ല നാളുകളുടെ

മങ്ങിയ ഓർമ്മയുടെ സഹായത്തിൽ ജീവിക്കും. മനസ്സിനെ അവർ സമാശ്വസിപ്പിക്കും. 'ങ്ഹാ, എന്നെങ്കിലും അദ്ദേഹം കേൾക്കും!'

മോദൻ ഒരുദിവസം സമയം തെറ്റി വയലിലേയ്ക്കു പോകാൻ ഭാവിച്ചപ്പോൾ ഹർകൗർ അയാളോട് ചോദിച്ചു. "എങ്ങോട്ടു പോകയാണ്?" മുമ്പൊരിക്കലും ഇങ്ങനെ ഒരു സംശയം അവർക്കു തോന്നിയിട്ടില്ല. അയാൾ ചെരിപ്പൂരിവച്ചിട്ട് കട്ടിലിൽ വന്നിരുന്നു. ദേഷ്യത്തോടെ അയാൾ പറഞ്ഞു. "അമ്മേ, നിങ്ങളുടെ മുടി നരച്ചു. പക്ഷേ ഇതുവരെ സാമാന്യ ബുദ്ധി കിട്ടിയിട്ടില്ല."

ഹർകൗർ ആകെ വിഷണ്ണയായി. തന്റെ മകന്റെ വായിൽനിന്നും മുമ്പൊരിക്കലും അവർ ശകാരം കേട്ടിട്ടില്ല. ഈ പ്രായത്തിനിടയിൽ പാലാ പോലും അവരോട് കർക്കശമായി സംസാരിച്ചിട്ടില്ല. മറ്റു വീടുകളിൽ ദിവസേന ശകാരവും തർക്കവും കേൾക്കാറുണ്ട്. അടിയും വഴക്കും പതിവുണ്ട്. പക്ഷേ ഈ വീട്ടിൽ ആരും ഉറക്കെ സംസാരിക്കുകപോലും പതിവില്ല.

"ആട്ടെ, മോനേ ക്ഷമിക്കൂ.... എനിക്കു തെറ്റുപറ്റി." അത്രയും പറഞ്ഞിട്ട് അല്പനേരം അവർ നിശ്ശബ്ദയായി ഇരുന്നു. പക്ഷേ ഏറെനേരം അങ്ങനെ ഇരിക്കാൻ കഴിഞ്ഞില്ല. അവർക്കു വലിയ വിഷമമായി. 'മകനേ, നിന്റെ അച്ഛൻപോലും ഇങ്ങനെ ദേഷ്യപ്പെട്ടിട്ടില്ല. ഇമ്മാതിരി സംശയങ്ങൾ മുമ്പ് എനിക്കു ഉണ്ടായിട്ടുമില്ല. ഇക്കാലത്ത് ഇമ്മാതിരി കാര്യങ്ങൾ വേണ്ടെന്നുവച്ചിരിക്കുകയാണ്. നീ എന്തിന് ഇങ്ങനെ ചിന്തിക്കുന്നു?'

മനസ്സിൽ ഇങ്ങനെ എത്രയോ കാര്യങ്ങൾ അവർ ആലോചിച്ചു. പക്ഷേ വാ തുറന്നൊന്നും പറയാൻ കഴിഞ്ഞില്ല. "അമ്മേ, നിങ്ങൾ അവസരവും അനവസരവും നോക്കാറില്ല. സാരമില്ല. മനുഷ്യന്റെ മനസ്സ് എപ്പോൾ എങ്ങനെയാണെന്ന് അറിയില്ല. പക്ഷേ നിങ്ങൾ എപ്പോഴും വെറുതെ ഭ്രാന്തു പറയുന്നു."

"മോനെ ഞാൻ എന്തൊക്കെയാണ് ഭ്രാന്ത് പറയുന്നത്? ശരി. നിന്നെ സ്വന്തംകാര്യം നോക്കാൻ ഞാൻ പഠിപ്പിച്ചു. എന്നിട്ട് ഇപ്പോൾ ഞാൻ സ്വയം ഭ്രാന്തിയായി...."

അമ്മയുടെ ബാലസഹജമായ പരിഭവം കേട്ടിട്ട് മോദന് ദയ തോന്നി. താൻ പറഞ്ഞത് കൂടിപ്പോയെന്ന് അയാൾക്കു ബോദ്ധ്യമായി. ലജ്ജ കൊണ്ട് അയാൾ നിശ്ശബ്ദനായി ഇരുന്നു. (തനിക്കുവേണ്ടി ഈ അമ്മ എന്തൊക്കെ കഷ്ടപ്പാട് സഹിച്ചിരിക്കുന്നു, പാലാ മരിച്ചതിൽ പിന്നെ വീട് നോക്കാനായി പുരുഷൻമാരെപ്പോലെ വീട്ടിലേയും വയലിലേയും ജോലി ഒരുപോലെ നോക്കിയിട്ടുണ്ട് ഇവർ.)

"അമ്മേ, എന്തിനാ ഞാൻ പറഞ്ഞതിനു ദുരർത്ഥം കല്പിക്കുന്നത്. നിങ്ങൾ എനിക്കുവേണ്ടി ഒന്നും ചെയ്തിട്ടില്ലെന്നു ഞാൻ എപ്പോഴെങ്കിലും പറഞ്ഞിട്ടുണ്ടോ?...... പറയുന്നതു മനസ്സിലാക്കൂ."

"മോനേ, ഇപ്പോൾ എനിക്കെവിടാ ബുദ്ധി! ഒക്കെ മനസ്സിലാക്കാനുള്ള കഴിവ് നിങ്ങൾക്കേ ഉള്ളൂ."

മോദന്റെ തല കറങ്ങി. സംഗതി വഷളാകുമോ എന്നയാൾ ഭയന്നു......

ആയെങ്കിൽ ആകട്ടെ. അയാൾക്കു ദേഷ്യം വന്നു. "മനുഷ്യൻ അകാരണമായി വെറുതെ ദുഃഖിക്കുകയാണെങ്കിൽ അങ്ങനെയുള്ളവർ മരിക്കുകയാണു ഭേദം.... പെണ്ണുങ്ങൾക്ക് ബുദ്ധിയില്ലെന്നു പഴമക്കാർ പറഞ്ഞതു എന്തു ശരിയാണ്." അയാൾ ദേഷ്യപ്പെട്ട് എഴുന്നേറ്റു. ഷൂസിട്ടിട്ട് അയാൾ പുറത്തുപോയി. ഹർകൗർ ആദ്യം എന്തോ പിറുപിറുത്തു. പിന്നെ ഉറക്കെ എന്തോ പറഞ്ഞ് കരഞ്ഞു.

അവരുടെ ശബ്ദം കേട്ട് സജ്ജൻ ഉണർന്നു. രജായിയിൽക്കൂടി നോക്കിയിട്ട് അവൻ ചോദിച്ചു. "നിങ്ങൾക്കെന്തുപറ്റി ഈ അർദ്ധരാത്രിക്ക്?"

ഹർകൗർ പേടിച്ച് മിണ്ടാതെ ഇരുന്നു. തിരിഞ്ഞ് സജ്ജനെ നോക്കാൻപോലുമുള്ള ധൈര്യമില്ലായിരുന്നു. ഉറക്കം കളഞ്ഞതിൻെറ ദേഷ്യം സജ്ജന്. അവൻ ഒന്നുരണ്ടുതവണ ദേഷ്യപ്പെട്ട് എന്തോ പറഞ്ഞിട്ട് വീണ്ടും രജായി മൂടി ഉറക്കമായി.

ഹർകൗർ എഴുന്നേറ്റ് മുറ്റത്തെത്തി. മുറ്റത്തെ വാതിലും തുറന്നുകിടന്നിരുന്നു. അകത്തെ മുറിയുടെ വാതിൽക്കൽ മുട്ടിനോക്കി. അത് അകത്തുനിന്നും അടച്ചിരുന്നു. ഉള്ളിൽ എരുമ ഞരങ്ങുന്ന ശബ്ദം കേട്ടു. മുറ്റത്തെ വിറകുകൂന ഇരുണ്ടരാത്രിയിൽ ഭയാനകമായി തോന്നി. വെള്ളത്തൊട്ടിയുടെ ചുറ്റും കച്ചി ചിതറിക്കിടന്നു. ഹർകൗർ മുറ്റത്തെ വാതിലടച്ചിട്ട് കച്ചി കൂട്ടിയിട്ടു.

വയലിൽ കുറുക്കൻെറ വിളി കേട്ടു. അത് നിലച്ചാൽ രാത്രിയുടെ ഏകാന്തത കാർന്നുതിന്നാൻ വരുന്ന അനുഭവം. ഞരമ്പുകളിൽ തണുപ്പ് അരിച്ചുകയറുന്നു. രണ്ടുദിവസമായി തണുപ്പും പെട്ടെന്നു കൂടുകയുണ്ടായി. തൊഴുത്തിലേയ്ക്കു കച്ചി എറിഞ്ഞുകൊടുത്തിട്ട് ഹർകൗർ പുതപ്പുകൊണ്ട് തൻെറ കൈ മൂടി. മതിലിനുമുകളിൽകൂടി ടിബ്ബിയിലെ വൃക്ഷസമൂഹത്തിലേയ്ക്കു നോക്കിക്കൊണ്ട് അവർ സ്വയം പിറുപിറുത്തു. "ഈ തണുപ്പത്ത് എന്തുചെയ്യാൻ പോയതാണെന്നു എങ്ങനെ അറിയും? ഇന്ന് വെള്ളമടിക്കേണ്ട ദിവസമല്ല. ആയിരുന്നെങ്കിൽത്തന്നെ പറഞ്ഞിട്ടുപോകുമായിരുന്നു. എങ്കിൽ ഢോലു ഏഴുദിവസം മുമ്പേ ധൃതിപിടിപ്പിച്ചേനെ, 'അമ്മായി ഇത്തവണ രാത്രിയിലാവും വെള്ളം അടിക്കേണ്ടി വരിക. മരിച്ചു പണിയണം......' പിന്നെ അവൻ എവിടെ പോയതാവും? എവിടെയെങ്കിലും........" അവരുടെ ശരീരം വിറച്ചു.

മുറിയുടെ വാതിൽക്കൽ പോയിട്ട് അവർ വീണ്ടും തിരിച്ചുപോയി. അറിയാതെ തന്നെ മുറ്റത്തെ വാതിലിൻെറ അടഞ്ഞ സാക്ഷ അവർ തുറന്നു. തിരിച്ചുവന്നപ്പോൾ അവരുടെ കണ്ണു വേദനിച്ചു. മുറ്റം മുഴുവൻ പുക നിറഞ്ഞിരുന്നു. നെരിപ്പോടിൽ കച്ചി കിടന്നു പുകഞ്ഞതാവും.

തിരിച്ച് കട്ടിലിൽവന്നു കിടന്നപ്പോൾ ചിന്തയായി. അതിൻെറ ഒഴുക്കിൽപെട്ട് മനസ്സ് എവിടെയൊക്കെയോ അലഞ്ഞുനടന്നു. മുമ്പും പിമ്പുമുള്ള എല്ലാ കാര്യങ്ങളും ആലോചിച്ചു. ഒടുവിൽ എല്ലാ ചിന്തകളും ഒരു ബിന്ദുവിൽ കേന്ദ്രീകരിച്ചു– മോദൻ പറയാതെ എവിടെ പോയി?

തിരിഞ്ഞും മറിഞ്ഞും കിടന്നു നേരം വെളുപ്പിച്ചു. അല്പംപോലും

ഉറങ്ങാൻ കഴിഞ്ഞില്ല. മോദൻ തിരിച്ചെത്തിയുമില്ല. സജ്ജൻ ഗാഢനിദ്രയിലായിരുന്നു. അവനെ വിളിച്ചുണർത്തി പറയണമെന്നു തോന്നിയതാണ്. പക്ഷേ അതിനു ധൈര്യം വന്നില്ല.

എഴുന്നേറ്റ് പുറത്തുവന്നപ്പോൾ നേരം പുലർന്നിരുന്നു, പശുക്കൾക്ക് തീറ്റികൊടുക്കാൻ വൈകി.

പിന്നെ രാത്രിയും, വീണ്ടും പകലും. പിന്നെ അടുത്ത രാത്രി. പിന്നീട് രണ്ടുപകലും രണ്ടു രാത്രിയും കടന്നുപോയി. എന്നിട്ടും മോദൻ വീട്ടിൽ തിരിച്ചെത്തിയില്ല. സജ്ജൻ അന്വേഷിച്ചുപോയി. എന്നിട്ടൊരു വിവരവും കിട്ടിയില്ല. പർസിന്നി ദിവസം മൂന്നാലുപ്രാവശ്യം വന്ന് അന്വേഷിക്കും. രാത്രി ഏറെനേരം കൂടെയിരിക്കും. ആദ്യത്തെ രണ്ടുദിവസം അവർ ഹർകൗറിനെ പറഞ്ഞു സമാധാനിപ്പിച്ചതു ഇങ്ങനെയാണ്. "സാരമില്ലെന്നേ, അവൻ കൊച്ചുകുട്ടിയൊന്നുമല്ലല്ലോ, കാണാതെ ആവാൻ. എവിടെങ്കിലും പോകാൻ മനസ്സു കൊതിച്ചുകാണും. മനസ്സ് ഉദാസീനമായിക്കഴിഞ്ഞാൽ അങ്ങനെ തോന്നും. പോരാഞ്ഞ് ഇപ്പോൾ വയലിൽ പണിയൊന്നും ഇല്ല. സഹോദരിയുടെ അടുത്തു പോയതാവും. അളിയനോട് അവന് വലിയ ഇഷ്ടവുമാണല്ലോ." പക്ഷേ മൂന്നാംദിവസം അവരും വിഷമിച്ചു.

"ആർക്കെന്തറിയാം? പ്രായമായ ചെറുക്കനാണ് ഇങ്ങനെ അർദ്ധരാത്രി എഴുന്നേറ്റ് മിണ്ടാതെ പോകാൻ അവനു എന്തുപറ്റിയോ എന്തോ?"

പക്ഷേ ആര് ചിന്തിച്ച് വിഷമിച്ചിട്ടും ഒന്നും സംഭവിച്ചില്ല. അഞ്ചാംദിവസം മോദൻ പോയപോലെ, അതേസമയം, അതേപോലെ മൗനമായി തിരിച്ചെത്തി. ഹർകൗർ ഓരോ കാരണമുണ്ടാക്കി അയാളോട് എവിടെപ്പോയെന്ന് ചോദിച്ചു. പക്ഷേ അയാൾ മറുപടി ഒന്നും പറഞ്ഞില്ല. സജ്ജനും ചോദിച്ചു. "ചേട്ടാ, നിങ്ങൾ പോയപ്പോൾ ഇൻസ്പെക്ടർ വന്നിരുന്നു. ഏതോ കാര്യത്തിനു പോയതാണെന്നു ഞാൻ പറഞ്ഞു. ഏഴുദിവസത്തിനകം മടങ്ങും എന്നും..... നിങ്ങൾ ഇത്രയുംനാൾ എവിടെയായിരുന്നു? എന്തെങ്കിലും ജോലി ഉണ്ടായിരുന്നോ?"

"പിന്നെ ജോലിയില്ലാതെ ഞാൻ സർക്കീട്ടടിക്കുകയായിരുന്നോ? മുമ്പ് ഞാൻ എത്രപ്രാവശ്യം പുറത്തുപോയിട്ടുണ്ട്?"

അയാളുടെ ദേഷ്യം കണ്ടിട്ട് സജ്ജൻ വേഗം സംസാരം നിർത്തി പക്ഷേ മനസ്സിൽ ആ പരുക്കൻ മറുപടി കേട്ട് ദേഷ്യം തോന്നി. അവൻ മനസ്സിൽ പറഞ്ഞു, 'ഇദ്ദേഹം ആരാണെന്നാ ഭാവം!' പക്ഷേ വെളിയിൽ ഇത്രയുമേ പറഞ്ഞുള്ളു. "എന്തിനാ ഇങ്ങനെ ദേഷ്യപ്പെടുന്നത്? ഞാൻ വെറുതെ ചോദിച്ചതാണ്....."

"നിങ്ങൾ ചോദിക്കുകയല്ല. സൂത്രത്തിൽ കാര്യം അറിയുകയാണ്. മോദൻ സ്വന്തം വീട് പണിയുന്നുണ്ടോ എന്നറിയാൻ നിങ്ങൾക്കു മനസ്സിൽ താത്പര്യം ഉണ്ട്..... പക്ഷേ ഞാൻ സ്വന്തം വീടുണ്ടാക്കിയിരുന്നെങ്കിൽ ഇന്നു എല്ലാവരും അനുഭവിച്ചേനെ...."

അപ്രിയം വർദ്ധിക്കുന്നതുകണ്ട് ഹർകൗർ മോദനെ തടഞ്ഞു. "എൻെറ മോനെ, വേണ്ട. എന്തിനാ വെറുതെ ദേഷ്യപ്പെടുന്നത്. ഇവൻ

ഒന്നു ചോദിച്ചതേയുള്ളു. ഇനി രണ്ടുപേരും ഇങ്ങനെ സംസാരിച്ചുതുടങ്ങിയാൽ നമ്മുടെ കുടുംബകാര്യം എങ്ങനെ നടക്കും?"

ഹർകൗർ മോദനോട് ഇതുവരെ ഉറക്കെ സംസാരിച്ചിട്ടില്ല. ഒരിക്കലും അവനെ വഴക്കു പറഞ്ഞിട്ടില്ല. പക്ഷേ ഇന്ന് അവർക്കും എന്തുകൊണ്ടോ ദേഷ്യംവന്നു. മോദൻ വീട്ടുകാര്യം നോക്കിയെങ്കിൽ ഇത്ര പറയാനെന്താ? പിഞ്ചുകുട്ടികൾ പത്തുവയസ്സുതൊട്ട് വീട്ടുചുമതല ഏറ്റെടുക്കാറുണ്ട്. ഇവന് രണ്ടു വർഷം കൊണ്ട് മതിയായി. ഹർകൗർ ഇങ്ങനെ ആലോചിച്ചെങ്കിലും രണ്ടു പേരേയും നല്ലവാക്കു പറഞ്ഞ് സമാധാനിപ്പിച്ചു.

ആർക്കും കാര്യം മനസ്സിലായില്ല, പക്ഷേ എല്ലാവരുടേയും മുഖം വീർത്തിരുന്നു വീട്ടിലെ അന്തരീക്ഷം ശ്വാസം മുട്ടിക്കുന്നതായിരുന്നു ആ അന്തരീക്ഷം സ്നേഹംകൊണ്ടും താഴ്മകൊണ്ടും വീണ്ടും സന്തോഷകരമാക്കാൻ അവർ ആഗ്രഹിച്ചു. പക്ഷേ മോദൻെറ വീർത്ത മുഖം ഒരുതരത്തിലും സാധാരണ മട്ടിലായില്ല

മൂന്നാംദിവസം വൈകീട്ട് ആഹാരം കഴിച്ചിട്ട് മോദൻ വേഗം ഷൂസിട്ടുകൊണ്ട് പുറത്തുപോയി ഭയംകൊണ്ട് ഹർകൗർ അയാളോടൊന്നും ചോദിച്ചില്ല.

ടിബ്ബിയിലെ വൃക്ഷച്ചുവട്ടിൽ എത്തിയപ്പോൾ അയാളുടെ മനസ്സ് ശങ്കാകുലമായി അയാൾ നിന്നു തിരിച്ച് വീട്ടിൽ പോയിട്ട് കുന്താം എടുത്തുകൊണ്ടുവരാമെന്നു ആദ്യം തോന്നി പക്ഷേ പിന്നെ വയലിലേയ്ക്കു ദൃഢനിശ്ചയത്തോടെ നടന്നു ഇനി എനിക്കു വയലിൽ എന്തുചെയ്യാനുണ്ട് എന്നയാൾക്കു തോന്നി അല്പംകൂടി മുമ്പോട്ടു നടന്നിട്ട് അയാൾ തിരിച്ച് ഗ്രാമത്തിലേക്കു നടന്നു. നക്ഷത്രങ്ങളെ നോക്കിയപ്പോൾ നേരം അധികമായില്ല എന്നു മനസ്സിലായി ലാലുഅമ്മാവൻ ഉറങ്ങി കാണില്ല. അവിടെ മറ്റാരെങ്കിലും സുഹൃത്തുക്കളും കാണും എന്നു വിചാരിച്ച് മനസ്സ് അല്പം സമാധാനിച്ചു

ഗ്രാമത്തിനു പുറത്തുള്ള വഴിയിൽക്കൂടി തെക്കോട്ടു നടന്ന് ലക്ഖേയുടെ വീട്ടിനടുത്തെത്തി പക്ഷേ ഇരുവശത്തും വീടുകളിൽ വിളക്കു അണഞ്ഞുകണ്ടപ്പോൾ അയാൾക്കു നിരാശ തോന്നി താമസിച്ചുപോയതുകൊണ്ട് അവൻ ഉറങ്ങിപ്പോയതാവും പക്ഷേ പടിവാതിൽക്കൽ എത്തിയപ്പോൾ അമ്മാവൻെറ പൊട്ടിച്ചിരി കേട്ടു. ഓ. സമാധാനമായി

ലാലു അമ്മാവൻ തൻെറ കട്ടിലിൽ പുതപ്പും പുതച്ചിരുന്ന് ചണനൂൽകഴിയിൽനിന്നും നൂൽ അഴിച്ചെടുക്കുകയായിരുന്നു. കട്ടിലിൻെറ കാൽക്കൽ അദ്ദേഹത്തിൻെറ കീറ രജായിയും മഞ്ഞക്കവറുള്ള കിടക്കയും വച്ചിരുന്നു. മുമ്പിൽ നെരിപ്പോടിനടുത്തു രണ്ടു കുട്ടികൾ ഇരിപ്പുണ്ടായിരുന്നു-- രാജുവിൻെറ മകൻ ഗിയാലയും സന്തോഷിൻെറ മകൻ ശേരിയും. മോദൻ ശേരിയുടെ മുറിമീശയും ഉരുണ്ടുകൊഴുത്ത മുഖവും സൂക്ഷിച്ചു നോക്കി. അയാൾക്ക് അത്ഭുതം തോന്നി. അവൻ മഞ്ഞനിറത്തിലുള്ള പഗഡി ധരിച്ചിരുന്നു.

"അമ്മാവാ, സത്ശ്രീ അകാൽ" മോദൻ പതുക്കെ നടന്നു വാതിൽകടന്ന് അകത്തേയ്ക്കു ചെന്നു. ലാലു തിരിഞ്ഞുനോക്കി. പക്ഷേ

ആളെ തിരിച്ചറിഞ്ഞില്ല. "ആരാണ്?" എന്നു ചോദിച്ചിട്ട് അദ്ദേഹം മോദനെ നോക്കി. പക്ഷേ ശേരി വേഗം അയാളെ മനസ്സിലാക്കി. "വരു, വരു. സ്വാഗതം" അവൻ വെളുക്കെ ചിരിച്ചുകൊണ്ട് മോദനെ സ്വാഗതം ചെയ്തു. ഒപ്പം ഒരു പരിഭവവും. "ഇന്ന് എന്തുപറ്റി ഇതുവഴി കടക്കാൻ?"

"ഭാഗ്യം ഭാഗ്യം. എറുമ്പിന്റെ വീട്ടിൽ ഭഗവാൻ വഴിതെറ്റി വന്നിരിക്കുന്നു." ലാലു അമ്മാവൻ ആകെയുള്ള രണ്ടു മൂന്നു പല്ല് വെളിയിൽ കാട്ടിക്കൊണ്ട് പറഞ്ഞു. അദ്ദേഹം പുതപ്പ് നേരെയിട്ടിട്ട് കട്ടിലിന്റെ തലക്കലേയ്ക്കു നീങ്ങിയിരുന്നു.

"വാ. ഇവിടെ ഇരിക്ക്. എന്റെ അടുത്ത്."

പക്ഷേ മോദൻ മിണ്ടാതെ ഗിയാലയുടെ അടുത്തു ചെന്നിരുന്നിട്ട് എന്തോ തപ്പുന്ന മട്ടിൽ പുറകിലോട്ട് നോക്കി. "ഇതാ ഇവിടെ ആസനസ്ഥനാകൂ, അമ്മാവന്റെ ദർബാറാണ്." ശേരി ഒരു ഇഷ്ടിക കൈയിൽ കൊടുത്തിട്ട് ചിരിച്ചുകൊണ്ട് പറഞ്ഞു.

ലാലു മോദനെ കട്ടിലിലിരിക്കാൻ വീണ്ടും നിർബന്ധിച്ചു. പക്ഷേ അയാൾ എണീറ്റില്ല.

"ആട്ടെ. എന്തൊക്കെയുണ്ട് വിശേഷങ്ങൾ?" ശേരി സ്നേഹത്തോടെ അന്വേഷിച്ചു.

"സുഖം തന്നെ. ഇങ്ങനെ കഴിഞ്ഞുകൂടുന്നു."

"വെറുതെ കഴിഞ്ഞുകൂടുന്നേയുള്ളോ?"

ശേരിയുടെ വാക്ക് മോദന് കൊണ്ടു. (അയാളുടെ അച്ഛന്റെ മരണത്തെപ്പറ്റിയാവും സൂചന.) അയാൾ മൗനമായിരുന്നു.

"എടാ മോദൻ, പിന്നെ വീട്ടിലെല്ലാവർക്കും സുഖംതന്നെയല്ലേ?"

"എല്ലാം അങ്ങയുടെ കൃപ, അമ്മാവാ."

"കൃപ ഭഗവാന്റേതാണ്. പാവം മനുഷ്യൻ എന്തിരിക്കുന്നു." ലാലു തന്റെ താടി ചൊറിഞ്ഞുകൊണ്ട് ചുമച്ചു.

ലാലുവിന്റെ ഓരോ വാക്കും മോദന് ഇഷ്ടമായിരുന്നു. അദ്ദേഹം ഓരോ അക്ഷരവും ഒരു പ്രത്യേക രീതിയിൽ ഒടിച്ചും വളച്ചും, ആവശ്യത്തിനു രസം നിറച്ചും പറയുമായിരുന്നു. മനസ്സുകൊണ്ടും അദ്ദേഹം ചീത്തയല്ലായിരുന്നു. അകാലികളുടെ ജാഥയിൽ അദ്ദേഹവും പങ്കെടുത്തിട്ടുണ്ട്. പക്ഷേ പിന്നീട് സിക്കുകാരോട് വിമുഖനായി മറ്റൊരു വശത്തേയ്ക്കു തിരിഞ്ഞു. ഭൂമി മക്കൾ ഏറ്റെടുത്തു. തന്റെ പങ്ക് (നാലിലൊന്ന്) കൈയൂക്കുകൊണ്ട് മക്കളിൽനിന്നും ഈടാക്കിയിരുന്നു. എല്ലാവരും അദ്ദേഹത്തെ നന്നായി ശുശ്രൂഷിച്ചിരുന്നു. പേരക്കുട്ടികൾ അദ്ദേഹത്തിനു അവിടെ ആഹാരം കൊണ്ടുകൊടുക്കുമായിരുന്നു. അദ്ദേഹത്തിനു ചെറുപ്പക്കാരോടായിരുന്നു മൈത്രി. പകൽ മുഴുവൻ സന്തോഷമായി കഴിയും. ആർക്കും വിഷമമുണ്ടാക്കില്ല. ആരേയും വേണ്ടാതീനം പറയാൻ സമ്മതിക്കുകയില്ല.

ലാലുവിന്റെ നീണ്ട മൂക്കും, കറുത്ത് ആഴമുള്ള കൊച്ചു കണ്ണുകളും കവിളെല്ലുകളും നോക്കിയിരുന്നപ്പോൾ അയാൾക്കെന്തു കൊണ്ടോ

തോന്നി- ചെറുപ്പത്തിൽ ലാലുഅമ്മാവൻ വളരെ സുന്ദരനും ആരോഗ്യവാനും ആയിരുന്നിരിക്കും.

"അമ്മാവാ ചായക്കു വെള്ളം വയ്ക്കട്ടെ." ഗിയാലാ ആദ്യം ലാലുവിനേയും പിന്നെ ശേരിയേയും മോദനേയും നോക്കിയിട്ട് മൂന്നുപേരോടുമായി ചോദിച്ചു.

"പരിപ്പിൽ നെയ്യൊഴിക്കട്ടെ?"

"എടാ വിഡ്ഢി, ഇതൊക്കെ ചോദിച്ചു ചോദിച്ചു ചെയ്യേണ്ട കാര്യമാണോ?" ലാലു പൊട്ടിച്ചിരിച്ചു. "ചായപ്പൊടി ഇരിപ്പുണ്ട്. ശർക്കരയുണ്ട്. വെള്ളം അടുപ്പിൽ വച്ച് പൊടിയിടൂ. എനിക്കറിയാം, ഭാഗ്യത്തിന് നിൻെറ വീട്ടിൽ ധാരാളം പാലുണ്ടെന്ന്. ഏതെങ്കിലും പശുവോ എരുമയോ എന്നും അവിടെയുണ്ടാകും."

ലാലുവിൻെറ ഉദ്ദേശം മനസ്സിലാക്കികൊണ്ട് ശേരി ചിരിച്ചു. "അമ്മാവാ, മറ്റുള്ളവരെ അടിച്ചുവീഴ്ത്താൻ നിങ്ങൾക്കു നല്ല സാമർത്ഥ്യമാണ്..... നിങ്ങളുടെ കാലമാണ്....... ആയിക്കോളൂ."

"കാലത്തിൻെറ കാര്യം പറഞ്ഞ് നീ എന്നെ അടിച്ചിട്ടു. പക്ഷേ ഗിയാല എൻെറ സ്യാലിയുടെ മകനാണ്. അവനോട് വല്ലപ്പോഴും ഒരു തമാശ പറയാൻ രസമുണ്ട്."

"ഞാനും അതുതന്നെയാണ് പറഞ്ഞത്. നിങ്ങളുടെ കാലമാണ്, സ്യാലികളോട് തമാശ പറയാം."

ഗിയാല ഇഷ്ടികഅടുപ്പിൽ ചായക്കു വെള്ളം വച്ചു. അവർ മൂന്നു പേരുടേയും മട്ടു കണ്ടിട്ട് മോദന് വളരെ രസം തോന്നി.

"അമ്മാവാ, നിങ്ങൾ ചെറുപ്പത്തിൽ വളരെ രസികനായിരുന്നിരിക്കും?" ഗിയാല ചോദിച്ചു.

"അതു നീ വീട്ടിൽ ചോദിക്ക്, എന്നോടെന്തിനാ ചോദിക്കുന്നത്."

"വീട്ടിൽ ചോദിച്ചിട്ട് കിട്ടിയ വിവരമാണ് ഇത്."

"ആട്ടെ മോദൻ, കൃഷിയൊക്കെ എങ്ങനിരിക്കുന്നു.?" ലാലു വിഷയം മാറ്റാനായി മോദനോട് ചോദിച്ചു.

"കൊള്ളാം. വിശേഷിച്ചും ഇത്തവണ കടല നന്നായിരിക്കുന്നു."

"നന്നായി, നന്നായി. നല്ലവരുടെ ലക്ഷണമാണ്. എടാ നിൻെറ അച്ഛൻ വളരെ ബുദ്ധിമാനായിരുന്നു. ആയുസ്സുമുഴുവൻ കാളയെപ്പോലെ പണിഞ്ഞ് പണം സമ്പാദിച്ചു. ഒരു പൈസപോലും പാഴാക്കിയില്ല. പക്ഷേ ലോകത്തു അങ്ങനെയുള്ളവരെ ബഹുമാനിക്കാറില്ല. അതെ...... ബഹുമാനിക്കാറില്ല." ലാലു രണ്ടുമൂന്നു പ്രാവശ്യം അവസാനവാക്കുകൾ ആവർത്തിച്ചു.

"അമ്മാവാ ഇക്കാലത്തു തെമ്മാടികളേയും പോക്കിരികളേയുമാണ് ബഹുമാനിക്കാറുള്ളത്." ശേരി അറിവുള്ളവരെപ്പോലെ പറഞ്ഞു.

"അതെ അതെ ശരിയാണ്. നീ പറഞ്ഞതു അറിവുള്ളവരുടെ വാക്കാണ്. തെമ്മാടികളും പോക്കിരികളും ചേർന്ന് അല്ലേ ഇവൻെറ അച്ഛനു ചീത്തപ്പേരുണ്ടാക്കിയത്. അവനൊക്കെ നശിക്കും." ലാലു ഒരു ചെറിയ ചീത്തവിളിച്ചു. എന്നിട്ട് കയ്പുള്ള എന്തോ കഴിച്ചപോലെ

മുഖംകോട്ടി. ചണനാരു വേഗംവേഗം പറിച്ചെടുക്കുമ്പോഴും അദ്ദേഹം തന്റെ സംസാരം തുടർന്നു.

"ശേരി, അങ്ങനെയുളള പാപികൾ പുഴുത്തരിച്ചുമരിക്കും."

"അവർ പുഴുക്കുകയില്ല അമ്മാവാ, നിങ്ങളുടെ മുമ്പിൽത്തന്നെ അവർ ഞെളിഞ്ഞുനടക്കുന്നതു കാണാറില്ലേ?"

"അല്ലല്ല നീ ശരിക്കു നോക്ക് പാപത്തിന്റെ കുടംനിറഞ്ഞിട്ട് പൊട്ടിപ്പോകും. ഇവറ്റകൾക്കു ബീജനാശം സംഭവിക്കും. അല്ല, പാലായെപ്പോലുളള നല്ല ആളുകളെ ദ്രോഹിക്കുന്നവർ ഇനിയും സുഖമായിരിക്കുമെന്നോ? നീ നോക്കിക്കോ. ഇവറ്റകൾ ഒരു കഷണം ചപ്പാത്തിക്കുവേണ്ടി തെണ്ടി നടന്നില്ലെങ്കിൽ എന്റെ പേരു ലാലു എന്നല്ല." ലാലുവിന്റെ വാക്കുകൾക്കു നല്ല ചൂട് ഉണ്ടായിരുന്നു അടുപ്പിലെ തീയുടെ വെളിച്ചത്തിൽ അദ്ദേഹത്തിന്റെ മുഖം ജ്വലിച്ചു കണ്ടു. അദ്ദേഹത്തിന്റെ ഉള്ളിൽ എന്തോ തിളയ്ക്കുന്നപോലെ തോന്നി.

'നീ ഒക്കെ നശിക്കും' എന്നുപറഞ്ഞുകൊണ്ട് ലാലു മുറ്റത്തേക്കു കണ്ണോടിച്ചു. നിമിഷനേരത്തേക്കു അവരെല്ലാം മൗനം പാലിച്ചു. പിന്നെ ലാലു തന്റെ ഉള്ളിലെ അമർഷം പുറത്തുകാട്ടി. "അന്യായമല്ലേ അത്? പാലായെപ്പോലുളളവർ എല്ലാ വീട്ടിലും ജനിക്കുമോ" അത്രക്കു സ്നേഹസമ്പന്നനും വിനീതനും മധുരഭാഷിയുമായി ആരുണ്ട്? സംസാരിച്ചാൽ വായിൽ നാക്കുണ്ടെന്നു തോന്നില്ല അങ്ങനെയുളള ആളിനെയാണ് ഇവറ്റകൾ ചതിച്ചത്. ഇത് അന്യായമല്ലേ.. എന്റെ അടുത്ത് അയാൾ വരുമായിരുന്നു. തന്റെ കഷ്ടങ്ങൾ പറയുമായിരുന്നു, 'സഹോദരാ എന്നെ അവർ ജീവിക്കാൻ സമ്മതിക്കില്ല. ഞാൻ വീടുപേക്ഷിച്ചിട്ട് വയലിൽ കെട്ടിടം പണിയും', ഞാൻ പറയും, വേണ്ട നീ പൂർവ്വികൻമാരുടെ ഈ വീട് വിട്ടിട്ട് എന്തിനു രോഹിയിൽ പോകുന്നു" ഇങ്ങനെയാണെങ്കിൽ നാളെ അവിടെനിന്നും നിന്നെ ഇറക്കും. പിന്നെ നീ എന്തു ചെയ്യും" പക്ഷേ ഒടുവിൽ ആ ദുഷ്ടൻമാർ പാവത്തിനെ വീട്ടിൽ നിന്നിറക്കി ഒരു കണക്കിനു അതും നന്നായി. എന്നുമുളള കഷ്ടപ്പാടിനെക്കാൾ അതുതന്നെയാണു നല്ലത്. കണ്ണുകൊണ്ട് കാണാതിരിക്കുകയും ചെവികൊണ്ട് കേൾക്കാതിരിക്കുകയും ചെയ്താൽ മനുഷ്യൻ കാര്യങ്ങൾ മറക്കുകയും ചെയ്യും. പക്ഷേ അവിടേയും ദുഷ്ടൻമാർ അയാളെ വെറുതെ വിട്ടില്ല പിൻതുടർന്നു. അവസാനം ആ സാധുമനുഷ്യനെ കൊന്നിട്ടേ കളളരാക്ഷസൻമാർ അടങ്ങിയുള്ളു. ഇവറ്റകളാണ് യഥാർത്ഥ രാക്ഷസൻമാർ."

തന്റെ അച്ഛനെക്കുറിച്ച് കേട്ടിട്ട് മോദന്റെ മനസ്സ് ദുഃഖിച്ചു. മറ്റുളളവരും ഇതുപോലെ പല കാര്യങ്ങളും പറയാറുണ്ടായിരുന്നു. പക്ഷേ അവ മനസ്സിനെ ഇത്രയും സ്വാധീനിച്ചിട്ടില്ല. പാലാ ജീവിതകാലം മുഴുവൻ ആരുമായും വഴക്കിനു പോയിട്ടില്ല. ആരുമായും കൊടുക്കൽ വാങ്ങലുകളില്ലാത്ത ആളെങ്ങനെ വഴക്കിനും വക്കാണത്തിനും പോകും! അയാൾ മരിച്ചിട്ട് രണ്ട്മൂന്നു മാസമായി. മോദൻ ആരുടെയടുക്കൽ പോയാലും അവിടൊക്കെ പാലായെപ്പററിയാകും സംഭാഷണം തുടങ്ങുക. എല്ലാവരും അദ്ദേഹത്തെ സ്തുതിക്കും. പലപ്പോഴും ആ വാക്കുകൾ കൃത്രിമവും

നിസ്സാരവുമായി മോദനു തോന്നാറുണ്ട്.

"ശേരി, ഈ ജാട്ട് വല്ലാത്ത ജാതിയാണ്." ലാലു ഒരു തമാശ പറഞ്ഞു. "വിദ്വാൻമാർ പറഞ്ഞിട്ടുണ്ട്-കോഴിയും കാക്കയും ബനിയാകളും കുടുംബത്തെ സംരക്ഷിക്കുന്നു; ജാട്ടുകളും പോത്തും മുതലയും തങ്ങളുടെ കുടുംബത്തെ നശിപ്പിക്കുന്നു. ശരി ഇനി അസ്സൽകാര്യം കേൾക്കൂ. ഇക്കാര്യം ഒരു പക്ഷേ മോദനും അറിയില്ലായിരിക്കും. എങ്ങനെ അറിയും. ഇതൊക്കെ അവൻെറ അപ്പൂപ്പൻെറ കാലത്തെ കാര്യമാണ്. സത്യത്തിൽ അതിനും ഒരു തലമുറ മുമ്പുള്ളതാണ്......'

ഇവന് ഒരമ്മാവനുണ്ടായിരുന്നു. ഏതാണ്ട് അമ്പത് അറുപതു വർഷം മുമ്പുള്ള കാര്യമാണ്. ഇപ്പോഴത്തെ ഗ്രാമത്തലവനല്ല; അദ്ദേഹത്തിൻെറ അച്ഛൻെറ കാലം. ആ കുടവയറൻ അർജ്ജുനൻെറ കാലം. അയാളാണ് പാലായെപ്പോലുള്ള ആളിനെ കഷ്ടപ്പെടുത്തിയത്. ആ വൃദ്ധൻ മരിക്കുന്നതിനുമുമ്പ് തൻെറ കുറെ ഭൂമി ഇവർക്കു കൊടുത്തു. ഇവർ ഏതാണ്ട് പതിനഞ്ചിരുപതു വർഷക്കാലം അവിടം കൃഷിചെയ്തു ജീവിച്ചുവന്നു. പിന്നീട് ആ വൃദ്ധൻ മരിച്ചു. അയാളുടെ മക്കൾ സ്വന്തം ഭൂമി തിരിച്ചുവാങ്ങാൻ ആലോചിച്ചു. അവർ ഇവരുടെ അടുത്തെത്തി പഞ്ചായത്തിൻെറ നേതാവ് അർജ്ജുനൻെറ അടുത്ത് പരാതിയായി .അവരോട് ഇവർ വെള്ളം പോലും വേണമോ എന്നു ചോദിച്ചില്ല സംസാരിച്ചില്ലെങ്കിൽ സാരമില്ല. ഇവർ പറഞ്ഞു, ഏതാ നിങ്ങളുടെ ഭൂമി" ...അതു നിങ്ങളുടെ അച്ഛൻ ഞങ്ങൾക്കു പണയം വച്ചതാണ് കള്ളം. അക്കൂട്ടത്തിൽ ഒരു ചെറുപ്പക്കാരൻ ദേഷ്യക്കാരനായിരുന്നു അവൻ പറഞ്ഞു. 'പ്രമാണം കാണിക്കൂ.' ഇവർ ഒരു പഴയ രജിസ്റ്ററിൽ കള്ള ഒപ്പിട്ടിരുന്നതു കാണിച്ചു. ചെറുപ്പക്കാരനും മോശമായിരുന്നില്ല. അവർക്ക് എല്ലാക്കാര്യവും അറിയാമായിരുന്നു. അവർക്കുമാത്രമല്ല ഗ്രാമത്തിലെ കൊച്ചുകുട്ടികൾക്കുപോലും അറിയാമായിരുന്നു. അവർ പഞ്ചായത്തു വിളിച്ചുകൂട്ടി. അന്നു നമ്മുടെ ഈ മോദൻെറ അപ്പൂപ്പന് ഗ്രാമത്തിൽ വലിയ സ്ഥാനമായിരുന്നു. ഈശ്വരനു തുല്യമായ സ്ഥാനം. ഗ്രാമത്തിൽ ഏതെങ്കിലും തർക്കമുണ്ടായാൽ ഉടൻ ആളുകൾ പറയും, സോണയെ വിളിക്കൂ. അദ്ദേഹം ആള് അങ്ങേയറ്റം സത്യസന്ധനായിരുന്നു. സ്വജനങ്ങളോടു പോലും പക്ഷപാതം കാട്ടില്ല ആരേയും ഭയമില്ല ആരേയും ഭയപ്പെടുത്തുകയുമില്ല "

"ഇദ്ദേഹത്തിൻെറ സ്വന്തം അപ്പൂപ്പൻെറ കാര്യമാണോ പറയുന്നത്? ഗിയാല ചായ കൂട്ടുന്നതിനിടയ്ക്കു ചോദിച്ചു." "അദ്ദേഹത്തെ ഞാൻ കണ്ടിട്ടുണ്ടല്ലോ."

"ഇല്ല കുഞ്ഞേ മോദൻെറ അപ്പൂപ്പൻെറ ഒരു ചേട്ടനുണ്ടായിരുന്നു. ഇവരെക്കാളൊക്കെ വിശ്വം ജയിച്ച പുള്ളി. അദ്ദേഹത്തിനു കുട്ടികളില്ലായിരുന്നു. അദ്ദേഹത്തിൻെറ സ്വത്തുക്കളെല്ലാം ഇവർ തന്നെയായിരുന്നു നോക്കിവന്നത്. മോദൻെറ അപ്പൂപ്പൻ പരിശുദ്ധനായിരുന്നു. അദ്ദേഹം ചേട്ടൻെറ സ്വത്തിൽ യാതൊന്നും എടുത്തില്ല. 'എനിക്ക് ഈശ്വരൻ വേണ്ടിടത്തോളം തന്നിട്ടുണ്ട്. ഞാൻ എന്തിന് സന്താനമി

ല്ലാത്ത ആളിന്റെ സ്വത്തിൽ കണ്ണു വയ്ക്കുന്നു.' നിങ്ങൾക്കറിയാമല്ലോ, ഇങ്ങനെയുള്ളവർ വളരെ വിരളമാണ്. പക്ഷേ വൃദ്ധൻ പഞ്ചായത്തിൽ വച്ച് അദ്ദേഹത്തെ ശരിക്കു കുറ്റപ്പെടുത്തി. ആൾ കള്ളനായിരുന്നല്ലോ. ശരിക്കു പറയാനറിയില്ല. ആളുകളുടെ മുമ്പിൽ പരിഹാസപാത്രമായി. ജനം വൃദ്ധനെ ശകാരിച്ചു. വസ്തുവിന്റെ അവകാശം പഞ്ചായത്ത് മക്കൾക്കു കൊടുത്തു. പക്ഷേ ഇക്കൂട്ടർ വിട്ടുകൊടുത്തില്ല. അവർ പഞ്ചാ യത്തിലെ ആറേഴു ആളുകളേയും ബന്ധുക്കളായ നാലഞ്ചു പേരേയും സംഘടിപ്പിച്ചു. നല്ല ഒത്ത മുറാളൻമാർ. അവർ വന്ന് നിലം ഉഴുതു. അങ്ങനെ തൽക്കാലം പരിഹാരമായി.

ആ പാവങ്ങൾക്കു രണ്ടു വീടുകളും കൂടി പരിപാലിക്കാൻ വിഷമ മായി. ഇളയ മകൻ ഇവിടെ താമസിക്കാമെന്ന് അഭിപ്രായപ്പെട്ടു. അദ്ദേഹം സ്വത്തു വീതിക്കാൻ തയ്യാറായില്ല. വീണ്ടും വഴക്കായി. അപ്പോഴും വിധി നിർണ്ണയിച്ചത് വൃദ്ധനായ സോണയായിരുന്നു. പക്ഷേ ഈ ദുഷ്ട ൻമാർ ചെറുപ്പക്കാർക്കെതിരെ കേസുകൊടുത്തു. വെറും കള്ളക്കേസ്. രണ്ടു കള്ളസാക്ഷികളേയും കൂട്ടിനു കിട്ടി. കേസ് നടക്കുമ്പോഴൊക്കെ ചെറുപ്പക്കാർ സോണയുടെ പറമ്പിൽ താമസിച്ചു. സോണയുടേയും അയാളുടെയും പറമ്പ് ചേർന്നതായിരുന്നു. അങ്ങനെ അദ്ദേഹത്തിനും അവർ എതിരായി. ഒടുവിൽ കേസ് തോറ്റു. കുടുംബം വീതിച്ചു. പക്ഷേ മനസ്സിലെ പിണക്കം തീർന്നില്ല.

"ഒരു ദിവസം അർജ്ജുനന്റെ ചേട്ടൻ കള്ളുകുടിച്ചിട്ട് ഇവരുടെ വാതി ൽക്കൽ വന്ന് അസഭ്യം പറഞ്ഞു. വൃദ്ധനായ സോണ ശാന്തനായിരുന്നു. പക്ഷേ അതു ശാന്തൻമാരോടു മാത്രം. അല്ലാത്തവരോട് ശരിക്കും പുരു ഷൻ തന്നെയായിരുന്നു. അദ്ദേഹത്തിന്റെ കൈയിൽ രണ്ടുമൂന്നു കെട്ട് നീളൻ കമ്പുണ്ടായിരുന്നു. ചെറുപ്പത്തിൽ കുന്തം സൂക്ഷിച്ചിരുന്നു, വലി യവലിയ ഗുണ്ടകൾ പോലും അദ്ദേഹത്തിന്റെ അടുത്തുകൂടി പോകി ല്ലായിരുന്നു എന്ന് പറയപ്പെടുന്നു. മോദന്റെ അപ്പൂപ്പനും നല്ല ഒത്ത പുരുഷനായിരുന്നു. അവർ രണ്ടുപേരും ശബ്ദം കേട്ടു പുറത്തുവന്നു. ആ കുടിയനു മരണം അടുത്തിരുന്നു. അയാൾ അവരെ പുലഭ്യം പറഞ്ഞു. പിന്നെ പറയണോ? സോണ എടുത്തുചാടി. കുടിയനെ അടിച്ചുചമ്മ ന്തിയാക്കി. പുറത്തൊന്നും കാണാത്തവണ്ണം കണക്കിനു കൊടുത്തു. പക്ഷേ സോണയുടെ ഒരടി അവന്റെ എല്ലു തകർത്തു. അവന്റെ കാലൊടിഞ്ഞു.... സംഗതി മൂത്തു. കോടതിയിലെത്തി. ഗ്രാമം മുഴു വൻ വൃദ്ധനായ സോണയുടെ കൂടെ നിന്നു. അവർ രാജാവിനെ കണ്ട് കാര്യം പറഞ്ഞു. അദ്ദേഹം എല്ലാം കേട്ടിട്ട് പാലും വെള്ളവും തിരിച്ചു. വീണ്ടും ഒരു വഴക്കിനു തുടക്കമിട്ടെങ്കിലും ഉദാരഹൃദയനായ സോണ ആളുകൾ പറഞ്ഞതനുസരിച്ച് ഒത്തുതീർപ്പിനു സമ്മതിച്ചു. എന്നിട്ടും അക്കൂട്ടർ വിട്ടില്ല. അവർ പിന്നീട് ചെയ്തതൊക്കെ ഈ വാശി വച്ചാണ്. പാലായെപ്പോലുള്ള നല്ല ആളുകളെ ഈ ലോകത്തു വേറെ കിട്ടുമോ? പിന്നീട് മക്കൾ തമ്മിലായി യുദ്ധം. ഇപ്പോഴും കുഴപ്പം തീർന്നിട്ടില്ല.

"അമ്മാവാ, ജാട്ടുകളുടെ വാശിയും വൈരാഗ്യവും ഒന്നു വേറെ

യാണ്. അവസാനനിമിഷം വരെ ഇക്കൂട്ടർ പൊരുതും." ശേരി വളരെ പഴക്കമുള്ള കാര്യം മുതിർന്നവരുടെ സ്വരത്തിൽ പറഞ്ഞു.

"നീ പറഞ്ഞതു ശരിയാണ്., പക്ഷേ അഞ്ചു വിരലും ഒരു പോലല്ലല്ലൊ. വളരെപ്പേർ നല്ലവരുണ്ട്. ഇവനാണെങ്കിൽ ഒരു ഉശിരുമുള്ളവനല്ല."

"എന്താ അങ്ങനെ പറഞ്ഞത്?" ഇതു വരെ ആരുമായി ഏറ്റുമുട്ടിയിട്ടില്ല എന്നു പറയൂ. ഇതുവരെ മാന്യൻമാരുമായിട്ടാണ് പരിചയം. നമ്മെപ്പോലുള്ള മുഠാളൻമാരുമായി ഏറ്റുമുട്ടിയിരുന്നെങ്കിൽ കാണാമായിരുന്നു. വാലും പൊക്കി ഓടുന്നത്."

"അങ്ങനെയല്ല" ലാലു പറഞ്ഞു. "സഹോദരൻമാരിലാരും മോശക്കാരല്ല. പക്ഷേ എപ്പോഴും നീണ്ട ആലോചനയാണ്. നിങ്ങളെപ്പോലെ മുനയും മൂർച്ചയുമുള്ള വാക്കുകൾ സഹിക്കില്ല."

"നീണ്ട ആലോചനയുള്ളവരെ ലോകം അനുകൂലിക്കില്ല. ജനം കരുതും ഇവന് ഒരു ചുണയുമില്ല, ഭീരുവാണ് എന്ന്." ഗിയാല ഇടയ്ക്കുകയറി കാച്ചി.

"അതേടാ അതു ശരിയാണ്. പക്ഷേ........"

"എന്തു പക്ഷേ? അമ്മാവൻ തന്നെല്ലെ ഞങ്ങളെ അനേകം പ്രാവശ്യം ഗുരുഗോവിന്ദസിംഗിൻെറ കഥ കേൾപ്പിച്ചത്."

"ഓഹോ, അതൊക്കെ ഗ്രന്ഥങ്ങളിലുള്ള കാര്യമല്ലേ, ഞാനെന്താ സ്വന്തമായി ഉണ്ടാക്കിയതാണോ?"

"മനസ്സുകൊണ്ട് ഉണ്ടാക്കിയതല്ല എന്നു സമ്മതിച്ചു. എങ്കിലും സംഗതി സത്യമല്ലേ. അമ്മാവാ, മനുഷ്യൻ അങ്ങനെയുള്ളവരുടെ മുമ്പിൽ തലകുനിച്ചാൽ അവർ കുറെക്കൂടി നമ്മുടെ തലയിൽ കയറും."

"ഗുരുഗോവിന്ദസിംഗിൻെറ കാര്യം എന്താണ്?" ശേരി മോദനെ സൂത്രത്തിൽ നോക്കിക്കൊണ്ട് ചോദിച്ചു.

"എടാ വിഡ്ഢീ, മുമ്പ് എത്ര പ്രാവശ്യം നിങ്ങൾ ഈ കഥ കേട്ടിരിക്കുന്നു. ആ പഠാൻെറ കഥ. ഗുരുജി നന്ദേടിൽ പോയപ്പോൾ ഒരു പഠാനുമായി പകിടകളിച്ചു കൊണ്ട് പറയുകയുണ്ടായി- ആരാണോ തങ്ങളുടെ പൂർവ്വികരുടെ അപമാനത്തിനു പ്രതികാരം വീട്ടാത്തത്, അവൻ മനുഷ്യനാണോ? ഉടൻ ആ പഠാൻ അദ്ദേഹത്തെ വെട്ടി."

"ശരി, ശരി..........." ശേരി തലയാട്ടി. "ഇതു പലപ്രാവശ്യം കേട്ടിട്ടുള്ളതാണ്. സംഗതി വാസ്തവവുമാണ്..........."

ഗിയാല വലിയ കപ്പുകളിൽ ചായ ഒഴിച്ചു. ചായ കൊടുത്തപ്പോൾ അവൻ വിഷയംമാറ്റി. മോദൻ ഒരു കവിൾ കുടിച്ചപ്പോൾ ഹൃദയം പൊള്ളുന്നപോലെ തോന്നി. രണ്ടാമത്തെ കവിൾ കുടിച്ചപ്പോൾ അകത്തു തീജ്വാലഉയർന്നു. പിന്നീട് തൻെറ സർവ്വരോമവും കത്തുന്നതായി അനുഭവപ്പെട്ടു. കണ്ണുകൾ ജ്വലിച്ചു. അയാൾ ശേരിയേയും ഗിയാലയേയും തുറിച്ചു നോക്കി. പക്ഷേ അവർ രണ്ടുപേരും ലാലുവിനോട് തമാശ പറഞ്ഞ് ചിരിക്കുകയായിരുന്നു. അവരുടെ ചിരി തീയിലെണ്ണയൊഴിക്കുന്ന ഗുണം ചെയ്തു.

അവർ രണ്ടും അയാളുടെ ബാല്യകാലസുഹൃത്തുക്കളായിരുന്നു.

പക്ഷേ അയാൾ തൻെറ ജോലിയിൽ മുഴുകിയപ്പോൾ അവരുമായി സമ്പർക്കം കുറഞ്ഞു. ഇന്നവർ രണ്ടുപേരും തങ്ങളുടെ യഥാർത്ഥ ഫോമിൽ പ്രത്യക്ഷപ്പെട്ടിരിക്കുന്നു. അവരോട് വേഗം യാത്ര പറയണമെന്നു അയാൾക്കു തോന്നി. പക്ഷേ എന്നിട്ടും അയാൾ കഷായംപോലെ തൻെറ ദേഷ്യം കുടിച്ചിറക്കുകയാണു ചെയ്തത്. അതും തൻെറ പുരുഷത്വമില്ലായ്മയായി അയാൾക്കു് തോന്നി.

"ആട്ടെ നമസ്തേ" ചായയുടെ അവസാന കവിൾ കുടിച്ചിട്ട് പാത്രം താഴെ വച്ചിട്ട് മോദൻ എണീറ്റു അവരുടെ നേരെ നോക്കാതെ അയാൾ അവിടെ നിന്നും പോയി.

"സഹോദരാ, നിങ്ങളുടെ ചായ ബാക്കി ഇരിക്കുന്നു." ഗിയാല ഉറക്കെ വിളിച്ചു പറഞ്ഞു.

"മതി, പിന്നെ എപ്പോഴെങ്കിലും കുടിച്ചോളാം."

മോദൻെറ പരുക്കൻ ശബ്ദവും പൊടുന്നനെയുള്ള തിരിച്ചു പോക്കും ലാലുവിനെ അത്ഭുതപ്പെടുത്തി

"പിള്ളേളരെ, മോദൻ നമ്മോട് പിണങ്ങിയിട്ടാണോ പോയത്?" ലാലു, അയാൾ പടി കടക്കുന്നതു കണ്ടിട്ട് ഉറക്കെ ചോദിച്ചു.

"കൊള്ളാം" ശേരി അമർഷത്തോടെ പറഞ്ഞു. "അങ്ങനെ ദേഷ്യപ്പെടുന്നവനായിരുന്നെങ്കിൽ ഇതിനോടകം ശത്രുവിനെ ഒരു പാഠം പഠിപ്പിക്കുമായിരുന്നു."

കയ്യാല കടന്ന് അവൻെറ വാക്കുകൾ മോദൻെറ അടുത്തെത്തി അയാളുടെ കാലിടറി.

അയാൾ ഒന്നു തിരിഞ്ഞു നോക്കി പക്ഷേ കൺമുമ്പിൽ ഇരുട്ടു പരന്നപോലെ തോന്നി. അയാൾ ചാരിനിന്നു മനസ്സിനു അൽപം സമാധാനം കിട്ടിയിട്ടേ അയാൾ നടന്നുള്ളു. വേഗം നടന്നു അയാൾ വീട്ടിലേക്കു പോയി. വഴിയിൽ പലരേയും കണ്ടു. പക്ഷേ ആരേയും അയാൾ ശ്രദ്ധിച്ചില്ല. രണ്ടുപേർ അയാളെ വിളിക്കുകകൂടി ചെയ്തു പക്ഷേ അതൊന്നും കക്ഷി അറിഞ്ഞില്ല.

വീട്ടിനടുത്തെത്തിയപ്പോൾ അയാൾക്കു തോന്നി. താൻ തീയിൽകൂടിയാണു നടക്കുന്നത്. വാതിൽ തുറക്കാൻ ഭാവിച്ചപ്പോൾ പെട്ടെന്നു എന്തോ തോന്നിയിട്ട് അയാൾ പുറകോട്ട് തിരിഞ്ഞു.

വയലിലേക്കുള്ള ഇടവഴിയിൽ നല്ല ഇരുട്ടായിരുന്നു. നക്ഷത്രങ്ങളുടെ പ്രകാശവും മേഘങ്ങൾകൊണ്ട് മങ്ങിയിരുന്നു. ചപ്പുചവറുകൾ കൂട്ടിയിട്ടിരുന്നതു ഇരുവശത്തും ഇരുട്ടിൽ ഭയാനകമായി തോന്നി. വൃക്ഷങ്ങൾ പതിവിലും വലുതായി വികൃതമായി കാണപ്പെട്ടു. മുട്ടോളം ഉയർന്ന പച്ച ഗോതമ്പ് ചെടികളും, പച്ച കടലച്ചെടികളും മഞ്ഞച്ചുനിൽക്കുന്ന കടുകും ഒക്കെ കറുത്ത നിറത്തിൽ കാണാം. മണ്ണ് മഞ്ഞുപോലെ തണുത്തിരുന്നു.

മോദൻ ഉത്സാഹമില്ലാതെ നടന്നു. വയലിലേക്ക് ഇനിയും കുറേ ദൂരം ഉണ്ട്. ക്രമേണ നടപ്പ് മന്ദഗതിയിലായി. കുന്നിൻെറ അടുത്തു വന്നയാൾ തലുയർത്തി നോക്കി. അവിടെ നിൽക്കുന്ന പഴയ മരങ്ങളുടെ ഉണങ്ങിയ കമ്പ് ഏതോ മുടന്തൻെറ കൈപോലെ തോന്നിച്ചു. ആ

മരം അയാളെ കുട്ടിക്കാലം തൊട്ട് ഇതുവരെയുള്ള അനേകം കാര്യങ്ങൾ ഓർമ്മിപ്പിച്ചു. വീണ്ടും മുമ്പോട്ടു നടന്നപ്പോൾ ഒരു കാര്യം അയാളെ വല്ലാതെ അലട്ടുന്ന പോലെ തോന്നി....... 'അവർ' ഈ മരത്തിൻെറ താഴെകൂടിയാണ് പോയത്.........അതോടൊന്നിച്ച് മറ്റു പല സംഭവങ്ങളും കൂട്ടുപിണഞ്ഞു കിടക്കുന്നു. ഉണങ്ങിയ മരക്കൊമ്പിലെ തേനീച്ചക്കൂട്ടിൽ ആരോ കല്ലെറിഞ്ഞപോലെ.

മോദന് തൻെറ അച്ഛൻെറ നീണ്ടുമെലിഞ്ഞ രൂപം ഓർമ്മവന്നു. അദ്ദേഹത്തിൻെറ പതുക്കെയുള്ള ചിരി അയാൾ കേട്ടപോലെ തോന്നി. മുറ്റത്ത്, മുറിക്കു പുറത്ത് കട്ടിലിൽ, വെയിലത്തു തലചീകിക്കൊണ്ട് അച്ഛൻ ഇരുന്ന രൂപം. അദ്ദേഹത്തിൻെറ തലയിലെ പകുതിയിലധികം മുടി അപ്പോഴും കറുത്തു തന്നെയിരുന്നു. പക്ഷേ താടി മുഴുവൻ നരച്ചിരുന്നു. ജയിലിൽ പോകുന്നതിനുമുമ്പ് അദ്ദേഹത്തിൻെറ താടി പകുതി നരച്ചിരുന്നു. ഒന്നര വർഷം കൊണ്ട് ഇത്രവേഗം താടി എങ്ങനെ നരച്ചു. മോദന് ലാലുവിനെപ്പോലെയുള്ള ആരുടേയോ ശബ്ദം കേട്ടപോലെ തോന്നി. "നീ വർഷങ്ങളുടെ കാര്യം പറയുന്നു പക്ഷേ ദുഷ്പേരും മനോവിചാരവും ഒരാഴ്ച കൊണ്ടു തന്നെ മനുഷ്യനെ വൃദ്ധനാക്കും."

മറ്റാരോ പറയുന്നപോലെ തോന്നി. "ഞങ്ങളുടെ അടുത്ത് ഒരു വൃദ്ധനുണ്ടായിരുന്നു - നധാന എന്നു പേര് നിനക്കു ഓർമ്മ ഉണ്ടാകുന്നതിനു മുമ്പുള്ള കാര്യങ്ങളാണ്. അദ്ദേഹത്തിനു അഞ്ചുമക്കളുണ്ടായിരുന്നു. അഞ്ചുപേരും ഒരു പോലെ ശക്തൻമാർ. മൂത്തവൻെറ താടി എന്തോ സുഖക്കേടു കൊണ്ട് നരച്ചു. പക്ഷേ അച്ഛൻെറ തലയിലെ ഒരു രോമംപോലും നരച്ചിരുന്നില്ല. കാർത്തികമാസത്തിൽ അസുഖം പിടിപെട്ട് ഒന്നിനു പുറകെ ഒന്നായി അഞ്ചുപേരും മരിച്ചു. അതു ഞാൻ എൻെറ കണ്ണുകൊണ്ട് കണ്ടതാണ്......."

"നീ എന്തു കണ്ടെന്നാ പറഞ്ഞത്?" പറഞ്ഞ ആളിനെ ഒരു പോലീസുകാരൻ ശകാരിച്ചു, "പറയൂ എന്താ കണ്ടത്."

"ഒന്നുമില്ല ഏമാനേ. ഞാൻ ഒന്നും കണ്ടില്ല. ഞാൻ വെറുതെ പറഞ്ഞതാണ്."

......പിന്നെ ചുവന്ന തൊപ്പിയും തടിയൻ ബൂട്ടും ഇട്ട സാക്ഷാൽ യമദൂതൻമാരെപ്പോലുള്ള ഏതാനും പോലീസുകാർ അവരുടെ വീട്ടിൽ എത്തി. അവരുടെ അച്ഛനെ പോലീസുകാർ മുറിക്കുള്ളിൽ വളഞ്ഞു. മൂന്നു പോലീസുകാർ വീട്ടിനുപുറത്തു കാവൽ നിന്നു- ഏതോ കോട്ടയ്ക്കു കാവൽ നിൽക്കുന്ന മട്ടിൽ. ഗ്രാമത്തിലെ കുട്ടികൾ ദൂരെ മരച്ചുവട്ടിൽ നിന്നു പേടിയോടെ അവരെ നോക്കിയപ്പോൾ പോലീസുകാർ കുട്ടികളെ ചീത്തവിളിച്ചു. നാലുപോലീസുകാരും ഇൻസ്പെക്ടറും ചേർന്ന് പാലയേയും കുടുംബത്തേയും മുറ്റത്തു കൊണ്ടിരുത്തിയിരുന്നു. ഇൻസ്പെക്ടർ വൃത്തികെട്ട തെറിവിളിച്ചുകൊണ്ട് പാലയോട് 'കൊള്ളക്കാരെ' പ്പറ്റി ചോദിച്ചു. അപ്പോൾ പുറകിൽ നിന്നു രണ്ടു കോൺസ്റ്റബിൾമാർ അകത്തു കയറി പെട്ടിയും പാത്രങ്ങളും മറ്റും പരിശോധിച്ചു തുടങ്ങി.

"പറയെടാ ആരൊക്കെ ഉണ്ടായിരുന്നു.?" ഇൻസ്പെക്ടർ വീണ്ടും

വീണ്ടും അതേചോദ്യം ആവർത്തിച്ചു.

"ഞാൻ അങ്ങയോട് ഏഴു പ്രാവശ്യം പറഞ്ഞില്ലേ, എനിക്കു യാതൊന്നും അറിയില്ല," പാലയുടെ കണ്ണുകൾ ജ്വലിച്ചു, അയാളുടെ ശബ്ദം കഠോരമായി. എന്താ അവരെൻെറ അളിയൻമാരാണോ?...... അർദ്ധരാത്രിക്കു കയറിവന്നു. സാധുക്കളായി ചമഞ്ഞുകൊണ്ട് പറഞ്ഞു, 'സഹോദരാ ഞങ്ങൾ വഴിയാത്രക്കാരാണ്. രാത്രി കഴിച്ചുകൂട്ടണം.' ഇങ്ങനെ ആരെങ്കിലും വന്നു പറഞ്ഞാൽ അവരെ വീട്ടിൽ നിന്നും അടിച്ചോടിക്കാൻ പറ്റുമോ? ഞങ്ങൾ അവർക്കു ആഹാരവും കൊടുത്തു കള്ളം പറയുകയല്ല. കിടക്കാൻ കട്ടിലും കൊടുത്തു. പക്ഷേ അവർ ദുഷ്ട ൻമാരാണെന്നു ഞങ്ങൾ സ്വപ്നേപി വിചാരിച്ചില്ല. അവരുടെ കൈയിൽ ആയുധമൊന്നും ഇല്ലായിരുന്നു. അവരുടെ സംസാരവും മോശമായി രുന്നില്ല. പിന്നെ അവർ ചീത്തയാണെന്ന് എങ്ങനെ നിശ്ചയിക്കും. നെറ്റിയിലെന്താ എഴുതി വച്ചിട്ടുണ്ടോ?.......

മോദൻെറ അച്ഛൻ ഇങ്ങനെ ധൈര്യമായി സംസാരിച്ചത് ഇൻ സ്പെക്ടർക്കു രസിച്ചില്ല. അയാൾക്കു വല്ലാത്ത ദേഷ്യം വന്നു. ഉടൻ ഇടത്തും വലത്തും നിന്ന കോൺസ്റ്റബിൾമാർക്കു നിർദ്ദേശം നൽകി. "ഇങ്ങനെ പോയാൽ കാര്യം നടപ്പില്ല. ഇവരുടെ പെണ്ണുങ്ങളെ നഗ്ന രാക്കി നിർത്ത്."

മോദൻെറ അമ്മ നിലവിളിച്ചുകരഞ്ഞുകൊണ്ട് ഇൻസ്പെക്ടറുടെ കാലിൽ വീണു. അപ്പോൾ അടുത്തു നിന്ന ഗ്രാമത്തലവൻ ഫ്ലണാ തൻെറ വിശാലമായ താടി തടവിക്കൊണ്ട് പറഞ്ഞു. "മാപ്പു കൊടുക്കു ഏമാനേ. മറ്റെന്തെങ്കിലും നിയമനടപടികൾ ഉണ്ടെങ്കിൽ അതു ചെയ്യൂ...."

"ഈ ജാതി നിയമനടപടികൾ കൊണ്ട് മര്യാദ പഠിക്കില്ല." പല്ലു കടിച്ചുകൊണ്ട് ഇൻസ്പെക്ടർ മോദൻെറ അമ്മയെ ചവിട്ടി മുറ്റത്തേയ് ക്കിട്ടു. എന്നിട്ട് മുമ്പോട്ടു ചെന്ന് പാലയുടെ താടിയ്ക്കു പിടിച്ച് ലാത്തി കൊണ്ട് പുറത്ത് അടിച്ചു.

മോദൻെറ കൺമുമ്പിൽ വീണ്ടും ഇരുട്ടുവ്യാപിച്ചു. തൻെറ ശരീരം പൊള്ളുന്നതുപോലെ അയാൾക്കു തോന്നി. കൺപോളകളിലും കൃഷ്ണ മണികളിലും കുത്തിയിറക്കുന്ന വേദന. വീണ്ടും അയാളുടെ കണ്ണു തുറന്നു.......

മുമ്പിൽ മരച്ചുവട്ടിൽ ആരോ നിൽക്കുന്നു. അയാളുടെ ശരീരം വള ർന്നു ക്രമേണ മരത്തിനൊപ്പം വലുതായി. പിന്നീട് അതു ആകാശത്തോളം ഉയർന്നു. എന്നിട്ട് പുകയായി ചുറ്റും പരന്നു.

മോദൻ കണ്ണടച്ചു. "എല്ലാ അവനേയും തട്ടും." അയാൾ കൈചു രുട്ടി അലറി. തൻെറ പല്ല് കടിക്കുന്ന ശബ്ദം ഉറക്കെ അയാൾ കേട്ടു.

"തട്ടും" രണ്ടു കൈയും മുകളിലേക്കുയർത്തി അയാൾ വീണ്ടും അലറി. ആ ശബ്ദത്തിൻെറ പ്രതിധ്വനി ഗ്രാമം മുഴുവൻ കേട്ടു.

അയാൾ അവിടെ നിന്നും നേരെ തൻെറ വയലിലേക്കു ഓടി. അ ൾക്കു വല്ലാത്ത ശക്തി ഉണ്ടായപോലെ തോന്നി. ഭീമസേനനെപ്പോലെ ആനയുടെ കാലിൽ പിടിച്ചെറിയാൻ കഴിയുമെന്നു തോന്നി.

വയലിൽ അശോകത്തിന്റെ അടുത്തു രണ്ടുമൂന്നു ദിവസം മുമ്പ് ഒളിച്ചുവച്ചിരുന്ന ആറുണ്ടയുള്ള കൈത്തോക്കു അയാൾ കൈകൊണ്ട് മാന്തിയെടുത്തു. തോക്കിന്റെ അടിഭാഗം മണ്ണുപുരണ്ട കൈകൊണ്ട് പിടിച്ചിട്ട് അശോകത്തിന്റെ ചില്ലകളിൽ ഉന്നംപിടിച്ചുകൊണ്ട് കാഞ്ചി വലിച്ചു. ഇലകളിൽ കൂടി വെടിയുണ്ട പാഞ്ഞുപോയ ശബ്ദം കേട്ടു. ഇലകൾ കൊഴിഞ്ഞു വീഴുന്ന ശബ്ദം ഭയങ്കരമായി തോന്നി.

മനസ്സിനു അൽപം ആശ്വാസം തോന്നിയെങ്കിലും ഉള്ളിലെ ജ്വാല ആളിക്കത്തുകയാണുണ്ടായത്. തോക്ക് അരയിൽ തിരുകി മുണ്ട് മുറുക്കെ ഉടുത്തിട്ട് വീണ്ടും കുഴിയിൽ കൈയിട്ടു നോക്കി. ആറേഴ് തിരകൾ കൂടി ഉണ്ടായിരുന്നു. അവ പോക്കറ്റിൽ ഇട്ടിട്ട് കുഴി മൂടി തിരിച്ച് നടന്നു.

തന്റെ കടലവയലുകളിൽ കൂടി നടന്നപ്പോൾ അയാൾ ഇരുവശവും അശ്രദ്ധമായി നോക്കി. പെട്ടെന്നു കുറെ നാൾ മുമ്പ് സജ്ജൻ പറഞ്ഞ കാര്യം ഓർമ്മിച്ചു. വൈകീട്ട് വെള്ളം ഒഴിച്ചുകൊണ്ടിരുന്നപ്പോൾ സജ്ജൻ അയാളോട് പറയുകയുണ്ടായി. "ചേട്ടാ, ധൈര്യമായി കൊല ചെയ്യാം, ഞങ്ങൾ മോചിപ്പിച്ചുകൊള്ളാം എന്ന് ഈ കടല നമ്മോട് പറയുന്നു." പക്ഷേ താൻ ഉടൻ പറഞ്ഞു– എങ്ങും കണ്ണുവയ്ക്കണ്ട.....അതോടൊപ്പം മറ്റൊരു കാര്യം കൂടി ഓർമ്മ വന്നു.....അപ്പോൾ ഗ്രാമത്തലവൻ ഫ്ലണ യുടെ വൃത്തികെട്ട മുഖം അയാളുടെ കൺമുമ്പിലെത്തി. ആ വികൃതമായ മനുഷ്യരൂപം കണ്ടതോടെ വെറുപ്പിന്റെ ദുർഗന്ധം വമിച്ചു. അയാളുടെ ശരീരം ആകെ ജ്വലിച്ചു.

ഇടവഴിയിലേക്കു തിരിഞ്ഞപ്പോൾ അയാൾ കൈത്തോക്കെടുത്തു കൈയിൽ പിടിച്ചു. തോക്കു ശരിക്കു പരിശോധിച്ചു. അതിന്റെ കറുത്ത രൂപം അയാൾക്കു ഭയാനകമായി തോന്നി. എങ്കിലും മനസ്സിനു വലുതായ സമാധാനം കിട്ടി. ആകാശത്തെ കാർമേഘങ്ങൾ കൊണ്ട് ഇരുട്ട് വർദ്ധിച്ചു. നടന്നവഴി വരമ്പിൽ കാൽ വഴുതി. പക്ഷേ പുറകിൽ നിന്നാരോ തള്ളിയിട്ടതാണെന്നു അയാൾക്കു സംശയം തോന്നി. തിരിഞ്ഞു നോക്കിയപ്പോൾ ആരും ഇല്ല. ഒക്കെ നിശ്ചലം. ശാന്തം.

ഇടവഴിയിൽ കടന്നതോടെ പൊടിപടലം ഉയർന്നു. കാർമേഘം കാരണമാണ് പൊടി ഉയർന്നതെന്നു അയാൾക്കു തോന്നി. അയാളുടെ നടപ്പിന്റെ വേഗത വീണ്ടും ഒരിയ്ക്കൽ കൂടി മന്ദഗതിയിലായി. കാല് ഇടറാൻ തുടങ്ങി. തോക്ക് ഇരുന്ന കൈ വിറച്ചു. ഏതോ കാരണം കൊണ്ട് അജ്ഞാതമായ ഒരു ഭയം തോന്നി. ആരോ പിൻതുടരുന്നതു പോലെ, തന്നെ ശ്രദ്ധിക്കുന്നതുപോലെ. അയാൾ ഞെട്ടി. ഒന്നുരണ്ടു പ്രാവശ്യം പുറകോട്ടു നോക്കി. പക്ഷേ ഇടവഴി അങ്ങേയറ്റം വരെ ശൂന്യമായിരുന്നു. മുമ്പിലും ഒന്നും കാണാനില്ല. പാമ്പിനെപ്പോലെ വളഞ്ഞു പോകുന്ന ഇടവഴി.

....പക്ഷേ ഗ്രാമത്തിൽ നിന്ന് ഏകദേശം അരനാഴിക ഇങ്ങേപ്പുറം ഭൂല്ലറൻമാരുടെ വയലുകൾക്കടുത്തുള്ള ഇടവഴിയിൽകൂടി രണ്ടുപേർ വരുന്നതു കണ്ടു. അവരെ കണ്ടയുടൻ അയാൾ നിന്നു. അവർ ഭൂതങ്ങളെപ്പോലെ മിണ്ടാതെ നടന്നു വരുന്നു. മുമ്പിലത്തെ ആൾ ഒന്നു ചുമച്ചു. മൂരി

അമറുന്നതുപോലെയുളള ശബ്ദം. മോദൻെറ മനസ്സിൽ സംശയമായി. എങ്കിലും വിശ്വാസം വരുന്നില്ല. 'ഇവരാകാനിടയില്ല.'

"ആരാണ്?" മുമ്പിലത്തെ ആൾ അൽപം ഉറക്കെ ചോദിച്ചു.

ഇനി സംശയമില്ല..... മോദൻ കൈത്തോക്കിൽ കൈ വച്ചു. അയാളുടെ ദേഹം വിറച്ചു. കണ്ണുകൾ ജ്വലിച്ചു. ആ ചൂടിൽ കൃഷ്ണമണികൾ കരിഞ്ഞുപോയപോലെ തോന്നി.

"നിങ്ങൾ ആരാണ് മിസ്റ്റർ.........." അയാൾ ഇടവഴിക്കു നടുവിൽ പ്രതിമപോലെ അനങ്ങാതെ നിൽക്കുന്നതു കണ്ടിട്ട് ആ മനുഷ്യൻ വീണ്ടും ചോദിച്ചു.

"നിങ്ങൾക്കു ആരെ വേണം?" മോദൻ പുതപ്പ് മാറ്റിയിട്ട് പതുക്കെ, എന്നാൽ ഉറച്ച സ്വരത്തിൽ പറഞ്ഞു. എന്നിട്ട് രണ്ടടി മുന്നോട്ട് വച്ചു.

അവർ രണ്ടുപേരും പേടിച്ച് പത്തിരുപതടി ദൂരെയാണു നിന്നത്. മോദന് അവരുടെ ആകൃതി ശരിക്കു കാണാൻ കഴിഞ്ഞു. മുമ്പിൽ നിന്ന ആൾ പരുക്കൻ തുണികൊണ്ടുളള ഉടുപ്പും തോളത്ത് പട്ടുപുതപ്പും ധരിച്ചിരുന്നു. പുറകിലത്തെ ആളിൻെറ തോളിൽ തൂമ്പയും വെട്ടുകത്തിയും ഉണ്ടായിരുന്നു. ഒന്നാമൻ പുറകോട്ടു തിരിഞ്ഞ് രണ്ടാമൻെറ ചെവിയിൽ എന്തോ പറഞ്ഞു. എന്നിട്ട് രണ്ടടി പുറകോട്ട് വച്ചു

"ഇങ്ങനെയാണോ സംസാരിക്കുന്നത്?" ഇത്തവണ ഒന്നാമൻെറ സ്വരത്തിൽ ഗൗരവം കൂടിയിരുന്നു

"എങ്ങനെ എന്ന് ഇപ്പോൾ കാണിച്ചു തരാം മോദൻ മദ്യപൻമാരെപ്പോലെ വേച്ചുവേച്ച് നടന്നുകൊണ്ട് പറഞ്ഞു. അയാളുടെ കൈ തോക്കിൻെറ കാഞ്ചിയിലായിരുന്നു.

"ആരാണ് നീ? മോദൻ തന്നെയല്ലേ, പാലയുടെ മകൻ. ഞാൻ ഫ്ലണയാണ്. അച്ഛനെപ്പോലെ കളിച്ചുകളിച്ച് സിംഹത്തിൻെറ വാലിൽ പോയി പിടിയ്ക്കരുത്." ദേഹത്തു നിന്നും പുതപ്പ് മാറ്റിയിട്ട് രണ്ടുകൈകൊണ്ടും മുറുകെ പിടിച്ചുകൊണ്ട് ഫ്ലണ പറഞ്ഞു.

മോദൻെറ ശരീരം വിജൃംഭിച്ചു. കൺമുമ്പിൽ ഒരിയ്ക്കൽ കൂടി ഇരുട്ട്. അയാൾ വലതുകൈ ഉയർത്തി, 'ഠേ'.... വെടിയുണ്ട ഗ്രാമത്തലവൻെറ തോളിനു തൊട്ടടുത്തുകൂടി കടന്നുപോയി. തലവൻ മറിഞ്ഞു തലകുത്തി വീണു.

"നോക്കു സഹോദരാ, ഞാൻ പാവമാണ്. എന്നെ കൊല്ലരുത് ഞാൻ ഛീലുവാണ്." പുറകിലത്തെ ആൾ ഓടി ഗ്രാമത്തിലേക്കു പാഞ്ഞു

"എഴുന്നേറ്റ് നിൽക്ക്. വലിയ യോദ്ധാവ് ചമഞ്ഞു നടക്കുന്നു ഫ്ലണ--ഗ്രാമത്തലവൻ." മോദൻ മുൻപോട്ട് ചെന്നിട്ട് അലറി. അയാളുടെ ശബ്ദം അകലെ വയലുകളിൽ മുഴങ്ങി കേട്ടു. മോദൻ തൻെറ നേരെ വരുന്നതു കണ്ടിട്ട് ഫ്ലണ തിരിച്ച് ഇടവഴിയുടെ അരികിൽ എണീറ്റ് നിന്നിട്ട് കുനിഞ്ഞ് ഓട്ടമായി.

"ഇനി അങ്ങനെ വിടില്ല ഫ്ലണാസിംഗ്." മോദൻ ഉറക്കെ വിളിച്ചു പറഞ്ഞു. "ഇനി ശക്തി നേടൂ. നിങ്ങൾ മരിച്ചിരുന്നെങ്കിൽ എന്നെ ഇതുപോലെ നേരിടാൻ കഴിയുമായിരുന്നോ. നിങ്ങളെ കാലൻ വീട്ടിൽ

നിന്നും പറഞ്ഞു വിളിച്ചിറക്കിയതാണ്. നടക്ക്."

"ടീം ഈ ഈ......" രണ്ടാമത്തെ വെടിപൊട്ടി. ഓടുന്നതിനിടയിൽ ഏല്ലണ തട്ടി മുഖമടിച്ചു നിലത്തു വീണു. എന്നിട്ട് എഴുന്നേറ്റ് വീണ്ടും ഓടി. അയാളുടെ വായിൽ നിന്നും ഏതോ അവ്യക്തശബ്ദം പുറപ്പെട്ടത് മോദൻ കേട്ടില്ല. അയാൾ ഏല്ലണയുടെ മുമ്പിലെത്തി. ഏല്ലണയുടെ നെഞ്ചിനു നേരെ തോക്കുചൂണ്ടിക്കൊണ്ട് അയാൾ പൈശാചികമായി ചിരിച്ചു. "നേരെ നിന്ന് പാലയുടെ മകനെ കണ്ടോളൂ..........."

"കൊന്നു. എടാ ശത്രു." ഏല്ലണയുടെ തൊണ്ടയിൽ നിന്നും മരണാസന്നമായ ഭയം പുറത്തു വന്നു. അയാൾ മറിഞ്ഞു വീണു. "എന്തു കൊള്ളരുതായ്മയാണു കാണിച്ചത്, മോദൻ. ഞാൻ നിന്നോട് യാതൊരു തെറ്റും ചെയ്തിട്ടില്ലല്ലോ......."

"നിങ്ങൾ എപ്പോഴാ ശരി ചെയ്തിട്ടുള്ളത്, രാക്ഷസൻ: ഞാൻ നിങ്ങളുടെ രക്തം കുടിക്കുന്നുണ്ട്. ഞങ്ങളുടെ കുടുംബം നശിപ്പിച്ചവൻ." മോദന്റെ അലർച്ച കേട്ട് അടുത്തു നിന്ന മരത്തിലെ ഇലകൾ പോലും കൊഴിഞ്ഞു വീണു

വീണ്ടും ഒരു വെടി കൂടി വച്ചിട്ട് അയാൾ ചാടി ഏല്ലണയുടെ നെഞ്ചത്തു കയറി. തോക്ക് ദൂരെയെറിഞ്ഞിട്ട് ഇടത്തു കാൽ നെഞ്ചത്തു അമർത്തിക്കൊണ്ട് കൈകൊണ്ട് അയാളുടെ കഴുത്തു ഞെരിച്ചു. "നിന്റെ എല്ല് വേവിച്ചു തിന്നും. രാക്ഷസൻ ഏല്ലണേ"

ഏല്ലണ അയാളുടെ കൈയിൽ കടന്നു പിടിച്ചു. പക്ഷേ അതിനുമുമ്പ് കൈ അയഞ്ഞു. അയാൾ ഒരു വശത്തേക്കു ചരിഞ്ഞു. 'ഒക്കെ നശിക്കും മോദൻ" ഏല്ലണയുടെ തൊണ്ടയിൽ നിന്നും ക്ഷീണിച്ച ശബ്ദം കേട്ടു. പിന്നീട് ശബ്ദം നിലച്ചു.

ഉടൻ മോദൻ കഴുത്തിലെ പിടിവിട്ട് എഴുന്നേറ്റു. അയാളുടെ ശരീരം കല്ലുപോലെ ആയിത്തീർന്നു. പക്ഷേ ഏല്ലണയുടെ അവസാന വാക്കു കേട്ട് അയാളുടെ കോപം വർദ്ധിച്ചു. പല്ലുകടിച്ച് മുഷ്ടി ചുരുട്ടിക്കൊണ്ട് അയാൾ അലറി "നീ പാലയെ ആക്രമിച്ചപ്പോൾ അദ്ദേഹത്തിന്റെ മുഖം ശരിക്കു നോക്കിയോ- പാപി."

പിന്നെ തന്റെ കൈകൾ തണുത്തതായി അയാൾക്കു തോന്നി. ആദ്യം ഏല്ലണയുടെ വിറങ്ങലിച്ച ശരീരത്തിലേക്കു നോക്കിയിട്ട് പിന്നെ തന്റെ കൈകളിലേക്കു നോക്കി. കൈയിലെന്തോ ഒട്ടുന്ന നനഞ്ഞ വസ്തു പറ്റിയിരുന്നു. കൈകൾ ശിഥിലമായ പോലെ തോന്നി. മുഷ്ടി ചുരുട്ടിക്കൊണ്ട് വീണ്ടും ഒരിക്കൽ കൂടി ഏല്ലണയുടെ അറപ്പുതോന്നിക്കുന്ന മുഖത്തേക്കു നോക്കി. അയാൾക്കു ഛർദ്ദിക്കാൻ തോന്നി മുഖം തിരിച്ചിട്ട് അയാൾ വെള്ളത്തിനടുത്തേക്കു പോയി. അവിടെ നിന്നും ഗ്രാമത്തിന്റെ പുറത്തേ വഴിയിൽ കൂടി ചുറ്റി ബസാറിലേക്കുള്ള വഴിയിലേക്കു നടന്നു.

മേഘത്തിനു കുറെക്കൂടി കട്ടിയും കറുപ്പും കൂടി. ഒന്നോ രണ്ടോ മഴത്തുള്ളി വീഴുകയുംചെയ്തു. പേരാലിന്റെ അടുത്തുള്ള പുരയുടെ അടുത്തുകൂടി തലകുനിച്ച് നടന്നുകൊണ്ട് അയാൾ പുറകോട്ട് തിരിഞ്ഞു

നോക്കി. അനേകം പേർ ബഹളം വച്ചുകൊണ്ട് അങ്ങോട്ടും ഇങ്ങോട്ടും ഓടുന്നതു കണ്ടു. അയാൾ നിന്നു. ശരീരമാകെ മരവിച്ച പോലെ തോന്നി. ഇരുട്ട് പരന്നതുകാരണം പരസ്പരം ആളുകളെപ്പോലും കാണാൻ വയ്യാതായി....... ആളുകളുടെ ശബ്ദവും ക്രമേണ അകന്നുപോയി.

കുറെ നേരത്തേക്കു അയാൾ അതേ മട്ടിൽ ഉത്സാഹമില്ലാതെ നിന്നു. ആലിലകൾ ഇളകുന്ന ശബ്ദം കേട്ട് ആരോ സർവ്വശക്തി ഉപയോഗിച്ച് ആൽമരം പിഴുതിടുകയാണെന്നു തോന്നി. കഴുകൻമാരെപ്പോലുള്ള ഏതോ ഇനം പക്ഷികൾ ഇലകളുടെ മർമ്മര ശബ്ദം നാലിരട്ടി വലുതാക്കി ആകാശത്തു കാർമേഘങ്ങളിൽ ലയിപ്പിച്ചതായി തോന്നി. അയാളുടെ തലയ്ക്കു മുകളിൽ കൂടി രണ്ടു പറവകൾ കടന്നുപോയി.

അയാൾ തൻെറ ഉള്ളംകൈ തുറന്നു നോക്കി. മുമ്പത്തെപ്പോലെ അവിടെ ഏതോ നനഞ്ഞ വസ്തു പറ്റിയിരിക്കുന്നതായി തോന്നി. താഴെനിന്നും അൽപം മണ്ണെടുത്തു രണ്ടു കൈയിലും തേച്ചു. മണ്ണും നനഞ്ഞതായിരുന്നു. എങ്കിലും കൈയിലെ തണുപ്പ് അൽപമൊന്നു കുറഞ്ഞുകിട്ടി. പിന്നീട് അയാൾ കൈ വിടർത്തി പിടിച്ചുകൊണ്ട് മുമ്പോട്ടു നടന്നു. വേഗം ബസാറിലേക്കുള്ള വഴിയെ ആഞ്ഞു നടന്നു.

......പതുക്കെ മഴ പെയ്തു തുടങ്ങി.

ഗ്രാമം മുഴുവൻ നിമിഷങ്ങൾകൊണ്ട് ആ വാർത്ത പരന്നു. ഗ്രാമത്തലവൻ ഏണയുടെ വീട്ടിൽ നിന്നും ആർത്തനാദം കേട്ടു. ഗ്രാമീണർ ഞെട്ടി ഉണർന്നു. അന്തരീക്ഷം ആകെക്കൂടി ഭീതിജനകമായിരുന്നു. പരിഭ്രമവും ഭയവും നിറഞ്ഞ ശബ്ദങ്ങൾ എങ്ങും കേൾക്കാമായിരുന്നു. മോദൻ പ്രതിനിമിഷം അവയിൽ നിന്നും അകന്നുപൊയ്ക്കൊണ്ടിരുന്നു. നടന്നുനടന്ന് അയാൾ തലപൊക്കി മേഘാവൃതമായ ആകാശത്തേക്കു നോക്കിയപ്പോൾ ശ്വാസം മുട്ടുന്നപോലെ തോന്നി. മഴത്തുള്ളികൾ വീണു നനഞ്ഞ വസ്ത്രങ്ങളിൽ നിന്നും ദുർഗന്ധം പുറപ്പെട്ടത് അയാളെ അസ്വസ്ഥനാക്കി.

വരണ്ട കുളത്തിനടുത്തുവന്നു പുറകോട്ടു നോക്കിയപ്പോൾ മങ്ങിക്കത്തുന്ന വിളക്കുകളുടെ പ്രകാശം അങ്ങ്ദൂരെ കണ്ടു. പക്ഷേ തിരിഞ്ഞ് ഇടതും വലതും ദൃഷ്ടി പായിച്ചപ്പോൾ കറുത്തിരുണ്ട രാത്രിയുടെ ഏനഗംഭീരമായ രൂപമാണു കണ്ടത്. വൃക്ഷങ്ങളുടേയും കുറ്റിക്കാടുകളുടേയും രൂപങ്ങൾ വ്യക്തമായി കാണാൻ വയ്യ. എരുമകളെപ്പോലെ കറുത്ത വല്ലാത്ത രൂപങ്ങളായി തോന്നി അവ. വഴിയിലെ കൊച്ചു തോടുകളും പറമ്പുകളും അൽപംകൂടി ഉയർന്ന് സ്ഥാനം തെറ്റിക്കിടക്കുന്നു.

ഉയർന്ന ടിബ്ബിയിൽ വന്നിട്ട് അയാൾ പുറകോട്ടു നോക്കി. ആകാശത്ത് അങ്ങകലെ വാൽനക്ഷത്രംപോലെ ഏതോ ഒന്നു കണ്ടു. അൽപം കഴിഞ്ഞാണു മനസ്സിലായത് കൃഷ്ണപക്ഷത്തിലെ ചന്ദ്രനാണെന്ന് - നാലാം ദിവസത്തെയാവും. ക്രമേണ ചന്ദ്രൻെറ നിറം മാറിവന്നു. ആദ്യം ചുവപ്പും പിന്നീട് ഭസ്മം പോലെ മങ്ങിയ നിറവും. അവസാനം കറുത്തും. ചന്ദ്രൻ ഓന്തിനെപ്പോലെ ഇങ്ങനെ നിറം മാറുന്നത് അയാൾ മുമ്പൊരിക്കലും

കണ്ടിട്ടില്ല.

അയാൾ വീണ്ടും മുമ്പോട്ടു നടന്നപ്പോൾ വിറയൽ അനുഭവപ്പെട്ടു. മഴത്തുള്ളികൾക്കു ശക്തി കൂടി. ഇടയ്ക്കിടെ ആഞ്ഞു പെയ്യുമെന്നു തോന്നി. ചുറ്റും മേഘം പരന്നു. അയാളുടെ വസ്ത്രം മുഴുവൻ നനഞ്ഞ് ശരീരത്തോട് ഒട്ടിക്കിടക്കുന്നു. തണുപ്പ് ശരീരത്തിലേക്കു അരിച്ചിറങ്ങി. കൈയും കാലും മരവിച്ചപോലെ തോന്നി.

ഗ്രാമം അകലെ പിന്നിട്ടു കഴിഞ്ഞു. മനസ്സ് വീണ്ടും വീണ്ടും പുറകോട്ട് എത്തിനോക്കുന്നുണ്ടായിരുന്നു. ഫ്ലണയുടെ മലർന്നു കിടന്ന ശരീരവും, ചിലപ്പോൾ അവിടെനിന്നും തൻെറ ടിബ്ബിയിലുള്ള മരങ്ങളും, പിന്നീട് അവിടെനിന്നും തൻെറ വീടിനു അടുത്തുകൂടി നടന്നുപോകുന്ന ആൾക്കാരും. ഒടുവിൽ ഗ്രാമത്തിലെ തെരുവുകളിൽ കൂടി അയാൾ കളത്തട്ടിൽ ചെന്നു. അവിടെ ഇരുന്നു ഗ്രാമീണർ പല കാര്യങ്ങളും സംസാരിക്കുന്നുണ്ടായിരുന്നു..... പക്ഷേ ആരുടേയും ശബ്ദം തിരിച്ചറിയാൻ കഴിയുന്നില്ല, ആരും പറയുന്നത് തനിക്കു മനസ്സിലാകുന്നില്ല. ചെവി തുളയ്ക്കുന്ന ശബ്ദം മാത്രം കേൾക്കാം.

അന്നു രാത്രിയും അടുത്ത രാത്രിയും കഴിഞ്ഞുള്ള ദിവസം. അന്നു മുഴുവൻ കളത്തട്ടിൽ മോദനെപ്പറ്റി പല വർത്തമാനങ്ങളും കേൾക്കുകയുണ്ടായി.

"സബാഷ്, അവൻ അമ്മയുടെ മകനാണ്." രുൽദു തൻെറ മീശ തലോടിക്കൊണ്ട് പറഞ്ഞു. "വിശേഷിച്ചെന്തു പറയാനാണ്. അവൻ അമ്മയുടെ മുലപ്പാലിൻെറ വില കൊടുത്തു."

"എന്തൊരു വേലയാണ് അവൻ കാട്ടിയത്." മീരാബ് മുഖം കറുപ്പിച്ചുകൊണ്ട് പുറകെകൂടി. "നാലു പേരുടെ കൂടിരുന്നു മര്യാദക്കു സംസാരിക്കണം.

"നിങ്ങൾ കേട്ടോ കാനിയമ്മാവാ, മീരാബ് സാഹബ്ബ് പറഞ്ഞതു കേട്ടോ? രുൽദു ഒരു മരത്തിൻെറ ചുവട്ടിലിരുന്ന് സ്ഥലത്തെ പ്രായം ചെന്ന വൃദ്ധൻെറ പിൻതുണയ്ക്കുവേണ്ടി പറഞ്ഞു." ഇതുകൊള്ളാം അയാൾ പ്രതികാരം ചെയ്തെങ്കിൽ അതിലെന്താ തെറ്റ്? പുരുഷൻമാർ പ്രതികാരം ചെയ്യുന്ന സ്വഭാവക്കാരാണ്. ഇത് ഒരു പുതിയ കാര്യമല്ല. നിങ്ങൾ ഒന്നു ആലോചിച്ചു നോക്കു. അയാളോടു ശത്രുക്കൾ ചെയ്തത് ഓർമ്മയുണ്ടോ? പാവങ്ങളെ വഴിയാധാരമാക്കി, പാലയെപ്പോലെ നല്ലവൻ ഈ ഗ്രാമത്തിൽ വേറെ ഉണ്ടായിട്ടുണ്ടോ? അയാളെ ആദ്യം അവർ ഗ്രാമത്തിൽ നിന്നും പുറത്താക്കിയില്ലേ. നിങ്ങളുടെ മുമ്പിൽ കൂടിയല്ലേ ആ വീട്ടിൽ മുറാളൻമാരെ അയയ്ക്കുകയും അയാളെ തടവിലാക്കുകയും ചെയ്തത്. അതു തികച്ചും അന്യായമല്ലേ. അവർ ഇതൊക്കെ ചെയ്തിച്ചില്ലേ, അതോ ഇല്ലയോ? പറയൂ- പിന്നെ ആ പാവം, ശരീരം കൊണ്ടും ദുർബലൻ, ജയിലിൽ നിന്നു വന്നയുടൻ മരിച്ചില്ലേ? അയാളെ കൊന്നത് വേറെ വല്ലവരുമാണോ? ഇവർ തന്നെയാണു കൊലയാളികൾ.... ...

"ആട്ടെ ഇവിടിരിക്ക് സമാധാനമായി." മീരാബ് തൻെറ മീശ തലോടിയിട്ടു, കണ്ണു ചുവപ്പിച്ചുകൊണ്ട് പറഞ്ഞു. അയാളുടെ പുതിയ വാച്ചിൻെറ

.തിളക്കം രുൽദുവിന്റെ കണ്ണിൽ പതിഞ്ഞു. മീരാബിനോട് അയാൾക്കപ്പോൾ വല്ലാത്ത ദേഷ്യം തോന്നി.

"വലിയ അഭ്യുദയകാംക്ഷി ചമയുന്നു. നിങ്ങളെപ്പോലുള്ളവർ ആവേശം കൊടുത്താണ് അയാളെക്കൊണ്ട് ഈ ക്രൂരകൃത്യം ചെയ്യിച്ചത്. നോക്കാം, ഇനി ആര് ആ കുടുംബത്തെ രക്ഷിക്കുമെന്ന്. നാലുപറ കണ്ടമുള്ളത് വ്യവഹാരത്തിൽ നഷ്ടപ്പെടും. ഇളയ രണ്ടു കുട്ടികളും തെണ്ടിയതു തന്നെ. അപ്പോൾ മനസ്സിലാകും കൊലചെയ്യുന്നതിന്റെ ഗുണം. നിങ്ങളെപ്പോലുള്ള ഒത്താശ പറയുന്നവരെ ധാരാളം കണ്ടിട്ടുണ്ട്....." മീരാബ് പറഞ്ഞു

"മീരാബ് നിങ്ങൾ എന്തു വർത്തമാനമാണ് ഈ പറയുന്നത്! മനുഷ്യൻ സ്വത്തുക്കൾ ഉണ്ടാക്കുന്നോ അതോ സ്വത്തുക്കൾ മനുഷ്യനെ ഉണ്ടാക്കുന്നോ? ലോകത്തു നാം വീണ്ടും വീണ്ടും ജനിക്കാറുണ്ടോ? വാശിയില്ലാത്തവർക്കു (അവർ ലക്ഷാധിപതികളായാലും സാരമില്ല) എന്തെങ്കിലും വിലയുണ്ടോ? പണമെന്താ. ദുഷ്ടൻമാരുടെ വീട്ടിൽ കുറവാണോ?... ആണോ? നിങ്ങൾ എന്തൊരു വർത്തമാനമാണ് ഈ പറയുന്നത് പിന്നെ നിങ്ങൾ ഞങ്ങളുടെ സൗഹൃദത്തെപ്പറ്റി പറഞ്ഞല്ലോ സമയം വരട്ടെ അതും നിങ്ങളെ കാണിച്ചു തരാം.. ഇനി പറയൂ"

മീരാബ് രുൽദുവിന്റെ സ്വഭാവം അറിയുന്ന ആളായിരുന്നു. അവന്റെ ഇടതുകാൽ ഏതോ വഴക്കിൽ ഒടിഞ്ഞുപോയതാണ് കഴുത്തിൽ അരിവാളിന്റെ പാടു കാണാം അത് അവന്റെ വഴക്കാളിത്തത്തിന്റെ പ്രത്യക്ഷമായ തെളിവാണ് മീരാബ് അവൻ പറഞ്ഞതൊക്കെ കേട്ടിട്ട് മനസാ അവനെ ശകാരിച്ചു. ഓ വന്നിരിക്കുന്നു. ഒരു വലിയ രാജാവ്, കള്ളൻ. രണ്ടരപ്പറ കണ്ടം പോലും ഇല്ല എന്നിട്ടും സംസാരിക്കുന്ന രീതി കണ്ടില്ലേ! (അവന്റെ ഭൂമിയുടെ വിസ്താരവുമായി തന്റെ ദേഷ്യത്തിനു എന്തു ബന്ധമാണുള്ളതെന്ന് അയാൾക്കു തന്നെ അറിയില്ലായിരുന്നു.). അയാൾ പുറമെ അയവുകാട്ടി. സ്വത്തിന്റെ കാര്യം നിങ്ങൾ പറഞ്ഞില്ലേ, യഥാർത്ഥത്തിൽ സ്വത്തിന്റെ വലിപ്പമനുസരിച്ചാണ് മനുഷ്യന്റെ വലിപ്പം നിശ്ചയിക്കുന്നത്. അല്ലെങ്കിൽ ആരും തിരിഞ്ഞ് നോക്കുകയില്ല

"തിരിഞ്ഞു നോക്കുകയില്ലെങ്കിൽ നോക്കണ്ട ആരോടെങ്കിലും വാങ്ങി കഴിക്കുകയോ? എങ്കിൽ പിന്നെ ധർമ്മം വിറ്റ് കഴിക്കാമല്ലോ മനുഷ്യന്റെ ധർമ്മവും, അന്തസ്സും നിഷ്ഠയും ഒന്നും ഇല്ലെങ്കിൽ, പിന്നെ ഭൂമി കൈയിൽ വച്ചിട്ട് എന്തു ചെയ്യാനാണ്?"

(പക്ഷേ രുൽദുവിനെപ്പറ്റി 'ഒത്താശ പറയുന്ന ആൾ' എന്ന വാക്കിനെ ചൊല്ലി പിന്നെ ഇരുവരും തർക്കിച്ചില്ല).

"അങ്ങനെയല്ല, അങ്ങനെയല്ല" വൃദ്ധനായ നാമ ചുമച്ചിട്ട് ഗൗരവത്തിൽ പറഞ്ഞു. "നിങ്ങൾ വാശിയുടേയും അന്തസ്സിൻേറയും കാര്യം പറഞ്ഞില്ലേ, അതു ശരിയാണ്. പക്ഷേ സഹോദരാ, എല്ലാ വശവും നോക്കണം. ജാട്ടുകൾ മരിക്കുന്നതു തന്നെ കൊല ചെയ്തിട്ടാണ്. ഒരാൾ എന്തെങ്കിലും ഒന്നു പറഞ്ഞു, രണ്ടാമനു അതു സഹിച്ചില്ല.

സംഗതി മൂത്ത് വഴക്കും വക്കാണവും ആവും. പിന്നെ വീട്ടിൽ ഗുമസ്തൻമാരും, വക്കീലൻമാരും പോലീസുകാരും വന്ന് അവരെ തീറ്റി മുടിയും. പിന്നെ ദാരിദ്ര്യം ഫലം....... പിന്നത്തെ കാര്യം......"

"ശരി, ശരി." പരിഹാസത്തോടെ തലകുലുക്കിക്കൊണ്ട് രുൽദു പറഞ്ഞു. "എൻെറ കാര്യമാണെങ്കിൽ ഇപ്പോൾ പഴയപോലെ ശരീരത്തിനു ശക്തിയില്ല. കൃഷിയൊക്കെ നോക്കുന്നതു മക്കളാണ്. അവർക്കു അതിനു കഴിവുണ്ട്.... ബാക്കിയൊക്കെ നിങ്ങൾ പ്രമാണികൾ ചെയ്തു തന്നിട്ടുണ്ട്..... ഇപ്പോൾ നിങ്ങൾ ഗ്രാമത്തലവനാണല്ലൊ. അതു കൊണ്ടു ഓരോ ന്യായം പറയുന്നു. ഇതേ കളത്തട്ടിലിരുന്ന് അൽപം കറപ്പ് അകത്താക്കിയിട്ട് നിങ്ങളാണ് ഞങ്ങളെപ്പോലുള്ളവർക്കു പരിശീലനം നൽകിയിട്ടുള്ളത്. ഓർമ്മയുണ്ടോ ഞാൻ ഒരിക്കൽ മാൽഹയുടെ ദേഹത്ത് കുടം വലിച്ചറിഞ്ഞത്? അതു നിങ്ങളുടെ ശിക്ഷണം കൊണ്ടായിരുന്നു. നിങ്ങൾ ഇവിടെവച്ച് ഞങ്ങളെ 'പഞ്ചഗ്രന്ഥങ്ങൾ' പഠിപ്പിച്ചു. എന്നിട്ട് ഇപ്പോൾ നല്ലപിള്ള ചമയുന്നു. സബാഷ് - നിങ്ങളെ സമ്മതിച്ചിരിക്കുന്നു......."

ആദ്യം ഒക്കെ നാമ പുഞ്ചിരിച്ചു കൊണ്ടിരുന്നു. പക്ഷേ ഒടുവിൽ ദേഷ്യത്തോടെ രുൽദയെ ശകാരിച്ചു. "നീ എപ്പോൾ നോക്കിയാലും വഴക്കിനു തയ്യാറാണ്. ഇപ്പോൾ തന്നെ പറഞ്ഞു പറഞ്ഞു എവിടെ നിന്നു എവിടം വരെ എത്തി"

"നിങ്ങൾക്കു ഇക്കാര്യങ്ങൾ വഴക്കായി തോന്നും. സാരമില്ല. ആർക്കും എന്നും ഒരുപോലെ ആവില്ല. നിങ്ങൾക്കും കാലം പിഴയ്ക്കും. നമുക്കു അപ്പോൾ സംസാരിക്കാം. ഇപ്പോൾ നിങ്ങൾക്കു മുകളിലും താഴെയും ചുറ്റും ഒക്കെ പണസഞ്ചിയേ കാണാൻ കഴിയൂ. വേറെങ്ങും ദൃഷ്ടി പതിയില്ല. പണത്തിൻെറ തിളക്കം കണ്ണിലടിച്ചാൽ മനുഷ്യൻ മറ്റൊക്കെ മറക്കും. പിന്നെ നിങ്ങൾക്കു എന്തു ചെയ്യാനാവും......"

"കളയൂ ഇക്കാര്യം. അമ്മാവാ, ഇയാളോടു സംസാരിച്ചാൽ നമുക്കു നഷ്ടമേ ഉണ്ടാകു." മീരാബ് എണീറ്റ് പുതപ്പ് തട്ടിക്കുടഞ്ഞുകൊണ്ട് പറഞ്ഞു.

മീരാബ് വിലകൂടിയ ചെരുപ്പും റിസ്റ്റ്വാച്ചും പഗഡിയും ഒക്കെ ധരിച്ച് ധർമ്മശാലയിലേക്കു പോയി. അയാളുടെ ഒത്ത ശരീരവും മാംസപേശികളും കണ്ടിട്ട് രുൽദുവിനു കോപമടക്കാൻ കഴിഞ്ഞില്ല. അവൻെറ ഉള്ളിലെ ചണ്ഡാളൻ, പല്ലു കടിച്ചു. തൻെറ ഉള്ളിൽ എന്തോ തിളയ്ക്കുന്നപോലെ അയാൾക്കു തോന്നി. 'അരിവാൾ കൊണ്ട് ഒറ്റ പ്രയോഗം മതി അവൻെറ ഒക്കെ അവസാനിക്കാൻ.' എന്നു വിചാരിച്ചിട്ട് രുൽദു ഗൗരവത്തിൽ ഇരുന്നു.

കളത്തട്ടിൽ കുറെ പേർ കൂടി വന്നിരുന്നു. എല്ലാവരുടേയും സംസാരവിഷയം ഒന്നു തന്നെയായിരുന്നു. ഒരാൾ ആരും കേൾക്കാതെ ഫ്ലണയുടെ കുറ്റം പറഞ്ഞിട്ട് അയാളുടെ കുടുംബത്തോട് സഹാനുഭൂതി കാട്ടി. മറ്റൊരാൾ സാധുവായ പാലയുടെ മകൻെറ 'കൗതുക' ത്തിൽ അത്ഭുതം പ്രകടിപ്പിച്ചു. അയാൾ ആ കുടുംബത്തിൻെറ കഷ്ടകാലം വർണ്ണിച്ചു.

പാലയുടെ വീട്ടുകാരോടാണ് തനിക്കു ദുഃഖം എന്നു ആ മനുഷ്യൻ സൂചിപ്പിച്ചു. രുൽദു നിശ്ശബ്ദനായി ഇരുന്ന് കുറെനേരം അതൊക്കെ കേട്ടു. പക്ഷേ കൂടുതലവിടിരിക്കാൻ അയാളെ കൊണ്ട് ആവില്ല. അയാൾ എണീറ്റ് വയലിലേക്കു പോയി.

വയലിലേക്ക് നേരെയുളള വഴി ഉണ്ടായിരുന്നിട്ടും അയാൾ ഇടവഴിയിൽ കൂടി- പാലയുടെ ടിബ്ബിയിലെ വീടിനടുത്തു കൂടി പോകുന്ന വഴി -യാണ് പോയത്. ആ വീട്ടിനടുത്തുകൂടി പോയപ്പോൾ അകത്തുകയറി കുട്ടികളുടെ വിവരം അന്വേഷിക്കാമെന്നു തോന്നി. പക്ഷേ ഹർകൗർ മുറ്റത്തിരിക്കുന്നതു കണ്ടിട്ട് അയാൾക്കു സങ്കോചമായി. കൂടാതെ വേറെ രണ്ടുമൂന്നു അപരിചിതരും അവിടെ ഇരുപ്പുണ്ടായിരുന്നു.

'ഇവർ ഏതാണ്........വല്ല ബന്ധുക്കാരും ആകും.' എന്നു വിചാരിച്ചിട്ട് അയാൾ മുന്നോട്ടു നടന്നു. ആറേഴു കണ്ടം കടന്നപ്പോൾ ഈശ്വരകൃപ കൊണ്ട് പാലയുടെ ഇളയ മകൻ പുല്ലുകെട്ടുമായി വരുന്നതുകണ്ടു. അയാൾ അവന്റെ തോളത്തുപിടിച്ചു നിർത്തിയിട്ട് ചോദിച്ചു. "അനിയാ, നിങ്ങളുടെ വീട്ടിൽ ആരാ ഇരിക്കുന്നത് കണ്ടത്?"

"ഒന്ന് എന്റെ അമ്മാവനാണ്, മറ്റത് വേറൊരാളും" മുഖത്തേക്കു വഴുതി വീണ പുല്ല് കൈകൊണ്ട് മാറ്റിക്കൊണ്ട് അവൻ പറഞ്ഞു. അവന്റെ നോട്ടത്തിൽ അൽപം പരിഭ്രമവും ഭയവും കണ്ടു.

"നിങ്ങളുടെ മോദൻ വന്നുവോ?"

"ഉഹും."

"എന്നിട്ട് എവിടെ?"

"അറിയില്ല."

"സജ്ജൻ എവിടെ?"

"ചേട്ടൻ എങ്ങോട്ടു പോയി എന്നറിയില്ല. മിനിഞ്ഞാന്ന് പോയിട്ട് ഇതുവരെ മടങ്ങി വന്നില്ല."

അത്രയും പറഞ്ഞിട്ട് അവൻ വേഗം നടന്നുപോയി. രുൽദു പുറകിൽ, നിന്നു വിളിച്ച് മറ്റെന്തോ ചോദിച്ചു. പക്ഷേ അവനതു ശ്രദ്ധിച്ചതേയില്ല.

അയാൾ മോദന്റെ വയലിനടുത്തു എത്തിയപ്പോൾ അവിടത്തെ നല്ല വിളവ് (ഗോതമ്പ്) കണ്ടിട്ട് സന്തോഷിച്ചു. പക്ഷേ അടുത്ത നിമിഷം അയാൾക്കു നിരാശയായി. (ആ ഒരു വികാരം അയാൾക്കു അപരിചിതമാണ്. ഒരിക്കലും നിരാശയോ ഉദാസീനതയോ നിമിഷങ്ങൾക്കപ്പുറം അയാളെ പിടികൂടാറില്ല.) അയാൾക്കു ആ വയൽ അനാഥവും മൃതവുമായി തോന്നി. ഉടമസ്ഥൻ അനാഥനായി തീർന്നാൽ വയലിന്റെ സ്ഥിതി മറിച്ചാവുമോ...... ഗോതമ്പിന്റെ ഓലകൾ ജീവനില്ലാതെ തൂങ്ങി നിൽക്കുകയാണ്, കണ്ണീരൊഴുക്കുകയാണ് എന്നു തോന്നിപ്പോയി.

അൽപം കഴിഞ്ഞ് രുൽദു തന്റെ വയലിലെത്തി. തന്റെ കടല കൃഷി തീരെ മോശമായിരിക്കുന്നതു കണ്ട് അയാളുടെ വിഷാദം കൂടി. മറ്റുള്ളവരുടെ കടല വളർന്നു കഴിഞ്ഞു. കടലക്കുലകൾ ഭാരംകൊണ്ട് തൂങ്ങി കിടക്കുന്നു. പക്ഷേ തന്റെ കടല വളർച്ച എത്താതെ മുരടിച്ചു നിൽക്കുന്നു.

സുബേദാർ ക്കുന്നിൻെറ അടുത്തു ചെന്നിട്ട് അയാൾ മുമ്പിലുള്ള വയലുകളിലേക്കു കണ്ണോടിച്ചു. ഒരിടത്തും മണ്ണോ വിളവോ മോശമല്ല. ഗോതമ്പ് നന്നായി വളർന്നു നിൽക്കുന്നു. അതോടു ചേർന്നുള്ള വയൽ ഗ്രാമത്തലവൻ ഫ്ലുണയുടേതാണ്. അതിൽ ഒരു കണ്ടം മാത്രം കടുകും ബാക്കി മുഴുവൻ ഗോതമ്പുമായിരുന്നു. രുൽദു കുറെനേരം അവിടെ നിന്നു. എന്നിട്ട് കുന്നിൻ പുറത്തുകൂടി നടന്നു. സുബേദാരൻമാരുടെ വയലുകൾക്കരികിൽക്കൂടി ഫ്ലുണയുടെ വയലിനടുത്തു ചെന്നു.

അയാൾ ഗോതമ്പു ചെടികൾ ചവിട്ടിയരച്ചുകൊണ്ട് ആരുടേയോ കാലടയാളം തപ്പി മുമ്പോട്ടു പോയി. ചവിട്ടുകൊണ്ട് ചെടി ഞെരിയുന്ന ശബ്ദം കേട്ട് അയാളുടെ മനസ്സിന് ശാന്തി കിട്ടി.

രുൽദു അമ്മയുടെ കിച്ചടി (അരിയും പരിപ്പും ചേർത്ത് പാകം ചെയ്തെടുക്കുന്ന ഭക്ഷണം) യുടെ സ്വാദ് ഓർത്തു. ഇപ്പോൾ എത്രയോ വർഷങ്ങളായി അത് ഒരു സ്വപ്നമാണ്. താൻ ഒറ്റയ്ക്കു രാത്രിയിൽ വയ്ക്കുന്നതിൽ പകുതി കഴിക്കുമായിരുന്നു. എന്നിട്ട് അമ്മയോട് പിറ്റേ ദിവസം രാവിലെ ചായയുടെ കൂടെ കഴിക്കാൻ അൽപം ബാക്കി വയ്ക്കണമെന്നു പറയും. മാറ്റിവച്ചില്ലെങ്കിൽ പിറ്റേദിവസം അമ്മയുമായി ഗുസ്തിയാണ്....... അതൊക്കെ അക്കാലം. പിന്നീട് ജൽകൗർ (ഭാര്യ) വന്നിട്ടും അതുപോലുള്ള കിച്ചടി കഴിച്ചിട്ടില്ല. കഴിച്ചുകൊണ്ടിരിക്കുമ്പോൾ അമ്മയുടെ കിച്ചടിയുടെ കാര്യം അറിയാതെ ഓർത്തുപോകും. പലപ്പോഴും ഭാര്യ ദേഷ്യപ്പെട്ട് പറയും. "നിങ്ങളുടെ അമ്മ എന്തു മന്ത്രവിദ്യയാണ് കാട്ടുന്നതെന്നു അറിയില്ല. അതേ സാധനങ്ങൾ അതേ പാത്രങ്ങളും വിറകും. പാചകക്കാരി മാത്രമേ മാറിയിട്ടുള്ളു." അപ്പോഴും താൻ പറയും. "എന്തായാലും ആ സ്വാദ് ഇനി കിട്ടാൻ പോകുന്നില്ല."

കുറച്ചുനാൾ കഴിഞ്ഞ് ഉള്ള കിച്ചടിയും നഷ്ടപ്പെട്ടു. നാലു വയസുള്ള ഒരു ഓമനക്കുട്ടനെ തന്നിട്ട് ജൽകൗർ ഈ ലോകം വിട്ടു. പിന്നെ കിച്ചടി പോയിട്ട് പരുക്കൻ ചപ്പാത്തിപോലും സമയത്തു കിട്ടാൻ കൊതിച്ചു. കുറേ നാൾ സ്വയം ആഹാരം ഉണ്ടാക്കി കഴിച്ചു. പിന്നീട് മകനു പ്രായമായപ്പോൾ അവൻ ഒന്നിനും കൊള്ളരുതാത്തവനായിത്തീർന്നു. അവൻ ആഹാരം ഉണ്ടാക്കാറേ ഇല്ല. ഇനി പേടിച്ച് വല്ലപ്പോഴും ഉണ്ടാക്കിയാൽ തന്നെ രണ്ടു ഉണക്ക ചപ്പാത്തി ഉണ്ടാക്കി ഇടും. അല്ലെങ്കിൽ കളത്തട്ടിൽ പോയിരുന്നു ചൂതു കളിക്കും. അർദ്ധരാത്രിയാകുമ്പോഴും വീട്ടിലേക്കു മടങ്ങാറില്ല. വർഷങ്ങളായിട്ട് വീട് നന്നാക്കുകയോ വൃത്തിയാക്കുകയോ ചെയ്തിട്ടില്ല. തൻമൂലം അവിടെ മനുഷ്യരല്ല, പ്രേതങ്ങളാണ് താമസമെന്നു തോന്നും. പെണ്ണില്ലാത്ത വീടിൻെറ കാര്യം എന്തു പറയാൻ! പക്ഷേ മറ്റ് ആരുടേയെങ്കിലും 'പെണ്ണിനെ' പിടിച്ചു കൊണ്ടുവരാൻ പറ്റില്ലല്ലോ.

അതുമിതും ആലോചിച്ചുകൊണ്ട് താൻ മൂന്നാലുമൈൽ ചുറ്റിനടന്നത് അയാൾ അറിഞ്ഞതേയില്ല. ചവുട്ടിത്തേച്ച ചെടികളുടെ ഇലകളിൽ നിന്നും വല്ലാത്ത ഗന്ധം അടിക്കുന്നുണ്ടായിരുന്നു. അതു മൂക്കിനു പിടിച്ചില്ലെങ്കിലും മനസ്സിനു പിടിച്ചു. മനസ്സിനു അത്രത്തോളം സമാ

ധാനം കിട്ടി. ഒടുവിൽ കണ്ണിൽ കണ്ടതൊക്കെ ചവുട്ടി അരച്ചിട്ട് അയാൾ ഗ്രാമത്തിൽ തിരിച്ചെത്തി, തന്റെ ചുറ്റും നോക്കിയപ്പോൾ അയാൾക്കു ആശ്ചര്യം തോന്നി - താൻ എന്തിനായിട്ടാണു കെട്ടിയെടുത്തു വയലിലേക്കു പോയത്. നിമിഷനേരത്തേക്കു അയാൾ എന്തോ ഓർക്കാൻ ശ്രമിച്ചു. പക്ഷേ വിശപ്പുകൊണ്ട് ഒരു കാര്യമേ ഓർക്കാൻ കഴിഞ്ഞുളളു- ആഹാരം കഴിക്കാൻ സമയമായി എന്ന്. കാളയും പട്ടിണിയാണ്. ഇന്ന് അതിനു തീറ്റി കൊടുക്കാനും മറന്നുപോയി.

വീട്ടിൽ എത്തിയപ്പോൾ പുറത്തേക്കുളള വാതിൽ തുറന്നു കിടക്കുന്നു. മുറിയുടെ കൊളുത്തിട്ടിരുന്നു. പക്ഷേ ചായപ്പാത്രങ്ങൾ അങ്ങുമിങ്ങും ചിതറി കിടന്നിരുന്നു. ഗോതമ്പുമാവ് ഉണങ്ങിപ്പിടിച്ച പാത്രം അടുപ്പിനടുത്തു വച്ചിരുന്നു. കാളകൾക്കുളള തൊട്ടിയിൽ വെളളം ഇല്ലായിരുന്നു.

അയാൾ അകത്തേക്കു കടന്നപ്പോൾ കാളക്കിടാവ് അമറി. രുൽദുവിനു വലിയ സങ്കടമായി. മകനെ ചീത്തവിളിച്ചുകൊണ്ട് കിടാവിനെ സ്നേഹപൂർവ്വം തലോടി. "എന്റെ മോനേ എന്തു ചെയ്യാം, എന്നെക്കൊണ്ട് ഒന്നും ആവില്ല..... ആ നാശം ചെറുക്കനെ തല്ലിക്കൊല്ലാൻ തോന്നും. എന്തു അശ്രദ്ധയാണ് അവന്. നോക്ക് വീട് എന്തു കാട്ടിയിട്ടാണു പോയിരിക്കുന്നതെന്ന്. അല്ല, നിനക്കു പട്ടിണി കിടന്നു മരിക്കേണ്ട പ്രായമാണോ ഇത്. വീട്ടിൽ തീറ്റിയെല്ലാം ഉണ്ടായിട്ടും നിനക്കു ഈ ഗതി വന്നു. അവന് ആകാമായിരുന്നെങ്കിൽ നിങ്ങളെ ഇതിലേറെ കഷ്ടപ്പെടുത്തുമായിരുന്നു.... അവന്റെ അമ്മയുടെ......" അയാൾക്കു ജൽകൗറിനെ ചീത്ത പറയാൻ കഴിഞ്ഞില്ല.

രുൽദുവിനു തന്നോടു തന്നെ ദേഷ്യം വന്നു. കിടാവ് അയാളുടെ കൈ നക്കിക്കൊണ്ട് അയാളെത്തന്ന നോക്കി നിന്നു. രുൽദുവിനു വല്ലാത്ത വിഷമം തോന്നി. അയാൾ മറുവശത്തേക്കു നോക്കികൊണ്ട് അതിന്റെ കൊച്ചുകൊമ്പ് തലോടി. തന്റെ മക്കളെപ്പോലുളള കിടാവിന്റെ മുമ്പിൽ ഇങ്ങനെ കളളം പറയുന്നതു ശരിയാണോ? കടലയാണെങ്കിൽ ഒരു മാസം മുമ്പ് തീർന്നതാണ്. പച്ച ഓലയും തീർന്നിരുന്നു. മിക്കപ്പോഴും വെറും ഉണക്കച്ചി മാത്രമേ അതിനു കിട്ടാറുളളു. പിന്നെ അതിനോട് കളളം പറഞ്ഞിട്ട് കാര്യമുണ്ടോ. മിണ്ടാപ്രാണി ആയതുകൊണ്ട് ഒന്നും പറയില്ല. പക്ഷേ എല്ലാം മനസ്സിലാക്കുന്നുണ്ട്.

അയാൾ കിടാവിനു തീറ്റിയൊന്നും കൊടുക്കാതെ കച്ചിക്കൊട്ട എടുക്കാനായി വീട്ടിലേക്കു തിരിഞ്ഞു. മുറി തുറന്ന് അകത്തു കയറിയപ്പോൾ പിൻഭാഗത്തു നല്ല പ്രകാശം കണ്ടു. ആശ്ചര്യത്തോടെ മുകളിലോട്ടു നോക്കിയപ്പോൾ മേൽക്കൂരയിൽ എലികൾ രണ്ടു വലിയ ദ്വാരം ഉണ്ടാക്കിയതു കണ്ടു. രണ്ടു വളകൾ താഴോട്ടു തൂങ്ങിക്കിടക്കുന്നു. അയാൾ ശ്രദ്ധിച്ചു മേൽക്കൂര മുഴുവൻ ഒരിയ്ക്കൽ കൂടി നോക്കി. പുക പുരണ്ട ഉത്തരങ്ങൾക്കും കഴുക്കോലുകൾക്കും മുകളിൽ കുമ്മായം അടർന്നിരിക്കുന്നതു കണ്ടു. പലയിടത്തും പഴയമണ്ണ് അടർന്ന് വീണിരിക്കുന്നു. ഭിത്തിയും പലയിടത്തും പൊട്ടിപ്പോയിരിക്കുന്നു. ഒരിടത്ത്

ഇഷ്ടിക വീണു ഭിത്തി വീഴാറായിരിക്കുന്നു. താൻ ഈ വീട്ടിൽ ആദ്യമായി വരികയാണെന്ന് രുൽദുവിനു തോന്നിപ്പോയി. പഴകിദ്രവിച്ച, തനിക്കു പരിചയമില്ലാത്ത വീട്.

അൽപം കഴിഞ്ഞ് അയാൾക്കു ശ്വാസം മുട്ടുന്നതുപോലെ തോന്നി. അയാൾ വേഗം കുട്ട നിറച്ചു കൊണ്ട് പുറത്തു വന്നു. മനസ്സിൽ എന്തോ ഒരു പന്തികേട്. കാലുകൾക്കു ശക്തി ക്ഷയിക്കുന്നു. കച്ചി വെള്ളത്തൊട്ടിയിൽ കൊണ്ടിട്ടു. അടുപ്പിനടുത്ത് ഭിത്തിയോടു ചേർത്തു കട്ടിലിട്ട് അതിൽ കിടന്നു. കിടന്ന ഉടൻ താൻ ഏതോ കുഴിയിലേക്കു വീഴുകയാണെന്നു തോന്നി. ശ്വാസം വിടാനും പ്രയാസം.

വളരെ നേരം കഴിഞ്ഞ് കണ്ണുതുറന്നപ്പോൾ വെളിയിലേക്കുള്ള തുറന്നു കിടന്ന വാതിൽ കണ്ടു. പുറത്താരും ഇല്ല. അങ്ങേവശത്തു ഗിയാനയുടെ വാതിൽ അടഞ്ഞുകിടന്നിരുന്നു. പുറത്തുനിന്നും പൂട്ടിയിട്ടുണ്ട്. അല്ലായിരുന്നെങ്കിൽ ഗിയാനയുടെ ഭാര്യ പുറത്തെവിടെയെങ്കിലും കാണുമായിരുന്നു. അവളെ കണ്ടാൽ രുൽദുവിനു വലിയ സന്തോഷമാണ്. മുമ്പൊക്കെ തൻെറ ഭാര്യ ഉണ്ടായിരുന്നപ്പോൾ അവൾ ഒരു ദിവസം പത്തു പ്രാവശ്യമെങ്കിലും ഇവിടെ വന്നു ചെറിയ ചെറിയ തമാശ പറഞ്ഞ് തങ്ങളെ രസിപ്പിക്കുമായിരുന്നു. അതൊക്കെ പഴയ കാര്യം. ഇപ്പോൾ അവർ ഇപ്പുറത്തേക്ക് വരാറേയില്ല.

അയാൾ ആകാശത്തേക്കു നോക്കി. വിവിധതരത്തിലുള്ള വലിയ വലിയ പക്ഷികളെ കണ്ടിട്ട് ആശ്ചര്യം തോന്നി. പക്ഷേ ആലോചിച്ചപ്പോൾ കാര്യം പിടികിട്ടി. കഴുകൻമാർ ഏതോ ശവമന്വേഷിച്ചു പോകയാണ്. ആദ്യം പത്തും പതിനഞ്ചും എണ്ണം വീതം ഒന്നിച്ചു പറന്നു പോയി. പിന്നീട് ഈരണ്ടെണ്ണം വീതവും ഒടുവിൽ അവശേഷിച്ചവ ഒറ്റയൊറ്റയായും ചിറകിട്ടടിച്ചുകൊണ്ട് പറന്നുപോയി. രുൽദുവിനു അകാരണമായി ഭയം തോന്നി.

അയാൾക്കു തണുപ്പു തോന്നി. എണീറ്റ് വാതിൽ തുറന്നിട്ട് കട്ടിലും കൊണ്ട് അകത്തേക്കുപോയി അയയിൽ നിന്നും മുഷിഞ്ഞ വസ്ത്രം എടുത്തു തലമൂടി കിടന്നു.

മുററത്തു കാള അമറി. ഒരു കഴുകൻ കൂടി വേഗം ചിറകിട്ടടിച്ചു കൊണ്ട് തൊട്ടുമുകളിൽ കൂടി കടന്നു പോയി. കാള രുൽദുവിനെപ്പോലെതന്നെ പേടിച്ചു പോയി. ഒരുമിച്ച് ഒരു കെട്ട് കച്ചി അതു വായിലിട്ടു. പക്ഷേ പകുതി കച്ചി പേടി കൊണ്ട് താഴെപ്പോയി.

രുൽദുവിന് ഒന്നും ഓർമ്മയില്ലായിരുന്നു. പാലയുടെ മുറ്റത്തു കണ്ട പോലീസുകാരെപ്പറ്റിയാണ് എല്ലാ വീട്ടിലും ചർച്ച. അയാൾക്കതും അറിയില്ല. ഫ്ലണയുടെ മകൻ റിപ്പോർട്ടിൽ പാലയുടെ മൂന്നു മക്കളുടേയും പേര് എഴുതി കൊടുത്തെന്നും പോലീസ് ഇളയ രണ്ടു പേരേയും പിടിക്കാൻ വന്നതാണെന്നും ആളുകൾ കരുതി. പക്ഷേ കുട്ടികൾ ഒളിച്ചു പോയിരുന്നു. അതുകൊണ്ട് പോലീസ് ഹർകൗറിനെ ഭീഷണിപ്പെടുത്തുകയായിരുന്നു. ഇൻസ്പെക്ടർ വളരെ കടുപ്പക്കാരനാണെന്നും, ആരു പറഞ്ഞാലും കേൾക്കില്ലെന്നും കേട്ടു. രുൽദുവിൻെറ അയൽക്കാരായ

ഗിയാനയും പ്രതാപനും അവിടന്നാണു വരുന്നത്. അവർ പതുക്കെ സംസാരം തുടങ്ങി.

"അല്ല സോദരാ, തീർച്ചയായും എന്തോ കാര്യമുണ്ട്. അല്ലെങ്കിൽ ഇൻസ്പെക്ടർ എന്തു അടിസ്ഥാനത്തിലാണ് ആറ് ഉണ്ടയുള്ള കൈത്തോക്ക് കണ്ടെടുക്കാൻ പോയതും മൂന്നു ദിവസം കൈലേയുടെ കൂടെ താമസിച്ചിട്ടു വന്നതും." പ്രതാപൻ പറഞ്ഞു.

"ഏതു കൈലാ?"

"ആ ചട്ടമ്പിയില്ലേ, സുബേദാരൻമാരുടെ കേസിൽ കുടുങ്ങിയവൻ." പോലീസിൻെറ രഹസ്യങ്ങളൊക്കെ അറിയാവുന്നമട്ടിൽ പ്രതാപൻ പറഞ്ഞു. "നിങ്ങൾക്കു പറഞ്ഞാൽ മനസ്സിലാകുമല്ലോ, പോലീസ് കൊലക്കേസു കണ്ടുപിടിക്കാൻ എന്തു മാർഗ്ഗം അവലംബിക്കുമെന്ന്. ഇനി മൂന്നു പേരും തൂക്കുമരത്തിൽ കയറേണ്ടിവരുമെന്നാ തോന്നുന്നത്. ഒക്കെ നമുക്കു കാണാമല്ലോ."

ഗിയാന ദീർഘശ്വാസം വിട്ടിട്ട് അകത്തേയ്ക്കു പോയി. എല്ലാ വീടുകളിലും ഇതേ വിഷയമാണ് ചർച്ച ചെയ്തിരുന്നത്. അനാഥമായ ആ വീടിനെക്കുറിച്ച് സഹാനുഭൂതിയോടെ ആളുകൾ സംസാരിച്ചു. തമാശപ്രിയൻമാർ എന്താണു സംഭവിക്കുന്നതെന്നു കാണാൻ കാത്തിരുന്നു. കുറെ മുമ്പെ കളത്തട്ടിൽനിന്നും തോളിൽ പാത്രവും തൂക്കികൊണ്ട് ചന്നൻമഹരാ വീരാബിൻെറ വീട്ടിലേയ്ക്കു പോയി. വഴിയിൽവച്ച് നധാനയുടെ വാക്കുകേട്ട് അയാൾ പാട്ടുപാടി.

(ശബ്ദവും ബഹളവും ഉണ്ടാകുന്നതാണു നല്ലത്. ശൂന്യമായ വയലിൽ മൂങ്ങ മൂളും. അതുകൊണ്ട് സുഹൃത്തേ, മനുഷ്യരുടെ ബഹളം തന്നെയാണു നല്ലത്.)

"ഈ നാശം മഹരാ എപ്പോഴും ചൂലുംകൊണ്ട് നടക്കുകയാണ്. എന്തിനാണ് എപ്പോഴും ബഹളം വേണമെന്നു ഇവൻ പറയുന്നത്. ദുഷ്ടൻ ഇവനു കുടുംബമായി താമസിക്കുന്നവരോട് പിണക്കമാണ്." നധാന പറഞ്ഞു.

"ഇവൻ കുടുംബമായി താമസിക്കുന്നവരോട് എന്തുചെയ്യാനാണ്?" പൊട്ടൻ മഘർ ചന്നൻമഹരായെ നോക്കി ചോദിച്ചു. "വീടുമില്ല, കുടിയുമില്ല. ഇന്ന് ഇവിടെയെങ്കിൽ നാളെ അടുത്ത ഗ്രാമത്തിൽ. വീടുതോറും പൈപ്പ് വച്ചുതുടങ്ങി. ഇവൻ പറയുന്നു, 'അതിനു എനിക്കെന്താ? ഇന്നല്ലെങ്കിൽ നാളെ ഗ്രാമം വിടേണ്ടിവരും.' ഇങ്ങനെയുള്ളവർ നാശമേ ആഗ്രഹിക്കൂ. ഇതിലൊക്കെ വേദന തോന്നുന്നതു ഭാര്യയും കുട്ടികളും ഉള്ളവർക്കാണ്, ബന്ധുക്കളും സ്വന്തക്കാരും ഉള്ളവർക്കാണ്. ഇവറ്റകൾക്കു എന്തു നഷ്ടപ്പെടാനാണ്. ഇവനുണ്ട്, രുൽദുവുണ്ട്, ധീരുവുണ്ട്, ചെറുപ്പുകുത്തി ലേഖുവുണ്ട്. നീ കരുതുന്നോ ഇക്കൂട്ടർ മനുഷ്യർക്കു നൻമ വരണമെന്നു പ്രാർത്ഥിക്കുമെന്ന്. കൊള്ളാം നല്ല കളിയായി.... ഇക്കൂട്ടർക്കു എവിടെങ്കിലും മരണമോ ദുഃഖമോ പോലീസ് അന്വേഷണമോ ഉണ്ടായാലേ സമാധാനമുള്ളൂ. പിന്നെ കുറുക്കൻമാരെപ്പോലെ സന്തോഷംകൊണ്ട് ഓലിയിടും."

മഫ്ലർ വാചകമടി തുടർന്നുകൊണ്ടിരുന്നു. പക്ഷേ നധാന അതിൽ തെല്ലും താത്പര്യം കാട്ടിയില്ല. അയാൾ മുറ്റത്തുനിന്നും വേഗം ഓടി വരുന്ന ചൗക്കീദാർ ലാലുവിനെ നോക്കുകയായിരുന്നു. ചൗക്കീദാർ അവരുടെ അടുത്തുകൂടി കടന്നുപോയപ്പോൾ അയാൾ മടിച്ചുമടിച്ചു ചോദിച്ചു. "എന്താ സംഗതി? സർദാർ ഇവിടെത്തന്നെയുണ്ടോ? ഇപ്പോൾ എവിടെ പോയിട്ട് വരുന്നു."

"അതെ. ഞാൻ ഗ്രാമത്തലവനെ വിളിക്കാൻ പോയതാണ്." അവൻ വലിയ ഗമയിൽ അങ്ങോട്ടും ഇങ്ങോട്ടും നോക്കിക്കൊണ്ട് അവരെ തീരെ വകവെയ്ക്കാത്ത മട്ടിൽ നടന്നുപോയി.

"നോക്കു, ഇനി എന്തുപറയുന്നു?" മഫ്ലർ അവൻെറ നേരെ നോക്കി യിട്ട് പറഞ്ഞു. "ഇവൻെറ സർദാർ സാഹബ് വരികയോ, ഇൻസ്പെക്ടറോ അധികാരിയോ വരികയോ ചെയ്താൽ പിന്നെ ഇവൻെറ ഗമ ഒന്നു കാണേണ്ടതാണ്. കണ്ടില്ലേ സാഹബ് ചമഞ്ഞ് പോയത്."

കളത്തട്ടിലിരുന്ന ആളുകൾ ചൗക്കീദാർ പോയത് ശ്രദ്ധിച്ചില്ലായി രുന്നു. മഫ്ലർ ഒരേമട്ടിൽ വർത്തമാനം തുടർന്നു. മറ്റുള്ളവർ ഗൗരവമുള്ള മറ്റു കാര്യങ്ങളും.

ഗൗരവമുള്ള കാര്യങ്ങൾ പറയാനും കേൾക്കാനും മഫ്ലർക്കു എവി ടെയാ സമയം! ഒറ്റത്തടി. അല്പം കൃഷി. പ്രായമാകാത്ത കുട്ടികൾ. പകൽ മുഴുവൻ വയലിൽ എന്തെങ്കിലും ചുരണ്ടിക്കൊണ്ടിരിക്കും. ചിലപ്പോൾ വീട്ടിൽ പെണ്ണുങ്ങളുടെ ജോലി ചെയ്യും. അവനു ഗ്രാമത്തിലെ 'നഗ്നരാ'യ ആളുകളെ അങ്ങേയറ്റം വെറുപ്പാണ്. പക്ഷേ കളത്തട്ടിൽ നാലുപേർ കൂടിയാൽ അവൻ അത്യാവശ്യകാര്യം ഉപേക്ഷിച്ചിട്ട് അവരുടെ കൂടെ പോയിരിക്കും. ചെന്നാലുടൻ എല്ലാവർക്കും ഉറക്കെ "സത്ശ്രീ അകാൽ" പറയും. പിന്നെ ആളുകൾ പറയുന്നതിനു തൻേറതായ വ്യാഖ്യാനം കൂട്ടിച്ചേർക്കും. 'അതു ശരിയാണ്' 'അതു കാര്യമാണ്' എന്നു പറഞ്ഞ് ഇടയ്ക്കിടെ തലയാട്ടും. പക്ഷേ ആൾക്കാർ, അവൻ ഇടയ്ക്കുകയറി പറയുന്നത് മനസ്സുകൊണ്ട് ഇഷ്ടപ്പെട്ടില്ലെങ്കിൽക്കൂടി ഒന്നും പുറത്തുപ റയാറില്ല- അവനോട് പറഞ്ഞിട്ടും കാര്യമില്ല എന്നനുഭവംകൊണ്ടറിയാം. അവൻ അവിടെനിന്നും എണീറ്റുപോയാൽ ആളുകൾക്കു അല്പം സമാധാനമാകും, ഒരു മാരണം ഒഴിഞ്ഞുപോയല്ലോ.

ഇത്തവണയും അവൻ വന്നതും പോയതും ആരും അറിഞ്ഞെന്നു തോന്നുന്നില്ല. വർത്തമാനം മൂത്തുമൂത്ത് പാലയുടെ പൂർവ്വികൻമാർ വരെ എത്തി. നധാനയും മസ്താനും പാലയുടെ 'ഉയർന്ന' കുടുംബ ത്തിലെ കഥകൾ പറഞ്ഞിട്ട് ഇപ്പോൾ ആ വീടിനു പറ്റിയ അത്യാഹിതം വിശദീകരിച്ചു.

"സഹോദരാ, പാലയുടെ മകൻ വെറും പാവമായിരുന്നു. അവൻ എങ്ങനെ ഇതു ചെയ്തു?" നധാന ദുഃഖത്തോടെ പറഞ്ഞു.

"ഒക്കെ ഈശ്വരൻ നിശ്ചയിക്കും. ചെയ്യുന്നതും ചെയ്യിക്കുന്നതും ഒക്കെ അദ്ദേഹം ഒരാളാണ്. മനുഷ്യൻെറ കൈയിലെന്തിരിക്കുന്നു. പിന്നെ പറഞ്ഞിട്ടെന്തു കാര്യം?"

"നീ പറഞ്ഞതു ശരിയാണ്." നധാന പറഞ്ഞു. "നല്ല ആളുകൾക്കു വരുന്ന ആപത്തു നോക്കണേ."

"ഓഹോ, അതല്ലേ പറഞ്ഞത്, ഒക്കെ ഈശ്വരനിശ്ചയം എന്ന്."

നധാന മൗനം. പക്ഷേ അല്പം കഴിഞ്ഞ് പറഞ്ഞു. "ആട്ടെ നിന ക്കെന്തു തോന്നുന്നു, ഗ്രാമത്തലവൻ ഫുണയുടെ മക്കൾ ഇനി എന്തെ ങ്കിലും അക്രമം കാട്ടുമോ....."

"ഹ... ഹ... ഹ, കണ്ടില്ലേ ബുദ്ധി, ജാട്ട്. എന്തു വിചാരിച്ചാലും തല തിരിഞ്ഞേ വിചാരിക്കൂ. അതിനു അവരുടെ അച്ഛൻ അല്ലേ മരിച്ചത്. അവർ എന്തെങ്കിലും ചെയ്തില്ലെങ്കിൽ - ചെയ്യിച്ചില്ലെങ്കിൽ ലോകം എന്തു പറയും."

"ലോകം എന്തു പറയുമെന്നുള്ള കാര്യം സമ്മതിച്ചു. പക്ഷേ ഞാൻ ചോദിക്കുന്നതു അല്പം തണുത്തുപോയ കാര്യം അങ്ങനെതന്നെ അങ്ങു അവസാനിക്കുകയില്ലേ."

"അതാണു യഥാർത്ഥ കാര്യം. ചന്നൻ മഹരാ പറഞ്ഞതുപോലെ ഗ്രാമത്തിൽ അല്പം ഒച്ചപ്പാടുണ്ടാക്കാതെ, ആരെങ്കിലും മരിക്കാതെ, ആരെയെങ്കിലും പിടിച്ചുകൊണ്ടുപോകാതെ, എന്തെങ്കിലും ചെറുവിരല നങ്ങാതെ ഇരുന്നാൽ നിങ്ങൾക്കു അതുമിതും പറയാമല്ലോ നിങ്ങൾ സ്വയം ഒന്നും ചെയ്യില്ല. എന്നിട്ട് മറ്റുള്ളവർ എന്തെങ്കിലും തമാശ കാട്ടു ന്നത് നോക്കിയിരിക്കും. ഇതല്ലേ ശരി, അതോ മറ്റുവല്ലതും ഉണ്ടോ"

"നിങ്ങൾ വെറുതെ ഒന്നിനു മറ്റൊന്നു വിചാരിക്കുന്നു. എന്താ ഞങ്ങൾ മറ്റുള്ളവരെ വഴക്കടിപ്പിക്കുകയാണോ? അതാണോ ഞങ്ങളുടെ ജോലി?"

"പിന്നെ അല്ലാതെ നിങ്ങൾ പരസ്പരം യോജിപ്പിക്കാറുണ്ടോ?" അല്പം പരിഹാസത്തോടെ ദേഷ്യപ്പെട്ടുകൊണ്ട് അയാൾ പറഞ്ഞു. "എപ്പോഴാണ് വഴക്കുണ്ടാകുന്നതെന്നും നമ്മുടെ വീതം കിട്ടുന്നതെന്നും അല്ലേ നിങ്ങളുടെ വിചാരം! അവിടെയും ഇവിടെയും കൂട്ടിപ്പിടിപ്പിക്കും. തീപിടിച്ചാൽ പിന്നെ സ്വന്തം പ്രാണനുംകൊണ്ട് ഓടും."

"സുഹൃത്തേ ഞങ്ങൾ ആളുകളെ വഴക്കടിപ്പിക്കുകയാണോ ചെയ്യുക?" നധാന ചോദ്യം ആവർത്തിച്ചു.

"അല്ലാതെ നിങ്ങൾ എന്താ ചെയ്യുന്നത്?" ധീച്ചർ പൊടുന്നനെ അങ്ങോട്ട് കയറിവന്ന് ഉറക്കെ പറഞ്ഞു, "പാലയുടെ മകൻ കൊല ചെയ്തത് നിങ്ങളെപ്പോലുള്ളവർ ഇളക്കിവിട്ടിട്ടാണ്. മുമ്പൊക്കെ അയാൾ ഗ്രാമത്തിൽ താമസമുണ്ടെന്നുപോലും ആർക്കും അറിയില്ലായിരുന്നു. പഞ്ചപാവം - വേശ്യകൾ വേശ്യാവൃത്തി ഉപേക്ഷിക്കാമെന്നു വിചാരി ച്ചാൽ തന്നെ അവിവാഹിതർ അതിനു സമ്മതിക്കുകയില്ലല്ലോ. നിങ്ങളും അതുപോലെ തന്നെ."

"അതെ ശരിയാണ്." തന്റെ ഭാഗം പറയുന്നതു കേട്ട് അയാൾക്കു സന്തോഷമായി. "ഇക്കാര്യം തന്നെയാണു ഞാൻ പറയുന്നത്, ഇതൊക്കെ നിങ്ങളുടെ പണിയാണെന്ന്."

നാലുപേരുടെ മുമ്പിൽ തോൽവി സമ്മതിച്ചിട്ട് നധാന മിണ്ടാതി രുന്നു. അയാളുടെ വാദമുഖങ്ങളൊന്നും വിലപ്പോയില്ല. ധീച്ചർ പുതിയ

വാർത്തയുമായി എത്തി ആ വിവരം ആളുകളെ ധരിപ്പിച്ചു, പാലയുടെ ഇളയ മകനേയും പോലീസ് പിടിച്ചുകൊണ്ടുപോയി. ഏണയുടെ മക്കൾ ഇൻസ്പെക്ടറോടു പറഞ്ഞു, പാലയുടെ ഏറ്റവും ഇളയ (മൂന്നാമത്തെ) മകനെക്കൂടി അകത്താക്കണമെന്ന്, പക്ഷേ ഇൻസ്പെക്ടർ സമ്മതിച്ചില്ല.

"നിങ്ങൾക്കറിയാമല്ലോ പോലീസുകാർക്കു പണം വേണമെന്ന്. എത്രത്തോളം കൊടുക്കുന്നുവോ അത്രയും നന്ന്. കൊടുക്കുന്നതു നിർത്തിയാലോ, പിന്നെ ഫലം നാസ്തി." ധീച്ചർ തൻെറ 'ജ്ഞാനം' വിളമ്പിക്കൊണ്ട് പറഞ്ഞു- "ഏണയുടെ മക്കളല്ലേ, അവർ ആർക്കും ഒരു ചില്ലിക്കാശു കൊടുക്കില്ല. പിന്നെ പോലീസുകാർക്കു വെറുതെ കള്ളക്കേസു ചമയ്ക്കാഞ്ഞിട്ട് തലവേദന ഉണ്ടോ..... കൂടാതെ പയ്യനും മേജറായിരുന്നില്ല. അവനെ ഉൾപ്പെടുത്തിയാൽ കേസ് ജയിക്കില്ല. പക്ഷേ സുഹൃത്തേ അവരുടെ മനസ്സിലെ പ്ലാൻ വേറെന്തോ ആയിരുന്നു....." ശബ്ദം പതുക്കെ ആക്കിക്കൊണ്ട് അല്പനേരത്തെ മൗനത്തിനുശേഷം ധീച്ചർ രഹസ്യം പുറത്താക്കി. "അവരുടെ പ്ലാൻ- മൂന്നു മക്കളും അകത്താകുമ്പോൾ തള്ളയെ ഭീഷണിപ്പെടുത്തി വശത്താക്കി വസ്തു കൈക്കലാക്കാമെന്നായിരുന്നു. കൂട്ടുനിൽക്കുന്നവർക്കും എന്തെങ്കിലും കൊടുക്കുക. പിന്നീട് കാര്യം നടന്നാലും ഇല്ലെങ്കിലും ശരി. ഏതായാലും മരിച്ചയാൾ മരിച്ചു, ഇനി തിരിച്ചുവരില്ല. പിന്നെ കിട്ടുന്നതു എന്തും കൈക്കലാക്കാം."

"അതല്ലെ സംഭവിച്ചതും" നധാനയുടെ കണ്ണുകൾ ജ്വലിച്ചു. "നീ ആദ്യം സമ്മതിച്ചില്ല. മണ്ടാ, അവരുടെ കുടുംബക്കാരെ എനിക്കു നേരത്തെതൊട്ടേ അറിയാം. വെറും കച്ചവടമനഃസ്ഥിതിക്കാർ. ബനിയകൾ. ഇങ്ങനാണോ ജാട്ടുകൾ!"

അയാൾ തെറ്റു സമ്മതിച്ചു. "ഈ ഭാണകളുടെ ഉളള് ആരു കണ്ടു. ആരാ നല്ലതെന്നും ആരാ ചീത്തയെന്നും ആർക്കറിയാം. ഈശ്വരനു മാത്രമേ അറിയൂ. പിന്നെ മറ്റുള്ളവർ നൻമതിൻമകൾ കരുതിയിട്ട് എന്തു ഫലം? വരേണ്ടതു വരും."

വരേണ്ടതുതന്നെ വന്നു. ഏണയുടെ മക്കൾ പാലയുടെ ബന്ധുക്കാരുമായി രഹസ്യസംഭാഷണം നടത്തി. കേസിലും മാറ്റം വരുത്തി. ഒടുവിൽ ഒരു വർഷം കഴിഞ്ഞ് വിധി പ്രഖ്യാപിച്ചപ്പോൾ ആളുകൾ മൂക്കത്തു വിരൽവച്ചു. പാലയുടെ മകൻ മോദന് പതിനാലു വർഷത്തെ തടവ് വിധിച്ചു. വധശിക്ഷ വിധിച്ചില്ല. സജ്ജനെ ഇടയ്ക്കുവച്ച് കേസിൽ നിന്നും ഒഴിവാക്കി.

കളത്തട്ടിൽ വീണ്ടും ചർച്ച ആരംഭിച്ചു. നല്ലവർ സന്തോഷിച്ചു. "പോട്ടെ പാവങ്ങളുടെ കുടുംബം രക്ഷപ്പെട്ടല്ലോ. പതിനാലു വർഷം സാരമില്ല. ആളു രക്ഷപ്പെട്ടല്ലോ. രണ്ടുപേരെ ഒന്നിച്ച് ഇത്രയും ശിക്ഷയ്ക്കു വിധിച്ചിരുന്നെങ്കിൽ എന്തു ചെയ്തേനെ. അവർക്കു അതു സാധിച്ചേനേ. പണം കൊണ്ട് എന്തും സാധിക്കാം. എന്താ സാധിക്കാത്തത് പണം കൊണ്ട്...." പക്ഷേ നധാനയെപ്പോലുള്ളവർ അതിൽ നിന്നും മുതലെടുക്കാൻ ശ്രമിച്ചു.

"സഹോദരാ ഇനി|ഇതു എങ്ങനെ നടന്നുവെന്ന കാര്യം പറയാം...

ഏ്വണായുടെ ആൾക്കാർ ഹർകൗറിന്റെ സഹോദരൻമാരെ വിളിച്ച് രഹസ്യമായി ചില രേഖകൾ ഉണ്ടാക്കി. പകുതി ഭൂമി വിഭജിച്ച് അവർക്കു കൊടുക്കാമെന്നു സമ്മതിച്ചു. അവർക്കു കൂടുതൽ ഭൂമി കിട്ടും. പാലയുടെ മൂന്നു മക്കൾക്കും കൂടി ആകെ പതിനഞ്ചു പറയും. നമ്മുടെ തല മറ്റുള്ളവരുടെ കാൽക്കീഴിലായിപ്പോയാൽ പിന്നെ നിവൃത്തിയില്ലല്ലോ. ഇനി പാലയുടെ മക്കൾക്കു എന്തു സ്വത്തു കാണാനാണ്. തല ഉയർത്തി നടക്കാൻപോലും വയ്യാതാവും. ജീവിതകാലം മുഴുവൻ, രക്ഷപ്പെടാൻ പോകുന്നില്ല."

ഈശ്വരനെ വല്ലതും ഒളിക്കാമെങ്കിൽകൂടി മനുഷ്യനെ ഒളിക്കാനാവില്ല. ഭിത്തികൾക്കു ചെവിയുണ്ടാകാമെങ്കിൽ ഭൂമിക്കു കണ്ണും ആകാശത്തിനു മൂക്കും ഉണ്ടാകാം. പിന്നെ മനുഷ്യൻ എവിടെകൊണ്ട് ഒളിക്കും. ഇന്ന് അല്ലെങ്കിൽ നാളെ ഗ്രാമത്തിലുള്ള കുട്ടികൾക്കുപോലും അറിയാറാവും- പാലയുടെ ബന്ധുക്കളും മോദന്റെ സഹോദരൻ സജ്ജനും ചേർന്ന് ഏ്വണയുടെ പുത്രൻമാരുമായി എന്തോ രഹസ്യധാരണ ഉണ്ടാക്കിയെന്ന്.

പിന്നീട് ഭൂമി വിഭജിച്ചപ്പോൾ ഏ്വണയുടെ പുത്രൻമാർ മുകളിലുള്ള നല്ലഭാഗം കരസ്ഥമാക്കി. താഴെയുള്ള ഭാഗം പാലയുടെ മക്കൾക്കും കിട്ടി. എന്നിട്ട് അവരുടെ ഊഷരഭൂമി നിസ്സാരവിലയ്ക്ക് വാങ്ങുകയും ചെയ്തു. മറ്റുള്ളവരെ ബോദ്ധ്യപ്പെടുത്താനായി അവിടെ കുറെഭാഗം പാലയുടെ മക്കൾക്കു കൊടുത്തു. അധികാരി തൊട്ട് തഹസീൽദാർ വരെ സർവ ഉദ്യോഗസ്ഥൻമാരും ഏ്വണയുടെ പുത്രൻമാരുടെ താളത്തിനൊത്തു തുള്ളി.

എല്ലാം അളന്നുതിരിച്ച് കഴിഞ്ഞപ്പോൾ ജനം പരാതി പറഞ്ഞുതുടങ്ങി. ചിലർ ഉയർന്ന ഉദ്യോഗസ്ഥൻമാരുടേയും മന്ത്രിമാരുടേയും അടുത്തുവരെ പോയി. പക്ഷേ ആരു കേൾക്കാൻ?

"ആരു കേൾക്കാനാ സഹോദരാ. കേട്ടിട്ടെന്തു കാര്യം. ഓരോരുത്തരുടെ ഇഷ്ടമനുസരിച്ച് ചെയ്യുന്നതിനു മറ്റുള്ളവർ എന്തിനു വിഷമിക്കുന്നു." കളത്തട്ടിൽ വച്ച് കാലി ഇക്കാര്യം വിസ്തരിച്ചു. "അധികാരി രാവിലെ എഴുന്നേറ്റിട്ട് ഒട്ടും വെള്ളം ചേർക്കാത്ത പാലിൽ നെയ് ചേർത്തു അവരുടെ വീട്ടിൽനിന്നും കഴിച്ചിട്ടാണ് പോയത്. തഹസീൽദാരുടെ കുതിര അവരുടെ വെള്ളത്തൊട്ടിയിൽനിന്നാണ് കടലയും മറ്റും തിന്നത്. ഇൻസ്പെക്ടർ വൈകീട്ട് കുപ്പിയും കോഴിയും അകത്താക്കി, അതും ഏ്വണയുടെ വീട്ടിൽവച്ച്. പിന്നെ നല്ല ഭൂമി മറ്റാർക്കെങ്കിലും കിട്ടുമോ."

"ഇങ്ങോട്ട് വാ. ഇങ്ങോട്ട്" നധാന കാലിയുടെ കഴുത്തിനു പിടിച്ചു. "ഇതുകൊണ്ടാണ് പറയുന്നത് ആർക്കും സത്യവും ന്യായവും ഇല്ലെന്ന്."

"അല്ല ഇതിൽ സത്യവും ന്യായവും എന്തിരിക്കുന്നു.... ഒക്കെ അദ്ദേഹത്തിന്റെ ഇഷ്ടം...."

"കൊണ്ടുകളയെടാ നിന്റെ അദ്ദേഹം.... നീ ഒന്നിനും പൊടിപ്പും തൊങ്ങലും ചേർക്കാറില്ല."

പക്ഷേ പൊടിപ്പും തൊങ്ങലും ചേരേണ്ടതു ചേർന്നു കഴിഞ്ഞിരുന്നു. ആൾക്കാർ കളത്തട്ടിലിരുന്നു വാക്സമരം നടത്തി. മീരാബും ഏണ്ണയുടെ പുത്രൻമാരും തങ്ങളുടെ ഇഷ്ടംപോലെ കാര്യം നടത്തി. ജനം പെറ്റീഷനു പുറകെ പെറ്റീഷനെഴുതി, ട്രെയിൻകൂലി മുടക്കി കച്ചേരികൾ കയറിയിറങ്ങി. എല്ലാവരും ആവുന്നത്ര പരിശ്രമിച്ചു. ഭൂമി കൈവശപ്പെടുത്തുന്നതിനു മുമ്പ്, ഉണ്ടായിരുന്ന മരങ്ങൾ മുഴുവൻ വെട്ടിയെടുത്തു. പിന്നെ മറ്റു പോംവഴി ഒന്നും കാണാതെ വന്നപ്പോൾ അതിർവരമ്പുകൾക്കുവേണ്ടി വഴക്കുകൂട്ടി. ഓരോരോ തുണ്ടിനുവേണ്ടി മാസങ്ങളോളം സ്റ്റേഷൻ കയറിയിറങ്ങി. അധികാരിക്കും ഇൻസ്പെക്ടർക്കും തഹസിൽദാർക്കും എത്ര ഹർജി അയച്ചെന്നു കണക്കില്ല. പഞ്ചായത്തു കൂടി. എന്നിട്ടും വഞ്ചി തിരുനക്കരെ തന്നെ.

അങ്ങനെ ദിവസങ്ങളും മാസങ്ങളും കടന്നുപോയി. പിന്നീട് വർഷങ്ങളും പിന്നിട്ടു. ഇക്കാലത്തു അല്ലറചില്ലറ സംഭവങ്ങൾ ഉണ്ടായി. മരണങ്ങളും, വിവാഹങ്ങളും, തർക്കങ്ങളും, വഴക്കുകളും നടന്നു. കളത്തട്ടുകാർ പുതിയ കഥകൾക്കു രൂപംകൊടുത്തു. പക്ഷേ നടക്കേണ്ടതൊക്കെ നടക്കേണ്ടപോലെ നടന്നു. ജനം വാക്സമരം നടത്തിയിട്ട് തങ്ങളുടെ വീടുകളിലേയ്ക്കു മടങ്ങിയതു മിച്ചം.

ഒടുവിൽ ശിക്ഷ കഴിഞ്ഞ് മോദനും തിരിച്ചെത്തി. രണ്ടു ദിവസത്തേക്കു മോദൻ പുറത്തിറങ്ങിയില്ല. നേരം പുലരുന്നതിനു മുമ്പുതന്നെ അയാൾ എവിടെയെങ്കിലും ഇരിപ്പാകും. അഥവാ എങ്ങോട്ടെങ്കിലും പോകും. ബാക്കി സമയം മുഴുവൻ അമ്മയുടെ അടുത്തു കിടപ്പാകും. പക്ഷേ അമ്മയുടെ നിരാശ നിറഞ്ഞ വാക്കുകൾ അയാളുടെ മനസ്സിനെ കുറെക്കൂടി തളർത്തി.

മൂന്നാം ദിവസം സജ്ജനെത്തി. ഏണ്ണയുടെ മക്കളെപ്പോലെ അവനും കുടവയർ കണ്ടിട്ട് ആദ്യം അയാൾക്കു അത്ഭുതം തോന്നി. ലുങ്കിയെടുത്തു ഉടുത്തിട്ടും സജ്ജൻ മോദൻെറകൂടെ കട്ടിലിൽ ഇരിക്കുന്നതിനു പകരം നിന്നുകൊണ്ട് സംസാരിക്കുകയാണു ചെയ്തത്. ബസാർ സ്റ്റേഷനിൽ താൻ മോദനെ കാത്ത് ഏറെനേരം നിന്നുവെന്നും രണ്ടു വണ്ടികൾ നോക്കിയിട്ടും അയാളെ കണ്ടില്ലെന്നും പറഞ്ഞു. പക്ഷേ അതു പച്ചക്കള്ളമാണെന്നും മോദനു മനസ്സിലായി. ഏതു കാര്യത്തിനായി അവൻ മൂന്നുനാലു ദിവസം പുറത്തുപോയി എന്ന് പറഞ്ഞതിലും അയാൾക്കു സംശയം തോന്നാതിരുന്നില്ല. അവൻ തൻെറ അടുത്ത് ഇരിക്കാതിരുന്നതിലാണ് മോദന് ഏറ്റവും വിഷമം തോന്നിയത്. തന്നെ സഹോദരനായല്ല, ദത്തുപുത്രനായിട്ടാവും കരുതുക. എന്തുകൊണ്ടോ സജ്ജൻെറ കെട്ടും മട്ടും അയാൾക്കു രസിച്ചില്ല. അമ്മ അവനെപ്പറ്റി പറഞ്ഞതു മുഴുവൻ സത്യമാണെന്ന് അയാൾക്കു ബോദ്ധ്യമായി.

വൈകീട്ട് വല്ലാത്ത അസ്വാസ്ഥ്യം തോന്നി. മോദൻ ആഹാരം വിളമ്പിയത് ഉപേക്ഷിച്ചിട്ട് മിണ്ടാതെ എണീറ്റ് പുറത്തുപോയി. അനിയൻ വീട്ടിൽ ഇല്ലായിരുന്നു. സജ്ജൻെറ ഭാര്യ കടക്കണ്ണിട്ടു അയാളെ നോക്കിയതും തൻെറ തടിച്ച നിതംബം ഇളക്കിക്കൊണ്ട് കടന്നുപോയതും,

പോയപ്പോൾ അല്പം ശൃംഗാരചേഷ്ട കാട്ടിയതും മോദനെ ദുഃഖി പ്പിച്ചു. തെരുവിന്റെ വളവിൽ ചെന്നപ്പോൾ യാദൃച്ഛികമായി ശേരിയെ കണ്ടതും ഉടൻ വലത്തോട്ട് തിരിഞ്ഞതും ഒപ്പമായിരുന്നു. ശേരിയും കണ്ടില്ലെന്നു നടിച്ച് മുമ്പോട്ട് കടന്നുപോയി.

വലത്തോട്ട് തിരിഞ്ഞപ്പോൾ രുൽദുവിന്റെ ഓർമ്മ വന്നു. മനസ്സിൽ അജ്ഞാതമായ സമാധാനം തോന്നി. കാലുകൾക്കു വേഗത കൂടി. രുൽ ദുവിന്റെ മുറ്റത്തു തീ കൂട്ടിയിരിക്കുന്നതു കണ്ടപ്പോൾ ക്ഷീണമൊക്കെ പമ്പകടന്നു.

"ആരാണ്?" അയാൾ വാതിലിൽകൂടി അകത്തു കടന്നപ്പോൾ തീ കാഞ്ഞുകൊണ്ടിരുന്ന രുൽദു ചോദിച്ചു. മോദൻ മിണ്ടാതെ മുമ്പോട്ടു നടന്നു. രുൽദു എണീറ്റു. അയാൾ ശ്രദ്ധിച്ചു നോക്കിയിട്ട് അമ്പരപ്പോടെ ചോദിച്ചു "ആര് നമ്മുടെ മോദൻ തന്നെയല്ലേ?"

മോദന്റെ മനസ്സിലെ സംശയം അകന്നു. അയാൾ ശാന്തനായി (ഇതുവരെ ഗ്രാമത്തിൽ ആരുംതന്നെ ഇങ്ങനെ സ്നേഹത്തോടെ വിളി ച്ചില്ല. അല്ലെങ്കിൽതന്നെ ആരാണ് അങ്ങനെ ചെയ്യുക. താൻ 'മുമ്പത്തെ മോദൻ' അല്ലല്ലോ.)

"ഓ നമ്മുടെ മോദൻ വന്നു." എന്നു പറഞ്ഞുകൊണ്ട് രുൽദു ഗോതമ്പുമാവു പുരണ്ട കൈകൊണ്ട് അയാളെ കെട്ടിപ്പിടിച്ചു. പുറം തലോടിക്കൊണ്ട് അയാൾ സ്വയം പറഞ്ഞു.

"ഞാൻ ഇന്നാണ് വിവരം അറിഞ്ഞത്. നിങ്ങളുടെ ടിബ്ബിയിലെ വീടു വരെ പോകുകയും ചെയ്തു. പിന്നെ തോന്നി നീ മറ്റേ വീട്ടിലായിരിക്കും എന്ന്. അങ്ങോട്ടു വരാൻ തോന്നിയില്ല...... നിനക്കും കാര്യം അറിയാ മല്ലോ– എടാ മോനേ ആ പീഠം ഇങ്ങ് എടുത്തുകൊണ്ടു വാ. നിന്റെ ചാച്ചാ വന്നിരിക്കുന്നു... നാശം എവിടെപ്പോയി തുലഞ്ഞോ എന്തോ, മഹാകുസൃതിയാണ്. ആഹാരം കഴിച്ചിട്ട് എവിടെയോ സ്ഥലം വിട്ടു കാണും. നീ അല്പം നിൽക്ക്. ഞാൻ പോയി പീഠം കൊണ്ടുവരാം."

മോദൻ പുഞ്ചിരിച്ചു. അയാൾക്കു രുൽദുവിന്റെ സ്വഭാവം നന്നായി അറിയാമായിരുന്നു. ഇങ്ങനെയുള്ള അവസരങ്ങളിൽ അയാൾക്കു പരിഭ്ര മമാണ്. എങ്ങനെയാണു സ്നേഹിതനെ സൽക്കരിക്കുക എന്നു സംശ യമാവും. പിന്നെ അതുമിതും പറയും. മറ്റുള്ളവരുടെ ബുദ്ധികൂടിയ വാക്കുകളേക്കാൾ മധുരമായി തോന്നും ഈ പെരുമാറ്റങ്ങൾ. ലോകത്ത് മറ്റൊന്നും താൻ ഇത്ര വിലമതിക്കുന്നില്ല. മോദൻ ആലോചിച്ചു.

അകത്തുനിന്നും ഒടിഞ്ഞു വികൃതമായ പീഠം കൊണ്ടുവന്ന് അടു പ്പിന്റെ മുമ്പിൽ വച്ചിട്ട് രുൽദു സംഭാഷണം തുടർന്നു. "നീ വന്നതു ഏതായാലും വളരെ നന്നായി. മനസ്സിന് ഒരു സുഖവും തോന്നാറില്ലാ യിരുന്നു. നിനക്കറിയാമല്ലോ, മനസ്സിനു സുഖമില്ലെങ്കിൽ പിന്നെ ഒന്നും ചെയ്യാൻ തോന്നില്ല. പിന്നെ ആരെങ്കിലും ഉറ്റചങ്ങാതിയെ കിട്ടണം. അതിനു മനസ്സിനിണങ്ങിയ ചങ്ങാതി ഇവിടില്ല. ലോകത്തു സ്വാർ ത്ഥതയ്ക്കേ സ്ഥാനമുള്ളു..... ആട്ടെ നിന്റെ വിശേഷമൊക്കെ പറയൂ. ശരീരത്തിനു അസുഖമൊന്നുമില്ലല്ലോ. ഒരു കണക്കിനു ജയിലും ഭാര്യ

വീടും തുല്യമാണ്. മനുഷ്യർക്കു ആ നരകത്തിൽ (ജയിൽ) രണ്ടുനിമിഷം പോലും കഴിയാൻ പ്രയാസമാകും. ചങ്ങാതി, നീ ഏതായാലും വളരെ ക്ഷീണിച്ചുപോയി അല്ലേ? പെട്ടെന്നു വൃദ്ധനായപോലെ തോന്നി. എന്നെക്കാളും മോശമാണല്ലോ സ്ഥിതി. പക്ഷേ ഞാൻ ജയിലിൽ കാണാൻ വന്നപ്പോൾ അന്നു നന്നായിരിക്കുകയായിരുന്നല്ലോ. രണ്ടു വർഷം മുമ്പ് ആവും. പോട്ടെ. ഒരു കാര്യം, തടവുകാർ പറയാറുണ്ട്, നാട്ടിൽ വീടുവിട്ടിട്ടു പോകാൻ മനസ്സുതോന്നാത്തതുപോലെതന്നെ അവർക്കു ജയിൽ വിട്ടു പോരാനും മടിയാണെന്ന്. മോഹം ഒരു വല്ലാത്ത വികാരമാണ്. ആരോടെങ്കിലും തോന്നിപ്പോയാൽ, നരകത്തോടായാലും വേണ്ടില്ല, സ്വർഗത്തോടായാലും വേണ്ടില്ല, പിന്നെ മാറാൻ പ്രയാസമാണ്. ശരിയല്ലേ മോദൻ?......"

മോദൻ ചിരിച്ചതേയുള്ളു. പക്ഷേ രുൽദുവിന് വല്ലായ്മ തോന്നി. അയാൾ അറിയാതെ ദീർഘനിശ്വാസം വിട്ടു.

"ദാ ഞാൻ ഈ ജോലി ഒന്നു തീർത്തോട്ടെ. എന്നിട്ട് നമുക്കു ഒന്നിച്ച് അകത്തിരിക്കാം." രുൽദു പറഞ്ഞു. അയാൾ മോദന്റെ മറുപടിക്കു കാത്തിരിക്കാതെ തുടർന്നു. "അല്ലെങ്കിൽ തന്നെ നീ ആഹാരം എത്ര കഴിക്കാനാണ്..... നീ അതിനു അഹാരം കഴിച്ചുകാണില്ല. സമയത്തും കാലത്തും ആഹാരം കഴിച്ചാൽ പിന്നെ എങ്ങനെ ജാട്ടാകും."

വിറകുകഷണങ്ങളും ചാണകവറളികളും കത്തിച്ചതിന്റെ പുക സഹിക്കവയ്യാതെ രുൽദു കണ്ണു തുടച്ചു. "ഞാൻ അല്പംകൂടി മാവു കുഴയ്ക്കട്ടെ. നമുക്കു രണ്ടുപേർക്കുംകൂടി ഇതു മതിയാവില്ല." മോദൻ വേണ്ട എന്നു ആവർത്തിച്ചു പറഞ്ഞിട്ടും രുൽദു സമ്മതിച്ചില്ല. വർത്തമാനം പറഞ്ഞുകൊണ്ട് അയാൾ ഗോതമ്പുമാവ് കുഴച്ചു. എന്നിട്ട് ചപ്പാത്തി പരത്തി. "സഹോദരാ ഇന്നു എത്രകാലം കൂടിയാണ് ഞാൻ ഈ പലക ഉപയോഗിക്കുന്നത്. ഭാഗ്യത്തിന് നീയും വന്നു. അതുകൊണ്ട് ജൽകൗറിന്റെ പലകയ്ക്കു മോക്ഷം കിട്ടി...... മോദൻ, വളരെ സത്യസന്ധയായിരുന്നു അവൾ. എത്ര പറഞ്ഞാലും തീരില്ല. വീടും വീട്ടുപകരണങ്ങളും എന്തു വൃത്തിയായി സൂക്ഷിച്ചിരുന്നു. കാണാനും നല്ല മദാമ്മപോലെ. നീ കണ്ടിട്ടുണ്ടല്ലോ. ഈ ഗ്രാമം മുഴുവൻ മഷിയിട്ടു നോക്കിയാൽ അതുപോലൊരു സ്ത്രീയെ കിട്ടുമോ? അതുകൊണ്ടുതന്നെയാണ് ഞാൻ രണ്ടാമതു വിവാഹം കഴിക്കാതിരുന്നത്. അല്ലാതെ വേറെ വല്ല കുറവും ഉണ്ടോ എനിക്ക്. പലരും ആലോചന കൊണ്ടു വന്നു. വിവാഹബന്ധം അല്ലാതെ തന്നെ പെണ്ണുങ്ങളെ കിട്ടാൻ വല്ല പ്രയാസവുമുണ്ടോ.... കഴിഞ്ഞ വർഷം തന്നെ മഘർ എന്റെ കാലു പിടിച്ചതാണ്, അവന്റെ ഭാര്യവീട്ടിൽനിന്നു ഏതോ മദ്ധ്യവയസ്കയെ കൊണ്ടുവരാമെന്ന്. നല്ലവളാണുപോലും. പക്ഷേ ഞാൻ പറഞ്ഞു, വേണ്ട, ജൽകൗറിനെപ്പോലുള്ള സ്ത്രീയുടെകൂടെ ജീവിച്ചിട്ട് മനുഷ്യന് മറ്റൊരാളുടെ കൂടെ ജീവിക്കാൻ കഴിയില്ല. കൂടാതെ, പൊന്നുപോലത്തെ ഒരു മകനെ തന്നിട്ട് പോയതു രണ്ടാനമ്മ വന്നു നശിപ്പിക്കും. നശിക്കാൻ ഇപ്പോഴും ഇനിയും ഒന്നും ചെയ്യണമെന്നില്ല. നോക്ക് ആ കൊള്ളരുതാ

ത്തവൻ എവിടെയോ കറങ്ങിനടക്കുകയാണ്. തെണ്ടി. എന്റെ മോദൻ, എന്തുചെയ്യാനാണ്! പക്ഷേ ഒരു സമാധാനമുള്ളത് ജൽകൗറിന്റെ അംശ മാണ്, നശിച്ചുപോവില്ല. നേരെ വരാൻ തന്നത്താൻ വിചാരിക്കണം. അതിനു വലിയ പ്രായമൊന്നുമായില്ല......"

മോദന്റെ മനസ്സ് വീണ്ടും വ്യാകുലമായി. രുൽദുവിന്റെ കഴിഞ്ഞ കാലജീവിതവും ഇപ്പോഴത്തെ നിലയും അവലോകനം ചെയ്തപ്പോൾ അയാൾക്കു തോന്നി, അവന്റെ സ്ഥാനത്തു ഞാനായിരുന്നെങ്കിൽ ഇപ്പോഴേയ്ക്കും പരാജയപ്പെട്ടേനേ എന്ന്. രുൽദു തന്റെ ചരിത്രം പറഞ്ഞപ്പോൾ മോദൻ അവന്റെ മുഖത്തേയ്ക്കു വളരെ സൂക്ഷിച്ചുനോക്കിക്കൊണ്ടിരുന്നു. മുമ്പിലത്തെപ്പോലുള്ള ശൗര്യവും മറ്റും ഇപ്പോഴില്ല എന്ന് അയാൾക്കു തോന്നി. രുൽദുവിന് മോദനെക്കാൾ നാലഞ്ചുവയസ്സു പ്രായക്കൂടുതലുണ്ട്. പക്ഷേ ഇപ്പോഴതു പത്തിരുപതു വയസ്സിന്റെ വ്യത്യാസം തോന്നിച്ചു.

രുൽദു അയാളേയുംകൊണ്ട് മുറിക്കകത്തേയ്ക്കു കടന്നു. മോദന് അകത്തു ഇരുട്ട് അനുഭവപ്പെട്ടു. മണ്ണെണ്ണ വിളക്കിന്റെ മങ്ങിയ വെളിച്ചം തികച്ചും അപര്യാപ്തമായിരുന്നു. മുറിയ്ക്കകത്തു അല്ലറചില്ലറ സാധനങ്ങളുടെ അവസ്ഥ തുലോം പരിതാപകരമായിരുന്നു ഒടിഞ്ഞ കട്ടിലുകളിൽ പഴയ തുണി. നാലായി മടക്കിയ മെത്തയും ഏതാനും മുഷിഞ്ഞ വസ്ത്രങ്ങളും അലക്ഷ്യമായി കിടക്കുന്നതു കണ്ടാൽ ആ വീട്ടിലാരും താമസമില്ല എന്നു തോന്നിപ്പോകും.

"വാ ഇവിടെ ഇരിക്ക്." ചണനാരുകൊണ്ടുള്ള കട്ടിൽ ഇട്ടുകൊടുത്തിട്ട് രുൽദു പറഞ്ഞു, "ഞാൻ ഇതാ എത്തി."

മോദൻ നോക്കിനിൽക്കെത്തന്നെ അയാൾ കച്ചിപ്പുരയിൽനിന്നും കുപ്പിയും വെളിയിൽനിന്നു വെള്ളം നിറച്ച കൂജയും എടുത്തുകൊണ്ട് വന്നു. "എടാ സാധനം അത്ര മെച്ചമൊന്നുമല്ല. പക്ഷേ ഇതുകൊണ്ട് മതിയാക്കാം. ചപ്പാത്തി കഴിക്കാൻ ഇതുമതി." മോദനെ നോക്കാതെ രുൽദു കൂജയും കുപ്പിയും താഴെ വച്ചിട്ട് മൂലയ്ക്കുനിന്നു ഒരു പിച്ചള ഗ്ലാസ് എടുത്തു. അതു കുർത്തയുടെ അറ്റംകൊണ്ട് തുടച്ചിട്ട് മോദന്റെ കൈയിൽ കൊടുത്തുകൊണ്ട് പറഞ്ഞു. "ഞാൻ ഒഴിക്കണോ അതോ നീ തന്നെ ഒഴിക്കുന്നോ?"

"രുൽദു, നീ വെറുതെ എന്തിനു ബുദ്ധിമുട്ടുന്നു." മോദൻ കട്ടിലിൽ ഇരുന്നുകൊണ്ട് പതുക്കെ പറഞ്ഞു.

"നീ കൊള്ളാം, എടാ ഇതിലെന്താ ബുദ്ധിമുട്ട്? നീ വന്നിട്ട് ഞാൻ വെറും ചട്ണി കൂട്ടി ചപ്പാത്തി തരികയോ? ദാ പിടിക്ക്.... അല്ലെങ്കിൽ വേണ്ട ഞാൻതന്നെ ഒഴിക്കാം."

രുൽദു മുട്ടുകുത്തിയിരുന്നിട്ട് പിറുപിറുത്തുകൊണ്ട് ഗ്ലാസ് പകുതിയിലധികം നിറച്ചു. മോദൻ കൂടുതലൊഴിക്കാതിരിക്കാൻ അവന്റെ കൈയ്ക്കു പിടിച്ചു, എന്നിട്ടും അവൻ കുറെക്കൂടി ഒഴിച്ചു. മോദൻ ഗ്ലാസെടുത്തിട്ട് കൂജയിൽനിന്നും വെള്ളം ഒഴിച്ചു. രുൽദു എന്തെങ്കിലും പറയുന്നതിനുമുമ്പുതന്നെ അയാൾ കണ്ണുമടച്ചു ഒറ്റവലിക്കു കുടിച്ചു

തീർത്തു.

"മതിയാക്കിയോ!" രുൽദു അയാളുടെ മുഖത്തേയ്ക്കു ശ്രദ്ധിച്ചു നോക്കിക്കൊണ്ട് പറഞ്ഞു. "നോക്കു ഇതു ശരിയല്ല. തിന്നാനും കുടിക്കാനും ഉണ്ടാക്കിയിട്ടുള്ള സാധനങ്ങൾ.... ആട്ടെ ഗ്ലാസ് ഇങ്ങുതരൂ. അല്പം ഞാനും കുടിക്കട്ടെ."

ഗ്ലാസ് വാങ്ങിയിട്ട് അതു മുഴുവൻ നിറച്ച് രുൽദു വെള്ളം ചേർക്കാതെതന്നെ ഒറ്റവലിക്ക് അകത്താക്കി. എന്നിട്ട് മൂലയ്ക്കുനിന്നു ഒരു വലിയ ഉള്ളി എടുത്തു പൊട്ടിച്ചു. ഒരു വലിയ പ്ലെയിറ്റിൽ പകുതിവെന്ത പരിപ്പും ഉള്ളിയും കൂടെ കട്ടിലിലേയ്ക്കു നീക്കിവച്ചിട്ട് അവൻ പറഞ്ഞു. "സഹോദരാ, ഇതാണു നമ്മുടെ കൂടിയ ഭക്ഷണം. കൂട്ടുകാർ തരുന്ന പരുക്കൻ ഭക്ഷണം പഞ്ചാമൃതമായി കരുതണം എന്നു പറയാറുണ്ട്."

"ഒക്കെ ശരിതന്നെ. ഇതു ധാരാളം സാധനങ്ങൾ ഉണ്ടല്ലോ." മോദന് അല്പം ലഹരി കയറി.

മോദന്റെ അടുത്തു കട്ടിലിട്ടിട്ട് രുൽദു ചപ്പാത്തി നീക്കിവച്ചു. പരിപ്പിന്റെ പാത്രം താഴെയും. ഒരു ഉള്ളിക്കഷണം എടുത്തു മോദന്റെ കൈയിൽ കൊടുത്തുകൊണ്ട് അവൻ പറഞ്ഞു. "ദാ ഇതു വായിലിടൂ."

മോദന്റെ മനസ്സിനു ആശ്വാസം തോന്നി. വേഗം അയാൾ വീട്ടുകാര്യങ്ങൾ പറയാൻ ആഗ്രഹിച്ചു. അയാളുടെ മനസ്സ് നിറഞ്ഞിരുന്നു. ഓരോ ഗ്ലാസുകൂടി അകത്താക്കിയപ്പോൾ മോദന്റെ കണ്ണു ചുവന്നു. അയാൾ ദൃഢസ്വരത്തിൽ പറഞ്ഞു. "രുൽദു, ഇനി എനിക്കു ഞങ്ങളുടെ സജ്ജന്റെ കൂടെ ഒന്നിച്ചു കഴിയാൻ പ്രയാസമാണ്......"

"ങ്ഹേ! നീ എന്താ ഈ പറയുന്നത്." പ്ലെയിറ്റ് ദൂരെ മാറ്റിക്കൊണ്ട് രുൽദു അത്ഭുതത്തോടെ ചോദിച്ചു. "വന്ന ഉടൻ ഇങ്ങനെ പറയാൻ എന്തു സംഭവിച്ചു?"

"നിനക്കറിയാൻ വയ്യാത്ത കാര്യം വല്ലതും ഉണ്ടോ?" അല്പം വികാരാധീനനായി മോദൻ പറഞ്ഞു. "സ്വന്തം ശത്രുവിന്റെ മുമ്പിൽ തല കുനിക്കുന്നവൻ മനുഷ്യനാണോ?"

"നീ പറഞ്ഞതു ശരിയാണ്, പക്ഷേ....."

"എന്തു പക്ഷേ? എന്റെ അടുത്തു അവൻ കാര്യം ഒളിക്കുന്നു. പക്ഷേ ഞാൻ അറിയാതിരിക്കില്ലല്ലോ. അവന്റെ നടപ്പും മട്ടും കണ്ടാൽ കാര്യം അറിയാം."

"സത്യമാണ്. സത്യമാണ്."

"അവന്റെ ഭാര്യയാണെങ്കിൽ ഏതോ കൊള്ളരുതാത്ത വീട്ടിലെ ആണ്. മൂരിയെപ്പോലെ എപ്പോഴും മണപ്പിച്ചു നടക്കുകയാണ്. താൻ ജനിച്ച ദിവസം മറ്റാരേയും ജനിക്കാൻ അനുവദിച്ചില്ല എന്നാണു പറയുന്നത്. മനുഷ്യൻ അഭിമാനിക്കുന്നതു നല്ലതുതന്നെ. പക്ഷേ എല്ലാത്തിനും ഒരു മര്യാദ വേണം. ഞാൻ വന്നിട്ടുതന്നെ രണ്ടു ദിവസമായി. ഇതുവരെ എന്റെ കാലുതൊട്ട് വന്ദിച്ചില്ല. മുറ്റത്തുകൂടി നടക്കുമ്പോൾ എന്നെ 'വൃത്തികെട്ട' നോട്ടം നോക്കാറുണ്ട്. ഇടയ്ക്കിടെ അയൽപക്കത്തുകാരോട് ആക്ഷേപവാക്കുകൾ പറയാറുണ്ട്.... ഇങ്ങനെയുള്ളവരുടെ

കൂടെ എങ്ങനെ കഴിയും?"

രുൽദു ചിന്താധീനനായി മോദൻെറ മുഖത്തേയ്ക്കു നോക്കി. പെട്ടെന്ന് ഒന്നും പറയാൻ തോന്നിയില്ല. പിന്നീട് പതുക്കെ ചോദിച്ചു. "സത്യത്തിൽ അത്രയ്ക്കു ചീത്തയാണോ, മോദൻ?' '

"ഞാൻ രണ്ടു ദിവസം കൊണ്ടുതന്നെ അവളെ വെറുത്തു. കഴുത്തിനു പിടിച്ച് ഞെരിക്കണം എന്നു തോന്നിയതാണ്. അവൻെറ ശല്യം തീരുമല്ലോ- ഇവൾ വന്നാവും അവനെ ഇത്രയും ചീത്തയാക്കിയത്. തന്തയും ആൾ മോശമാണെന്നു കേട്ടു. അയാൾ സജ്ജനിൽനിന്നും രണ്ടായിരം രൂപ വാങ്ങിയാണ് ഇവളെ കൊടുത്തതെന്നും കേട്ടു. നിനക്കറിയാമല്ലോ 'അവരാ' ണ് ഈ ബന്ധം ഏർപ്പാടു ചെയ്തതെന്ന്...."

"ഓഹോ," രുൽദുവിൻെറ ലഹരി കൊണ്ട് ചുവന്ന കണ്ണുകൾ അത്ഭുതം പ്രകടിപ്പിച്ചു. ഇക്കാര്യം അവനു മുമ്പ് അറിയില്ലായിരുന്നു. അവൻ മോദനോട് ചോദിച്ചു. "മോദൻ, ആട്ടെ 'അവരാ'ണ് ഈ ബന്ധം ഏർപ്പാട് ചെയ്തതെന്ന് നിനക്കു വ്യക്തമായി അറിയാമോ?"

"എനിക്കു ഒക്കെ അറിയാം. പോരാഞ്ഞ് അമ്മയ്ക്കു സർവ്വകാര്യവും അറിയാം."

"അതെ നീ പറഞ്ഞത് ഗൗരവമുള്ള കാര്യമാണ്."

പിന്നീട് രുൽദു പ്രതിമയെപ്പോലെ എല്ലാം കേട്ടുകൊണ്ടിരുന്നു. മോദൻ ലഹരിയിൽ എന്തൊക്കെ രഹസ്യങ്ങളാണ് അവനോട് പറഞ്ഞത് എന്നറിയില്ല. അവൻ ഒക്കെ തലയാട്ടി കേട്ടുകൊണ്ടിരുന്നു മനസ്സിലെ ഭാരം ഇറക്കിവച്ചു കഴിഞ്ഞപ്പോൾ അവർ ആഹാരം കഴിക്കാനിരുന്നു. പക്ഷേ രണ്ടാമത്തെ ചപ്പാത്തിക്കഷണം വായിലിട്ടയുടൻ രുൽദു പിടഞ്ഞെഴുന്നേറ്റു. "ഞാൻ ആ നാശം ചെറുക്കനെ ഒന്നു വിളിക്കട്ടെ, അല്ലെങ്കിൽ രാത്രി വന്നു ഒന്നും കഴിക്കാതെ കിടന്നുറങ്ങും."

അവൻ മുറ്റത്തുനിന്നു ഉറക്കെ വിളിച്ചു. പിന്നീട് തെരുവിൽ ഇറങ്ങി തൊണ്ടപൊട്ടുംവിധം ചെക്കൻ എത്തുന്നതുവരെ അലറിക്കൊണ്ടിരുന്നു. അവൻെറ കൈയിൽ പിടിച്ചുവലിച്ചുകൊണ്ട് അവനെ ശകാരിക്കുന്നതു അകത്തിരുന്നു മോദൻ കേട്ടു. പക്ഷേ അകത്തെത്തിയപ്പോഴേക്കും രുൽദുവിൻെറ സ്വരം ശാന്തമായി.

"എന്തെടാ. നിനക്കു കറങ്ങിനടക്കാൻ ഇതാണോ പറ്റിയ സമയം? എന്നെ ഇതുവരെ ആരും 'തെണ്ടി' എന്നു വിളിച്ചിട്ടില്ല. ഇനി മറ്റുള്ളവരെക്കൊണ്ട്, നിങ്ങളുടെ മകൻ ബസാറിലും ഔട്ട്പോസ്റ്റിലും കറങ്ങിനടക്കുന്നു! എന്നു പറയിപ്പിക്കണോ? പാടില്ല. നിനക്കു ഇപ്പോൾ പ്രായമായി. ആലോചിച്ചു നോക്ക്.... നോക്കു നിൻെറ ചാച്ച നമ്മുടെ വീട്ടിൽ വന്നിരിക്കുന്നു. അവൻ എന്തു വിചാരിക്കും, വീട്ടിൽ വന്നിട്ട് ചെക്കൻ വെള്ളം വേണോ എന്നുപോലും ചോദിച്ചില്ല.' '

മുറിക്കുള്ളിൽ കടന്ന ഉടൻ രുൽദു മകൻെറ പുറത്തു തട്ടിയിട്ട് കൂജയിൽനിന്നും വെള്ളം എടുത്തുകൊണ്ടുവരാൻ പറഞ്ഞു. അവൻ കൂജ എടുക്കാൻ പോയപ്പോൾ മോദനെ കണ്ടിട്ട് അല്പം ശങ്കിച്ചുനിന്നു. എങ്കിലും ധൈര്യസമേതം പതുക്കെ 'സത്ശ്രീ അകാൽ' പറഞ്ഞ് അഭിവാദനം

ചെയ്തു. മോദൻ അവൻെറ മുടിയിൽ തലോടി സ്നേഹം പ്രകടിപ്പിച്ചു. അവൻെറ രൂപം കണ്ടിട്ട് സന്തോഷത്തോടെ പറഞ്ഞു. "രുൽദു, ഇവനെ വെറുതെ ശകാരിക്കരുത്. നിൻെറ മകൻ വളരെ നല്ലവനായിതോന്നുന്നു."

"ഇല്ലല്ലോ. ഇവനെ ഞാൻ ആവശ്യമില്ലാതെ ഒരിക്കലും വഴക്കു പറഞ്ഞിട്ടില്ല. പക്ഷേ, പറഞ്ഞാൽ കേൾക്കാതെ വരുമ്പോൾ ചിലപ്പോൾ എനിക്കു ദേഷ്യം വരും." രുൽദു അവനെ ആപാദചൂഡം നോക്കിക്കൊണ്ട് പറഞ്ഞു. അവൻ കൂജയെടുത്തുകൊണ്ട് വെളിയിലേയ്ക്കു പോയപ്പോൾ ഒരു ദീർഘനിശ്വാസത്തോടെ രുൽദു പറഞ്ഞു.

"ജൽകൗറിൻെറ ഓർമ്മയ്ക്കായി ഇവനല്ലാതെ വേറെ ആരുണ്ട് എനിക്ക്. ഇവനെ നോക്കാൻ കഴിഞ്ഞില്ലെങ്കിൽ പിന്നെ ലോകരെന്തു പറയും?"

അത്ര ഗൗരവമുള്ള വിഷയം അല്ലായിരുന്നെങ്കിലും അതു മോദൻെറ ഹൃദയത്തെ സ്പർശിച്ചു. അയാൾ രുൽദുവിൻെറ ക്ഷീണിച്ചുമെലിഞ്ഞ് അസ്ഥിപഞ്ജരം മാത്രമായ ശരീരത്തിലേക്കു നോക്കി. ഒപ്പം ജൽകൗറിൻെറ രൂപം അയാളുടെ കൺമുമ്പിലെത്തി... വെളുത്തു വെണ്ണ പോലെ മൃദുവായ ശരീരവും, വലിയ കണ്ണുകളും, മനോഹരമായ മൂക്കും, മെലിഞ്ഞ ദേഹപ്രകൃതിയും. മുറ്റത്തു അവർ ജോലിചെയ്തുകൊണ്ട് നടക്കുന്ന കാഴ്ച അയാളോർത്തു താൻ രുൽദുവിൻെറ വീട്ടിൽ പോകുമ്പോൾ ഒറ്റശ്വാസത്തിൽ അവർ 'അനിയൻ' എന്നുപറഞ്ഞിട്ട് എന്തെങ്കിലും താൻ അങ്ങോട്ടു പറയുന്നതിനുമുമ്പുതന്നെ 'ചേട്ടൻ ഉണ്ടോ?' എന്ന തൻെറ ചോദ്യവും പുറകെ അതിനുള്ള 'ഇവിടെ എവിടെങ്കിലും കാണും; ആരോടെങ്കിലും വാചകമടിക്കുകയാവും' എന്ന ചിരിച്ചുകൊണ്ടുള്ള തൻെറ മറുപടിയും പറയും. ആ ചിരി എന്തു മനോഹരമാണ്, എന്നും ചിരിച്ചുകൊണ്ടുള്ള അവരുടെ രൂപം കാണട്ടെ എന്നു മനസ്സിൽ പറയുകയും ചെയ്യും.

"രുൽദുവിൻെറ മകൻ കൂജയുംകൊണ്ട് അകത്തുവന്നപ്പോൾ ഇത്തവണ മോദൻ അവനെ ശ്രദ്ധിച്ചുനോക്കി. ജൽകൗറിൻെറ തനിപ്പകർപ്പു തന്നെ. ഉയരം മാത്രം രുൽദുവിൻെറ കിട്ടിയിട്ടുണ്ട്.

"നീ പഠിക്കുന്നോ മറ്റോ ഉണ്ടോ?" മോദൻ ചോദിച്ചു.

"പോയതാണ്. ഒന്നുരണ്ടുവർഷം പഠിക്കാൻ പോയി. അക്ഷരം വായിക്കാൻ പഠിക്കുകയും ചെയ്തു. പിന്നെ എന്നെക്കൊണ്ടുതന്നെ ജോലി ആവില്ല എന്നു വന്നപ്പോൾ നിവൃത്തിയില്ലാതെ സ്കൂളിൽ പഠിത്തം നിർത്തി. വയലിൽ പോകുമ്പോൾ ആഹാരം ഉണ്ടാക്കുകയും കൊണ്ടുതരികയും ചെയ്യാൻ ആളു വേണ്ടേ? കുറെ നാളത്തേക്കു ഇവൻെറ ചിറ്റമ്മയുടെ മകളെ വിളിച്ചുകൊണ്ട് നിർത്തി. അവൾ വലുതായപ്പോൾ വീട്ടുകാർ കൊണ്ടുപോയി. പിന്നെ അങ്ങനെ അങ്ങു കഴിഞ്ഞുകൂടുന്നു. ജീവിതകാലം മുഴുവൻ ആരാ സഹായിക്കാനുണ്ടാവുക?..... ഇപ്പോൾ ഇവൻ വലുതാകാറായി... എന്നിട്ടുവേണം ഇനി....." അർദ്ധോക്തിയിൽ വിരമിച്ചിട്ട് രുൽദു താഴെനിന്നും കുപ്പിയെടുത്തു വിളക്കിൻെറ പ്രകാശത്തിൽ നോക്കി. എന്നിട്ട് മോദനോട് പറഞ്ഞു. "ഓരോ പെഗ്ഗ് ഇനിയും

കാണും. പോരെ?"

"വേണ്ട. മതി. ഇനി നീ ആഹാരം കഴിക്ക്."

രുൽദു ശങ്കിച്ചുനിൽക്കുന്ന മകൻെറ നേരെ നോക്കി. അവൻെറ മുഖത്തു ഒരു പ്രത്യേക വാത്സല്യഭാവം കണ്ടു. ഗ്ലാസെടുത്തു പകുതി നിറച്ചിട്ട് കാലിക്കുപ്പി നിലത്തുവച്ചുകൊണ്ട് ഗ്ലാസ് മകൻെറ നേരെ നീട്ടി. "നീയും അല്പം കഴിക്ക്. ദാ വേഗമാകട്ടെ."

മകനു സങ്കോചം വർദ്ധിച്ചു. പക്ഷേ മോദൻ രണ്ടുമൂന്നു പ്രാവശ്യം പറഞ്ഞപ്പോൾ അവൻ ഗ്ലാസുവാങ്ങി നിന്നുകൊണ്ടുതന്നെ കുടിച്ചു. എന്നിട്ട് കൂജയിൽനിന്നു അല്പം വെള്ളവും അവൻ കുടിച്ചു. രുൽദു അവനെ സ്നേഹത്തോടെ പിടിച്ച് അടുത്തിരുത്തി. രുൽദു നല്ല ലഹരിയിലാണെന്നു മോദനു മനസ്സിലായി.

രുൽദു മകൻെറ കൈയിൽ പിടിച്ചുകൊണ്ട് പറഞ്ഞു. "കഴിക്കെടാ, നീ കൂടി വന്നിരുന്നു കഴിക്ക്. നിൻെറ ചാച്ച അല്ലേ, മറ്റാരുമല്ലല്ലോ."

മകൻെറ സങ്കോചം അകന്നു. അവൻ പതുക്കെ വർത്തമാനം പറഞ്ഞുതുടങ്ങി. തൻെറ കൂട്ടുകാരുടേയും ഗ്രാമത്തിലെ മറ്റു സർവ്വരഹസ്യങ്ങളുടേയും കഥ അവൻ കേൾപ്പിച്ചു. അതു കേട്ടതോടെ മോദനു മനസ്സമാധാനം കിട്ടി. അയാൾക്കു ഉത്സാഹം വന്നു. രുൽദു അയാളെ, വീട്ടിൽ പോകാൻ അനുവദിച്ചില്ല. രാത്രി ഏറെനേരം അവർ സംസാരിച്ചുകൊണ്ടിരുന്നു. അവസാനയാമത്തിൽ അയാൾ നന്നായി ഉറങ്ങി. മനസ്സ് പൂർണമായും നിയന്ത്രണത്തിലായി. രാവിലെ എണീറ്റപ്പോൾ മോദൻ വിചാരിച്ചു, "നന്നായി. രാത്രി രസമായി കഴിച്ചുകൂട്ടി."

പക്ഷേ ചായ കുടിച്ചിട്ട് വീട്ടിലേയ്ക്കു മടങ്ങാൻ തുടങ്ങിയപ്പോൾ മനസ്സ് വീണ്ടും അസ്വസ്ഥമായി. തലയ്ക്കു ഭാരംകൂടി.

"സഹോദരാ, നീ വയലിലേയ്ക്കു പോകുന്നില്ലേ?" രുൽദുവിനോടു ചോദിച്ചു.

"എന്തിന്? പോകണോ?..... ശരി പോയേക്കാം. ഒരു തടം നന്നാക്കാനുമുണ്ട്."

മകനോട് വീട്ടുജോലി പറഞ്ഞുകൊടുത്തിട്ട് രുൽദു മോദൻെറ കൂടെ തിരിച്ചു. പുറത്തെ ഇടവഴിയിൽക്കൂടി മോദൻെറ ടിബ്ബിയിലെ വീടിൻെറ അടുത്തെത്തിയപ്പോൾ മോദൻ അയാളെ അങ്ങോട്ടു കൊണ്ടുപോയി. കുറെനേരം അവർ ഇടിഞ്ഞുപൊളിഞ്ഞ വീടിൻെറ വിജനമായ മുറ്റത്തു നിന്നു വർത്തമാനം പറഞ്ഞു. വയലിലേയ്ക്കു പോകുന്നതിനു പകരം രുൽദു തിരിച്ചുചെന്നു വീട്ടിൽനിന്നും ചൂലും കൊട്ടയും തൂമ്പയും മറ്റും എടുത്തുകൊണ്ടുവന്നു. എന്നിട്ട് രണ്ടുപേരും കൂടെ വീട് വൃത്തിയാക്കാൻ തുടങ്ങി. രുൽദുവിൻെറ മകൻ ചപ്പാത്തി ഉണ്ടാക്കിക്കൊണ്ട് അവിടെ എത്തി.

ഉച്ചയ്ക്കു അനിയൻ വന്നു. രണ്ടുപേരും ശുചീകരണപ്രവൃത്തിയിൽ ഏർപ്പെട്ടിരിക്കുന്നതു കണ്ട് അവൻ അത്ഭുതപ്പെട്ടു. "ഇതെന്താ ചേട്ടാ. നിങ്ങൾ രണ്ടുപേരുംകൂടി എന്താ ഈ ചെയ്യുന്നത്?"

"വീട് നന്നാക്കുകയാണ്. അല്ലാതെ മദ്യം ഉണ്ടാക്കുകയല്ല."

മോദൻെറ കണ്ണുകൾ നോക്കിയിട്ട് അനിയൻ തലകുനിച്ചു. അവൻ വിഷയം മാറ്റിക്കൊണ്ട് പറഞ്ഞു. "ഞാൻ വെറുതെ ചോദിച്ചതാണ്, ചേട്ടൻ രാത്രി വീട്ടിൽ വന്നില്ല. ഞങ്ങൾ രാത്രിയിലും രാവിലെയും ചേട്ടനെ കാത്തിരുന്നു. അമ്മയാണെങ്കിൽ വേറെ ബഹളം. പറഞ്ഞിട്ട് പോരാമാ യിരുന്നു. ആഹാരം ഞാൻ ഇങ്ങോട്ടു കൊണ്ടുവരാമായിരുന്നു."

"നിൻെറ ദയയ്ക്കു നന്ദി. പത്തുപന്ത്രണ്ടു വർഷം നീ തന്ന ആഹാരം കഴിച്ചില്ലേ......" മോദൻ തലേക്കെട്ടഴിച്ച് മുഖത്തെ പൊടി തുടച്ചിട്ട് കുട്ടയുമെടുത്തുകൊണ്ട് പുറത്തേക്കു പോയി.

ചേട്ടൻെറ ഭാവവ്യത്യാസം പെട്ടെന്ന് അനിയനു മനസ്സിലായില്ല. എങ്കിലും സംഗതി വഷളാകരുതല്ലോ എന്നുകരുതി, അല്പം സങ്കോ ചത്തോടും ഭയത്തോടുംകൂടി മോദനോട് മയത്തിൽ ചോദിച്ചു. "എങ്കിൽ ഞാൻ ആഹാരം ഇങ്ങോട്ടു കൊണ്ടുവരട്ടെ ചേട്ടാ?"

"വേണ്ട. നിൻെറ ദയയ്ക്കു നന്ദി. ഞങ്ങൾ ആഹാരം കഴിച്ചു."

"എവിടെനിന്നു കഴിച്ചു?"

"രുൽദുവിൻെറ മകൻ കൊണ്ടുവന്നു."

ഇടതുവശത്തെ മുറിയിൽനിന്നും ആട്ടിൻകാഷ്ഠം തൂത്തുവൃത്തിയാ ക്കിക്കൊണ്ട് അനിയൻ രുൽദുവിനെ കോപത്തോടെ നോക്കി. പക്ഷേ അയാൾ അനിയനെ ശ്രദ്ധിച്ചതേയില്ല. അനിയൻ കുറെനേരം മിണ്ടാതെ നിന്നിട്ട് പറഞ്ഞു. "ശരി, എങ്കിൽ ഞാൻ ചായ ഉണ്ടാക്കികൊണ്ടുവരാം."

അവൻ ഒരുകണക്കിനു അവിടെനിന്നും രക്ഷപ്പെട്ടു. മോദൻ മറുപടി ഒന്നും പറഞ്ഞില്ല.

നിഹാലിചിറ്റയുടെ വീടിനടുത്തുചെന്നിട്ട് അവൻ തിരിഞ്ഞുനോക്കി. മോദനും അർത്ഥവത്തായി അവനെ തിരിഞ്ഞുനോക്കി. അവൻ പെട്ടെന്നു മുഖം താഴ്ത്തി.

മോദനു തോന്നി തങ്ങളുടെ ഹൃദയങ്ങൾ തമ്മിലുള്ള വിടവ് വർ ദ്ധിക്കുകയാണെന്ന്.

കുറെനേരം കഴിഞ്ഞ് അനിയൻ ചായയും കൊണ്ടുവന്നു. അവർ ചായ കുടിക്കുകയും ചെയ്തു. രുൽദു അല്ലറചില്ലറ കാര്യങ്ങൾ സംസാ രിച്ചു, പക്ഷേ അനിയൻ ഗൗരവമുള്ള കാര്യം ഒന്നും സംസാരിച്ചില്ല. മോദനും ഒന്നും ചോദിക്കുകയുണ്ടായില്ല. അത്താഴം വീട്ടിൽ കഴി ക്കണമെന്നു നിർബന്ധിച്ചിട്ട് അനിയൻ മടങ്ങിപ്പോയി. അപ്പോഴേക്കും മോദനു ഒരുകാര്യം വ്യക്തമായിരുന്നു– അത്താഴത്തിനു താനൊട്ട് വീട്ടി ലേക്കു പോകാനും പോകുന്നില്ല, രുൽദുവിൻെറ വീട്ടിൽവന്നു അനി യനോ സജ്ജനോ തന്നെ വിളിക്കാനും പോകുന്നില്ല.

വൈകുന്നേരമായപ്പോഴേക്കും രണ്ടുപേരുംകൂടി ചപ്പും ചവറു മൊക്കെ വാരിക്കളഞ്ഞു. അവർ സമാധാനമായി രുൽദുവിൻെറ വീട്ടി ലേക്കു മടങ്ങി. വീട്ടിൽ വന്നിട്ട് പണിക്കാരെകൊണ്ട് വാതിൽ വയ്പിക്കു കയും ഇടിഞ്ഞുപൊളിഞ്ഞ ഭിത്തി പുതുക്കി പണിയുകയും ചെയ്യാൻ പദ്ധതി തയ്യാറാക്കി. അടുത്ത ദിവസം രുൽദുതന്നെ എല്ലാ കാര്യങ്ങളും ഏർപ്പാടു ചെയ്തു.

അനിയനേയും സജ്ജനേയുംപറ്റി മോദൻ വിചാരിച്ചത് ശരിയായി- അടുത്തദിവസം അവരിലാരും വിളിക്കാൻ വന്നില്ല. മോദന് അതുകൊണ്ട് അല്പം മനസ്സമാധാനം കിട്ടുകയും ചെയ്തു.

"എടാ രുൽദു എന്റെ സംശയം തീർന്നു." രാത്രിയിൽ ഉറങ്ങാൻ നേരത്തു മോദൻ വിഷയം എടുത്തിട്ടു. "ഞാൻ നിന്നോട് പറഞ്ഞില്ലേ, അവർ എങ്ങനെയെങ്കിലും എന്നെ ഒഴിവാക്കാൻ ആഗ്രഹിക്കുന്നുവെന്ന്. ആരെങ്കിലും വന്നു ക്ഷേമമെങ്കിലും ചോദിച്ചോ? ഇങ്ങനെയാണു സഹോദരങ്ങൾ! ലോകം മുഴുവൻ ഭാരംകൂടിയ ത്രാസിലേക്കേ നോക്കു. അവർക്കറിയാം നാം തുടങ്ങിവച്ച കാര്യം അവർ കൂടിയാൽ പൂർത്തിയാകില്ല... പോട്ടെ നമുക്കെന്താ, നമ്മുടെ വീട് സുഖമായിരിക്കണം, സന്തോഷമായി കഴിയണം."

"അതെ അതെ. അതാണു ശരി. വിവരമുള്ളവർ ഇങ്ങനെയേ ചിന്തിക്കൂ. ആട്ടെ നമുക്കു നമ്മുടെ വീട് നന്നാക്കി എടുക്കാം, സുഖമായി കഴിയാം. പറയാറില്ലേ 'നിന്റെ സഹായം ഈശ്വരസഹായത്തിനു തുല്യമാണ്. നീ സുഖസമൃദ്ധിയോടെ കഴിയട്ടെ'."

പക്ഷേ അവർ രണ്ടാളും പുറമെ ഇങ്ങനെ പറഞ്ഞെങ്കിലും അവരുടെ മനസ്സ് അതിനെ അംഗീകരിക്കാൻ തയ്യാറായില്ല. അല്പം കഴിഞ്ഞ് ദീർഘമായി സംസാരിച്ചപ്പോൾ അവർ തൊട്ടുമുമ്പ് പറഞ്ഞതിനു വിപരീതമായാണ് സംസാരിച്ചത്. മോദൻ കോപംകൊണ്ട് മതിമറന്നു അനിയനേയും സജ്ജനേയും ചീത്തപറഞ്ഞു. കഴിയുമെങ്കിൽ ജീവനുള്ളിടത്തോളംകാലം അവരുമായി ബന്ധപ്പെടുകയില്ലെന്നു പ്രതിജ്ഞയെടുക്കുകയും ചെയ്തു.

"സുഹൃത്തേ, തങ്ങളുടെ ശത്രുക്കളുമായി സ്നേഹത്തിൽ കഴിയുന്ന ആളുകളെപ്പറ്റി പറയാതിരിക്കുകയാണു ഭേദം. ആത്മാഭിമാനമില്ലാത്ത അക്കൂട്ടരെ രാവിലെ കാണുന്നതുതന്നെ ചീത്തയാണ്. മനസ്സിൽ പക ഇല്ലാത്തവൻ ജാട്ട് ആണോ?"

അയാളുടെ അഭിപ്രായത്തെ രുൽദു പൂർണമായും പിൻതാങ്ങി.

നാലുദിവസം കഴിഞ്ഞ് മോദൻ തന്റെ രണ്ടു സഹോദരൻമാരോടും, അയൽവാസികളോടും പ്രായമായ മറ്റു പലരോടും പിണങ്ങി അമ്മയെ ബലംപ്രയോഗിച്ച് ടിബ്ബിയിലുള്ള തന്റെ വീട്ടിൽ കൊണ്ടുവന്നു. അമ്മ തന്റെ ഇരുട്ടുമുറിയിൽനിന്നും പുറത്തുവന്നതു വളരെ സന്തോഷത്തോടുകൂടി അല്ലെങ്കിലും 'മനോഗുണമില്ലാ'ത്ത മരുമക്കളുടെ അടുത്തുനിന്നും പോന്നതിൽ അവർക്കു സന്തോഷമേ ഉണ്ടായിരുന്നുള്ളു.

"മോനേ മോദൻ, നമ്മൾ ആഹാരവും മറ്റും എങ്ങനെ ഉണ്ടാക്കും." അമ്മ തന്റെ പ്രയാസം പറഞ്ഞു. "എനിക്കാണെങ്കിൽ ശരിക്കു കണ്ണു കാണില്ല."

"അമ്മേ, എന്താ എന്റെ കൈ ഒടിഞ്ഞുപോയോ?" മോദൻ അല്പം നീരസത്തോടെ ചോദിച്ചു. "അവിടെ ഇത്രയുംകാലം നല്ല ചപ്പാത്തി ഉണ്ടാക്കിത്തന്നതു മറ്റു വല്ലവരുമാണോ?"

"അതല്ല മോനേ, എങ്കിലും......"

അമ്മയുടെ 'എങ്കിലും' മോദന് നന്നായി അറിയാമായിരുന്നു. ഇനി കുറെക്കാലം സ്വൈരമായി ഒരിടത്തിരുന്ന് സമാധാനത്തോടെ കഴിയണ മെന്നു അയാൾക്കും ആഗ്രഹമുണ്ടായിരുന്നു.

വൈകീട്ട് വീട്ടിൽ അടുപ്പ് കത്തിയപ്പോൾ 'ഭൂതങ്ങളുടെ താവളം' കുടുംബജീവിതത്തിനു വഴിമാറിക്കൊടുത്തു. കുറെക്കഴിഞ്ഞ് നിഹാലിചി റ്റയും വലിഞ്ഞിഴഞ്ഞ് അവിടെ എത്തി. അവർ ആദ്യം മോദന്റെ തല സ്നേഹപൂർവം തലോടി. അവർ വെളുക്കെ ചിരിച്ചുകൊണ്ട് ഒടിഞ്ഞ ഒരു സ്റ്റൂളിൽ ഇരുന്നു. "മോദൻ വന്നിട്ടുണ്ടെന്നു രണ്ടുദിവസം മുമ്പാണ് ഞാൻ അറിഞ്ഞത്. പക്ഷേ കാലിനു വയ്യാത്തതുകൊണ്ട് ഇത്രടം വരെ നടന്നുവരാൻ കഴിഞ്ഞില്ല.... തണുപ്പടിച്ചതേയുള്ളു, ഇപ്പോൾതന്നെ കാലിനു... ഹർകൗർ നീ എന്താ വല്ലാതെ ക്ഷീണിച്ചിരിക്കുന്നു, സുഖ മില്ലേ?"

"അല്ല, പിന്നെ! ഇനി ഞാൻ നന്നാകാൻ പോകുന്നോ, നിഹാലോ? അസുഖമില്ലാതിരിക്കുമോ!"

"ശരിയാണ് മനോഗുണമില്ലാത്ത മക്കളുടെ കൂടെ താമസിച്ചാൽ പിന്നെ എവിടാണു സുഖം?" നിഹാലി തലയ്ക്കു കൈകൊടുത്തു കൊണ്ട് മന്ദസ്വരത്തിൽ പറഞ്ഞു. "ഞങ്ങളുടെ വീട്ടിലും വലിയവീട്ടിലെ ഒരു മരുമകൾ വന്ന് വീടിന്റെ മട്ടുമാറ്റി. ആട്ടെ മോനേ മോദൻ, നിനക്കു സുഖമല്ലേ? അല്ലെങ്കിൽ എവിടാ സുഖം, അവിടെ ആ യമദൂതൻമാരുടെ പിടിയിൽ മനുഷ്യനു എങ്ങനാ സുഖം കിട്ടുക."

"അല്ല ചിറ്റേ, ഭാര്യവീട്ടിൽ നിന്നുവരുന്ന സുഖത്തോടെയാണ് ഞാൻ അവിടെനിന്നും വന്നത്.' '

നിഹാലി അതുകേട്ട് ആദ്യം ഒന്നു ചിരിച്ചെങ്കിലും പിന്നെ പെട്ടെന്നു ഗൗരവത്തോടെ തലയ്ക്കു കൈവച്ചുകൊണ്ട് പറഞ്ഞു. "പക്ഷേ അതെ ങ്ങനാണ് ഭാര്യവീടാകുന്നത്. ഭാര്യവീട് ഉണ്ടാകുമ്പോഴല്ലേ അക്കാര്യം അറിയൂ. നിന്റെ അമ്മയുടെ അവസാനകാലം സന്തോഷത്തോടെ കഴി യണമെങ്കിൽ എന്തെങ്കിലും വഴി കണ്ടെത്തിയേ മതിയാവൂ. എത്രകാലം ഇങ്ങനെ പുകയൂതി കഷ്ടപ്പെടണം? ഇവൾക്കാണെങ്കിൽ ഇപ്പോൾ ശരിക്കു കണ്ണുകാണില്ല. പോരെങ്കിൽ മോനേ, ആളുകൾ എന്തൊക്കെ ചെയ്യാറുണ്ട്, നീ ഇത്രയും കാലം എന്തുചെയ്തു? പോട്ടെ സാരമില്ല. പക്ഷേ ഇങ്ങനെ ജീവിതം മുഴുവൻ ഒറ്റത്തടിയായി കഴിയാൻ പറ്റില്ല."

ചിറ്റയുടെ വാക്കുകൾ കേട്ടിട്ട് മോദനു ധൈര്യം തോന്നി. ചിറ്റ പറ ഞ്ഞതു അയാളെ സ്പർശിച്ചു. "ജീവിതം മുഴുവൻ ഇങ്ങനെ അടുപ്പിൽ പുകയൂതി ഏതെങ്കിലും പുരുഷൻ കണ്ണുപൊട്ടിക്കാറുണ്ടോ?" അയാൾ തലേക്കെട്ടഴിച്ച് കണ്ണിലെ വെള്ളം തുടച്ചു. പുകകൊണ്ട് കണ്ണിൽ വെള്ളം നിറഞ്ഞിരുന്നു. അയാൾ ചിരിച്ചുകൊണ്ട് പറഞ്ഞു. "ചിറ്റേ, പിന്നെ ഞാൻ എതിരാണോ? ഞാൻ എന്നെങ്കിലും എതിരുപറഞ്ഞിട്ടുണ്ടോ? ഇന്നുതന്നെ പോയി എവിടെന്നെങ്കിലും ഒരു കോങ്കണ്ണിയേയോ പൊട്ടിയേയോ കൊണ്ടുവരൂ."

"കണ്ടില്ലേ കിറുക്കന്റെ വിളച്ചിൽ. നീ ഒന്നു പറഞ്ഞാൽ മതി, നാളെ

ത്തൊട്ടുതന്നെ പെണ്ണുകാണാം..... നിനക്കു ഭൂമിയുണ്ട്, ആരോഗ്യമുണ്ട്, ഇതൊക്കെ അല്ലാതെ പെൺവീട്ടുകാർക്കു ആനയും കുതിരയും ഒന്നും വേണ്ട...... പിന്നെ നീ കോങ്കണ്ണിയുടേയും പൊട്ടിയുടേയും കാര്യം പറഞ്ഞില്ലേ? നല്ല സുന്ദരിതന്നെ ഈ വീട്ടിൽ വരും."

മോദനു തത്ക്കാലം സമാധാനം തോന്നി. പക്ഷേ ചിറ്റ തന്നെ സമാധാനിപ്പിക്കാനായി വെറുതെ പറഞ്ഞതാണെന്നു അയാൾക്കു മനസ്സിൽ തോന്നി.

പക്ഷേ എന്നും ആ വർത്തമാനം അയാൾക്കു ചിന്തയ്ക്കു കാരണമായി. മനസ്സിൽ കുടുംബജീവിതത്തിന്റെ അനുരണനങ്ങൾ ഉയർന്നു. അതൊക്കെ കൊണ്ടാവാം ഒരുമാസത്തിനുള്ളിൽ അയാൾ സഹോദരൻമാരുമായി ഭൂമി ഭാഗംവെച്ചു. സജ്ജൻ ന്യായവാദത്തിനു മുതിരുന്ന മട്ടുകണ്ടപ്പോൾ അയാൾ കണക്കിനു അങ്ങോട്ടു പറഞ്ഞുകൊടുത്തു. "എടാ, സ്ജ്ജൻ കൂടുതൽ ഇളകരുത്. പന്ത്രണ്ടു വർഷം നിങ്ങൾ എന്റെ വീതം കൂടി അനുഭവിച്ചില്ലേ. കൂടുതൽ പറഞ്ഞാൽ അതിന്റെ കണക്കു കൂടി എടുക്കേണ്ടിവരും." മോദന്റെ ഭാവവ്യത്യാസം കണ്ടിട്ട് സജ്ജൻ അടങ്ങി. ആ കണ്ണുകൾ ഒരു 'കൊലയാളിയുടെ കണ്ണുകളാ'യി തോന്നി. അവൻ ചേട്ടന്റെ ഭാവം കണ്ടിട്ട് പേടിച്ചു.

പിന്നീട് കുറെ നാളത്തേയ്ക്കു കളത്തട്ടിൽ ആളുകളുടെ ചർച്ചാവിഷയം ഇതായി.

"പാലയുടെ വീട് മുമ്പ് നശിച്ചിരുന്നില്ല. സത്യത്തിൽ ഇനിയാണ് നശിക്കാൻ പോകുന്നത്. സഹോദരൻമാർ തമ്മിൽ പിണക്കമായാൽ പിന്നെ വീട് നശിക്കും."

"ഒന്നും സംഭവിക്കില്ല- അവർ സുഖമായി കഴിയും. സഹോദരൻമാർ മാറിത്താമസിക്കാറുണ്ട്. എന്നിട്ടിതേവരെ എത്ര വീടുകൾ തകർന്നു?"

"അതല്ല. ഇവിടെ സംഗതി വേറെയാണ്. ഒരു മറവ് നിലവിലുള്ളിടത്തോളം കാലം ഒക്കെ മുമ്പോട്ടുപോകും. പക്ഷേ ഒരിയ്ക്കൽ അതു മാറിയാൽ പിന്നെ ഒക്കെ നശിക്കും. കൂടാതെ ആളുകൾ, എപ്പോഴാണ് വീടുകളിൽ കലഹമുണ്ടാകുന്നതെന്നും തങ്ങൾക്കു രസിക്കാൻ പറ്റുന്നതെന്നും തക്കം നോക്കിയിരിക്കുകയാവും."

"ശരിയാണ്. ഇപ്പോൾ ലോകം ആകെ മാറിയിരിക്കുന്നു. ആരും ആരേയും വകവയ്ക്കില്ല."

"ഒക്കെ അവരവരുടെ കാഴ്ചപ്പാടുപോലെ. കൂട്ടുകുടുംബം ഇല്ലാതെ വന്നാൽ ജാട്ടിന്റെ വീട് നശിച്ചതു തന്നെ. യോജിപ്പുപോലെ ഒരു നല്ല ഗുണം വേറെ ഉണ്ടോ?"

ഐക്യം എന്ന ഒന്നില്ലെന്നു മോദനു അറിയാമായിരുന്നു. യോജിച്ച് മുമ്പോട്ടു പോവാൻ ആവില്ല എന്ന കാര്യത്തിലും അയാളുടെ മനസ്സിൽ സംശയം ഇല്ലായിരുന്നു. ബന്ധങ്ങൾ വഷളായിക്കഴിഞ്ഞിട്ട് പഞ്ചായത്തിന്റേയും മാന്യന്മാരുടേയും ഒത്തുതീർപ്പിനു പോകുന്നതിൽ ഭേദം നേരത്തെതന്നെ പരസ്പരം പറഞ്ഞു തീർക്കുകയാവും. എങ്കിലും ആവുന്നത്ര അഭിപ്രായവ്യത്യാസം ഒഴിവാക്കാൻ അയാൾ ശ്രമിച്ചു. പക്ഷേ

സജ്ജൻ വിട്ടുകൊടുത്തില്ല. കന്നുകാലികളും കൃഷിയായുധങ്ങളും പങ്കിടാൻ നേരത്ത് അവൻ കൗശലം കാട്ടി. ഒടിഞ്ഞു പറിഞ്ഞ ഉപകരണങ്ങളൊക്കെ മോദന്റെ തലയിൽ കെട്ടിവച്ചു. മോദനു അവന്റെ സൂത്രശാലിത്വത്തിൽ ദേഷ്യം തോന്നി. പക്ഷേ അയാൾ മനസ്സിനെ സമാധാനിപ്പിച്ചു. 'പോട്ടെ, തനിക്കു കുഞ്ഞുകുട്ടി പരാധീനങ്ങളൊന്നും ഇല്ലല്ലൊ. അവരുടെ വലിയ കുടുംബമാണ്. തനിക്കു അല്പം കുറഞ്ഞാലോ കൂടിയാലോ സാരമില്ല.'

......പക്ഷേ സാധന സാമഗ്രികൾ കൊണ്ടല്ല വ്യത്യാസം ഉണ്ടാകുന്നത്, മനസ്സുകൾ കൊണ്ടാണ്. മോദൻ ആലോചിച്ചു. ആ വ്യത്യാസം താൻ വന്നയുടൻ ഉണ്ടായിക്കഴിഞ്ഞു. ഇനി തകർന്നു പോയ ഹൃദയബന്ധം ഒരിയ്ക്കലും കൂട്ടിച്ചേർക്കാനാവില്ല.

സജ്ജൻ ആള് ആകെ മാറിയിരുന്നെങ്കിലും അനിയന് ഇപ്പോഴും വലിയ മാറ്റം വന്നിട്ടില്ല. അവൻ ഇപ്പോഴും രാവിലേയും വൈകിട്ടും അമ്മയെ വന്നുകണ്ട് വിവരം അന്വേഷിക്കാറുണ്ട്. വയലിലെ വിളവ് പങ്കുവച്ചപ്പോൾ താൻ സജ്ജനുമായി ഇടയാൻ ഭാവിച്ചു. അപ്പോൾ ഒക്കെ പറഞ്ഞു തീർത്തതും അനിയൻ തന്നെയായിരുന്നു.

"അനിയാ, നിങ്ങൾ നമ്മുടെ ശത്രുക്കളുമായി യോജിപ്പിലെത്തിയതു ശരിയായില്ല. പക്ഷേ സാരമില്ല, ഒടുവിൽ പശ്ചാത്തപിക്കും." മോദൻ ഒരു ദിവസം സ്നേഹാർദ്രമായ സ്വരത്തിൽ അവനു മുന്നറിയിപ്പു കൊടുത്തു.

അനിയൻ വിഷാദത്തോടെ ഇരുന്നു. അല്പം കഴിഞ്ഞ് കുട്ടികളെപ്പോലെ അവൻ കരഞ്ഞു. "ഞാൻ ഏതു കുടുക്കിലാണു അകപ്പെട്ടിരിക്കുന്നതെന്ന് എനിക്കേ അറിയൂ ചേട്ടാ." അവൻ കൂടുതൽ വിശദീകരിച്ചില്ല. പിന്നെ മോദൻ വീണ്ടും അക്കാര്യം ചോദിച്ചില്ല.

"മോനേ, ഇവനെ കഷ്ടപ്പെടുത്തിയതു ഇവന്റെ മൂത്തവനും അവന്റെ ഭാര്യയും കൂടിയാണ്." അവസരം പാർത്ത് അമ്മ മോദനോട് അക്കാര്യം പറഞ്ഞു. "ഒന്നാമതു വീട്ടുകാര്യമെല്ലാം ഇവന്റെ തലയിലായി. അവൻ അലക്കിത്തേച്ച വസ്ത്രങ്ങൾ ഉടുത്തു അവരുടെ കൂടെ ചുറ്റി നടക്കും. ഇന്നു എനിക്കു വളം കൊണ്ടുവരണം, ഇന്നു വിത്തു കൊണ്ടു വരാനുണ്ട്, ഇന്നു വെള്ളത്തിന്റെ തർക്കം തീർക്കാൻ ആപ്പീസിൽ പോകണം ഇങ്ങനെ ഓരോന്നു പറയും. ഇവനെ ഒറ്റയ്ക്കു കുരിശിൽ തറയ്ക്കുകയും. ഒന്നിനും കൊള്ളരുതാത്ത ഒരു കൃഷിക്കാരനേയും വച്ചിട്ടുണ്ട്. അവിടെ ഒരു പുല്ലു പറിക്കാൻ പോലും ആളില്ല."

മോദനു അനിയനോട് ദയതോന്നി. ഒപ്പം ദേഷ്യവും. ഒക്കെ അറിയാമായിരുന്നിട്ടും എന്തിനു സജ്ജന്റെ മുമ്പിൽ നിന്നുകൊടുക്കുന്നു. പക്ഷേ അയാൾ ഇക്കാര്യം ഇരുചെവി അറിയാൻ ഇടകൊടുത്തില്ല. സഹോദരൻമാർ രണ്ടും ഒന്നിച്ചുകഴിയുകയാണു നല്ലത്. എന്തായാലും അവർ സഹോദരങ്ങൾ തന്നെയല്ലേ.

കൈയിൽ പണം ഒട്ടും ഇല്ലായിരുന്നു. പക്ഷേ വയലിൽ വിളവെടുക്കുന്നതിനുമുമ്പുതന്നെ കാളയും കാളവണ്ടിയും ഉണ്ടാകണം. ഭാഗം വച്ചപ്പോൾ സജ്ജൻ അയാൾക്കായി ഒരു വയസ്സൻ കാളയെ കൊടു

ക്കാനൊരുങ്ങി. പക്ഷേ മോദൻ പരിഹാസപൂർവ്വം അതു നിഷേധിച്ചു. "ഇതിനെക്കൊണ്ട് നീ നിൻെറ പരുക്കൻ നിലം ഉഴുതുകൊള്ളു. എൻെറ പണി ഇതിനെ കൂടാതെ തന്നെ നടക്കും."

രുൽദുവിനോട് സംസാരിച്ചപ്പോൾ അവൻ പറഞ്ഞു "നീ എന്തിനാ ഇക്കാര്യത്തിൽ വിഷമിക്കുന്നത്. എൻെറ കൈയിൽ അത്യാവശ്യത്തിനു വേണ്ട എല്ലാകാര്യങ്ങളും ഉണ്ട്- കാളയും പഴയ ഒരു കാളവണ്ടിയും, മുളയും വലയും ഒക്കെ."

പക്ഷേ തൻെറ കൈയിൽ സ്വന്തമായി ഇവയൊക്കെ ഉണ്ടാകണ മെന്നു മോദൻ ആഗ്രഹിച്ചു. തനിക്കു സ്വന്തമായി കുടുംബം ഉണ്ടാവണം. രുൽദുവിനു എത്ര കാലം തന്നെ സഹായിക്കാനാവും, തന്നെയല്ല, താൻ അവനെ സഹായിക്കുകയാണു വേണ്ടത്. ആകെക്കൂടി അവനു നാലോ അഞ്ചോ പറ കണ്ടമേയുള്ളു. ജൽകൗർ ജീവിച്ചിരുന്നപ്പോൾ മറ്റാരുടേയോ ഭൂമി പാട്ടത്തിനു കൃഷി ചെയ്തിരുന്നു. അവൾ പോയതിൽ പിന്നെ സ്വന്തം നാലുപറ കണ്ടം കൊണ്ടുവേണം കാര്യങ്ങളൊക്കെ നടത്താൻ. എന്നിട്ടും അവൻ ധൈര്യം കൈവെടിഞ്ഞിരുന്നില്ല. വലിയ വലിയ പ്രതീക്ഷകളാണു പാവത്തിനുള്ളത്- നാളെ മകൻ വലുതാകും. ഏതെങ്കിലും നല്ല വീട്ടിൽനിന്നു വിവാഹം ചെയ്യും. പിന്നെ നല്ല ആഹാരം കിട്ടും. വസ്ത്രം അലക്കി വെളുപ്പിച്ചുകിട്ടും. വാതിൽക്കൽ കട്ടിലിട്ട് കാലിൻമേൽ കാലു വച്ച് ഇരുന്നാൽ മതി..... അതല്ലാതെ നമുക്കു എന്തിനാ ആനയും കുതിരയുമൊക്കെ- രുൽദുവിൻെറ ഈ വാക്കുകൾ കേട്ട് മോദൻ ചിരിക്കാറുണ്ട്. കോത്താഴത്തുകാരൻെറ മട്ടിലുള്ള ജല്പനങ്ങൾ. സ്വയം ആശ്വസിപ്പിക്കാനായി രുൽദു പറയുന്നതാകും. "മോദൻ, ഇങ്ങനെ സങ്കൽപങ്ങളുമായി കഴിഞ്ഞുകുടുന്നതു ഒരു രസമാണ്. അല്ലാതെ ദിവസം മുഴുവൻ കണ്ണീർ വാർത്തു കൊണ്ടിരുന്നാൽ ആരാ വന്നു നമുക്കു മാണിക്യക്കൊട്ടാരം തീർത്തു തരിക? ശരിയല്ലേ സഹോദരാ."

പലപ്പോഴും മോദനു തോന്നാറുണ്ട് രുൽദുവാണു തൻെറ ആശ്രയമെന്ന്. തനിച്ച് വയലിലേക്കു പോകാൻ തോന്നാറില്ല. ഒരുപക്ഷേ സജ്ജൻെറ കൗശലം ഓർത്താവും. വലിയ വയൽ അയാൾ എടുത്തതുതന്നെ അതുകൊണ്ടാണ്. പക്ഷേ അപ്പോൾ ഇക്കാര്യം ഓർത്തില്ല- മാറിക്കിടക്കുന്ന ഈ വയലിൽ വെള്ളം വരണമെങ്കിൽ അടുത്തുള്ള ഫ്ലണയുടെ (മക്കളുടെ) വയലിലെ കുഴൽ കിണറിൽനിന്നും വേണം. സജ്ജൻ നേരത്തെതന്നെ ആലോചിച്ചിട്ടാവും ഇങ്ങനെ ഭാഗം വച്ചത്. പക്ഷേ പിന്നീട് മോദൻ ഇക്കാര്യം മനസ്സിലാക്കിയപ്പോൾ എന്തോ തീരുമാനമെടുത്തിട്ട് രുൽദുവിനോട് തുറന്നു പറഞ്ഞു. "കൃഷി മുഴുവൻ--കടലയും കടുകുമൊക്കെ--ഉണങ്ങി നശിക്കും, സംശയം വേണ്ട. പക്ഷേ ഞാൻ ആ പാപികളുടെ വെള്ളം ഉപയോഗിക്കില്ല. അവരുടെ ചോര കലർന്ന വെള്ളം എങ്ങനെ എനിക്കു ഉപയോഗിക്കാൻ പറ്റും!"

"ഇല്ല ഒരിയ്ക്കലും പറ്റില്ല." രുൽദു ഉടൻ അയാളോടു ചോദിച്ചു. "ആത്മാഭിമാനമുള്ള ഒരു പുരുഷന് അങ്ങനെ ചിന്തിക്കാനേ കഴിയില്ല.

ഒരിയ്ക്കലും കഴിയില്ല.... അതിനു നീ എന്തിനു വിഷമിക്കുന്നു, ചങ്ങാതി? തഹസിൽദാരുടെ ഓഫീസിൽ എൻെറ സ്വന്തം ഒരാളുണ്ട്. വിളവെടുക്കുന്നതിനുമുമ്പ് നിൻെറ വയലിൽ വെള്ളം കിട്ടാൻ ഏർപ്പാടായില്ലെങ്കിൽ നോക്കിക്കൊള്ളു.... ആ കള്ളൻമാരുടെ ഹൃദയം ജ്വലിക്കുന്നതു നീ നോക്കിക്കൊള്ളു.... എങ്കിൽപ്പിന്നെ നീ സ്വന്തം വയലിൽ എന്തിനു അവരുടെ വെള്ളം ഉപയോഗിക്കുന്നു? ശത്രുവിൻെറ ചോരയാണ് തൊടാറുള്ളത്. അതു തിലകമായാലും വേണ്ടില്ല, വയലിലെ വെള്ളമായാലും വേണ്ടില്ല... പണം കൊടുത്തു കണക്കു പറഞ്ഞ് അവൻെറ വെള്ളം വാങ്ങാനോ? ഏതായാലും അതു വേണ്ട."

മോദൻ നേരത്തേതന്നെ ദൃഢനിശ്ചയം എടുത്തിരുന്നു. അങ്ങേവശത്തു ഫ്ലണയുടെ മക്കൾക്കു യാതൊരു ധൃതിയുമില്ലായിരുന്നു. പക്ഷേ ആകെക്കൂടി ഒരു പ്രാവശ്യമേ വെള്ളം അടിച്ചുള്ളു. മഴ ഉണ്ടാകുന്ന ലക്ഷണവും കാണാനില്ല. ഫ്ലണയുടെ നിലത്തോടു ചേർന്നുള്ള നിലത്തിൽ ഇപ്പോൾ തന്നെ ഗോതമ്പ് ഉണങ്ങി നശിച്ചിരുന്നു.

"ഉണങ്ങി സർവ്വവും നശിച്ചാലും വേണ്ടില്ല, ഞാൻ അവരുടെ വെള്ളം ഉപയോഗിക്കില്ല."

"ശരി വേണ്ട. നിൻെറ ഈ അഭിപ്രായത്തിൽ ഞാൻ വളരെ സന്തുഷ്ടനാണ്..... അതിനു ഈ മണ്ണും കൃഷിയും നാം കൂടെ കൊണ്ടു പോകാൻ പോകുന്നോ? ആത്മാഭിമാനമില്ലാത്തവൻ, അവൻ എന്തു ചമഞ്ഞു നടന്നാലും, വിലയില്ലാത്തവനാണ്. വയറുനിറച്ച്, വീടുതോറും കയറിയിറങ്ങി എച്ചിൽ തിന്നു പട്ടിയും പൂച്ചയും ജീവിക്കാറുണ്ട്. പിന്നെ മനുഷ്യനും മൃഗങ്ങളും തമ്മിൽ എന്തു വ്യത്യാസം? (പക്ഷേ അച്ഛനപ്പൂപ്പൻമാരുടെ കാലം തൊട്ടേ ഇക്കാര്യം പറയുമ്പോൾ രുൽദുവിനു സംശയം തോന്നാറുണ്ടായിരുന്നു. മനുഷ്യനും മൃഗങ്ങളും തമ്മിൽ എന്തെങ്കിലും വ്യത്യാസമുണ്ടെന്നതിൽ ഇപ്പോൾ അവനു ദിവസം ചെല്ലുന്തോറും സംശയം ഇല്ലാതായി വരുന്നു.)"

ഒരു ദിവസം രണ്ടുപേരുംകൂടി വയലിൽ പോയി. ഫ്ലണയുടെ വരമ്പിൽ നിന്നുകൊണ്ട് രുൽദു നേരെ നോക്കിയിട്ട് പറഞ്ഞു "നോക്ക് മോദൻ, വരമ്പ് എങ്ങനെ കെട്ടിയിരിക്കുന്നു. വേല കൊള്ളാം. അധികാരിയെ വിളിച്ച് വളവു തീർത്താൽ കുറഞ്ഞ പക്ഷം ആറേഴ് അടി നിലം കിട്ടും..... പക്ഷേ അധികാരിയെ.... വിളിച്ചിട്ട് കാര്യമുണ്ടെന്നു തോന്നുന്നില്ല. കച്ചി, വണ്ടിയിൽ കയറ്റി കൊണ്ടുപോയത് എൻെറ മുമ്പിൽക്കൂടിയാണ്. പതിനഞ്ചു ദിവസം മുമ്പ് ഒരു വണ്ടി നിറയെ വിറക് അങ്ങോട്ടു കൊണ്ടു പോയി. കൂടാതെ ഗോതമ്പും, കുതിരയ്ക്കുള്ള തീറ്റയും എരുമയ്ക്കുള്ള പരുത്തിക്കുരുവും ഒക്കെ ഇവരുടെ വീട്ടിൽനിന്നുമാണ് അധികാരിക്കു കൊടുത്തയയ്ക്കുക. പിന്നെ അയാൾ എന്തു ചെയ്യും? ആദ്യം തൊട്ടേ അവർ കാര്യം പറഞ്ഞുകാണും. അല്ലെങ്കിൽ ഇതെന്തൊരു അന്യായമാണു മോദൻ, ഭാഗം വയ്പു കഴിഞ്ഞിട്ടും വരമ്പിൻെറ സ്ഥിതി ഇങ്ങനെയാണ്! വളഞ്ഞുപുളഞ്ഞു കിടക്കുന്നതു കണ്ടില്ലേ. ചോദിക്കാനാരുമില്ലാഞ്ഞിട്ടല്ലേ ഈ അന്യായമൊക്കെ...."

മോദൻ രുൽദുവിനോടൊപ്പംനിന്ന് വരമ്പ് നോക്കി. മൂന്നിടത്തു ഈരണ്ടടി അകത്തേയ്ക്കു കയറ്റിയാണ് വരമ്പ് എടുത്തിരിക്കുന്നത്. മോദൻ 'ഹും' എന്നു പറഞ്ഞതല്ലാതെ അതിനെപ്പറ്റി അഭിപ്രായമൊന്നും പറഞ്ഞില്ല.

അടുത്ത ദിവസം രുൽദുവും ഫ്ലണയുടെ മക്കളുടെ കൃഷിക്കാരനുമായി കണ്ടുമുട്ടി. കുഴൽക്കിണറിൽനിന്നും വെള്ളം അടിച്ചുകൊണ്ടിരുന്ന കൃഷിക്കാരനോട് വരമ്പത്തുനിന്നുകൊണ്ട് രുൽദു പറഞ്ഞു. "എടോ ഫ്ലുട്ടൂസിങ്ങ് 'നിൻെറ ഏമാൻമാർ' എന്തു വേലയാ ഈ കാട്ടിയിരിക്കുന്നത്? ഇനിയും കൂടുതൽ പരിപാടി വല്ലതും ഉദ്ദേശിക്കുന്നുണ്ടോ? ഇങ്ങോട്ടുവന്നു നീ ഈ വരമ്പ് ഒന്നു നോക്കിയേ....."

ഫ്ലുട്ടു പരിഭ്രമിച്ചെങ്കിലും പുറമെ അതു കാട്ടാതെ പറഞ്ഞു– "സർദാർ, ഞാൻ എങ്ങനെ അറിയും? ഏമാൻമാരുടെ കാര്യം ഏമാനല്ലേ അറിയൂ, ഞങ്ങൾക്കിതിലെന്തു കാര്യം.....? ഞാൻ വേണമെങ്കിൽ സത്യം ചെയ്യാം......"

"നിങ്ങൾക്കു കാര്യമൊന്നുമില്ല. പക്ഷേ ആട് കിടക്കുന്നിടത്ത് പൂട കാണാതിരിക്കുമോ? വരമ്പുണ്ടാക്കിയതു നീ കൂടെ കൂടിയാണ്. അവർ സ്വയം വന്നുണ്ടാക്കിയതാവില്ല."

"നിങ്ങൾ പറഞ്ഞതു ശരിയാണ് രുൽദുസിങ്ങ്;" വിനീതമായ സ്വരത്തിൽ ഫ്ലുട്ടു പറഞ്ഞു.

"നിങ്ങൾക്കറിയാമല്ലോ, ഞങ്ങൾക്കു ഏമാൻമാർ പറയുന്നതു അനുസരിച്ചേ പറ്റൂ. അവരാണ് ഞങ്ങൾക്ക് ചോറു തരുന്നത്. അവർ ഞങ്ങളെക്കൊണ്ട് തെറ്റ് ചെയ്യിക്കുന്നുണ്ടാവും."

പൊടുന്നനെ രുൽദുവിനു വല്ലാതെ ദേഷ്യം വന്നു. അസഭ്യവാക്കുകൾ നാവിൽ എത്തിയതാണ്. പക്ഷേ അവനതു തടഞ്ഞു. മുഷിഞ്ഞ തലേക്കെട്ട് ഊരിയിട്ട് അവൻ അരയിൽ മുറുക്കെ കെട്ടി. തലയിലെ നാലഞ്ചു മുടിയുള്ളതു കെട്ടിയപ്പോൾ അവൻെറ കണ്ണുചുവന്നു. "ശരി, എങ്കിൽ ഞാൻ ഈ വരമ്പ് നേരെ കെട്ടാൻ പോകയാണ്, നീ നിൻെറ ഏമാൻമാരോട് പറഞ്ഞിട്ടു വാ. എന്നിട്ട് വീണ്ടും പഴയപോലെ വളച്ചു കെട്ടാം.... ഒരുകാര്യം, പിന്നെ നിൻെറ തല കാണില്ല, നിൻെറ ഏമാൻമാരുടേതുൾപ്പെടെ."

രുൽദു ആവേശംകൊണ്ടു മതിമറന്നു തൂമ്പയെടുത്തു വരമ്പിനോടു ചേർന്നു നടന്നു. എന്നിട്ട് തിരിഞ്ഞുനിന്നു ഫ്ലുട്ടുവിൻെറ നേരെ നോക്കിയിട്ട് അലറി. "നോക്കൂ, ഞാൻ വരമ്പ് നേരെയാക്കാൻ പോകയാണ്. നീ വാ.... നിൻെറ വലിയ ഏമാൻമാരെ വിളിച്ചുകൊണ്ടുവാ."

എന്നിട്ട് അയാൾ ഫ്ലണയുടെ വയലിലെ മുട്ടോളം വളർന്ന ഗോതമ്പ് വേരോടെ പിഴുതെറിഞ്ഞുകൊണ്ട് വരമ്പു നേരെയാക്കി. ഫ്ലുട്ടു അവൻെറ നേരെ പലവട്ടം ഗൗരവത്തോടെ നോക്കി. എന്തോ പിറുപിറുത്തതല്ലാതെ അവൻ രുൽദുവിൻെറ അടുത്തു ചെന്നില്ല. വേഗം വെള്ളം അടിക്കുന്നതു നിർത്തിയിട്ട് അവൻ തൻെറ സഹായത്തിനു ആളെ വിളിക്കാനെന്നുള്ള മട്ടിൽ നടന്നുപോയി. രുൽദു കോപത്തോടെ സ്വയം പുലമ്പിക്കൊണ്ട്

അതിര് നേരെയാക്കിക്കൊണ്ടിരുന്നു.

വൈകീട്ട് വിവരം അറിഞ്ഞപ്പോൾ മോദൻ വിഷമിച്ചു. ഇനി വീണ്ടും എന്തെങ്കിലും പ്രശ്നം ഉണ്ടാകുമെന്നും അതിനെ തുടർന്ന് മറ്റെന്തെക്കായോ സംഭവിക്കുമെന്നും അയാൾക്കു തോന്നി.

- "പക്ഷേ മോദൻ, ഈ ലോകത്തു ഞാൻ വീണ്ടുംവീണ്ടും ജനിക്കില്ല. ജനനവും മരണവും ഓരോ പ്രാവശ്യം വീതം മതി....എങ്കിൽ മനുഷ്യൻ പുരുഷനെപ്പോലെ മരിക്കണം. നീ ഒരു മൂലയ്ക്കു ഇരുന്നാൽ മതി. ഞാൻ നേരിട്ട് എല്ലാവരേയും കണ്ടുകൊള്ളാം. ഇക്കണക്കിനു ഇവൻമാർ നാളെ വന്നു എന്റെ വീട് പൊളിക്കുമല്ലൊ. കുത്തുന്ന പശുവിന് നേരത്തെതന്നെ മൂക്കുകയറിടുകയാണു നല്ലത്. ഒടുവിലിട്ടിട്ട് എന്തു പ്രയോജനം?"

"ഇപ്പോൾ മൂക്കുകയറില്ലേ?" മോദൻ ചിരിച്ചുകൊണ്ട് രുൽദുവിനോട് ചോദിച്ചു.

"ഉണ്ട്, പക്ഷേ അതല്പംകൂടി മുറുക്കാൻ ബാക്കിയുണ്ട്. ഞാൻ അതു മുറുക്കുന്നതുകൂടി കാണിച്ചുതരാം. നീ ഒരിടത്തു മാറി നിന്നാൽ മതി."

എന്തുകൊണ്ടോ രുൽദു മൂന്നുനാലു ദിവസത്തേക്കു തന്റെ സ്വന്തം വയലിൽ പോകാതെ എന്നും മോദന്റെ വയലിൽ രണ്ടുമൂന്നു പ്രാവശ്യം വീതം പോയി നോക്കി. പക്ഷേ ആരും വന്നു വരമ്പ് തിരിച്ച് പിടിച്ചില്ല. ആരും ആ ഭാഗത്തേക്കു കടന്നതേയില്ല.

"എന്താ കാര്യം മനസ്സിലായോ? അഞ്ചാം ദിവസം രുൽദു മോദനോട് പറഞ്ഞു. "ആരെങ്കിലും ഒരക്ഷരം പറഞ്ഞോ? പേടിച്ചാൽ ഒരു കാര്യവും നടപ്പില്ല."

മോദനും സന്തോഷമായി. സംഗതി വഷളാകുമോ എന്നു ഭയമായിരുന്നു. പക്ഷേ വഷളായില്ല. എങ്കിലും രുൽദുവിനു തൃപ്തിയായ മട്ടു കണ്ടില്ല. എന്തോ അൽപം കൂടി ബാക്കി ഉണ്ടെന്നു അവനു തോന്നി. "ഒരു രസവും തോന്നിയില്ല, ചങ്ങാതി." തലചൊറിഞ്ഞുകൊണ്ട് അൽപം നിരാശയോടെ അവൻ പറഞ്ഞു. "ഞാൻ വിചാരിച്ചു എന്തെങ്കിലും പ്രത്യാഘാതമുണ്ടാകുമെന്ന്. പക്ഷേ ഇതുകൊണ്ട് കാര്യമാക്കണ്ട. എന്നെങ്കിലും അവർ തിരിച്ചടിക്കാൻ ശ്രമിക്കും."

മോദൻ ചിരിച്ചു. അയാൾ പരിഹാസത്തോടെ പറഞ്ഞു. "രുൽദു, നീ ഈ പറഞ്ഞതു അടിസ്ഥാനരഹിതമാണ്. അതിനുള്ള കാരണം എന്താണ്".

"എന്തുമാകട്ടെ അത്. നമുക്കു അവരുടെ വീടുകയറി ആക്രമിക്കാം. നീ കണ്ടുകൊള്ളൂ. കുരുക്കിൽ വീണു കഴിഞ്ഞാൽ പിന്നെ ഏഴു ജൻമത്തേക്കു മറക്കില്ല.........നീ എനിക്കുവേണ്ടി ഒരു കാര്യം ചെയ്താൽ മതി.....പിന്നീട് എന്റെ മകനെക്കൊണ്ട് വിവാഹം കഴിപ്പിച്ച് എന്റെ കുടുംബം നിലനിർത്തണം."

പിന്നീടത്തെ കാര്യം രുൽദു തമാശമട്ടിൽ പറഞ്ഞതാണെങ്കിൽ കൂടി, അതു കേട്ടതോടെ മോദൻ വല്ലാതായി. രുൽദുവിനെപ്പോലെതന്നെ

തൻെറ ഉള്ളിലും ഇതേപോലെത്തെ സംഘർഷം ദിവസേന വർദ്ധിച്ചു വരികയാണ്. ഇടയ്ക്കിടെ തോന്നും, അമ്മ വൃദ്ധയായി. കാഴ്ചയും ക്ഷയിച്ചുവല്ലോ എന്ന്. താൻ തന്നെ അടുപ്പ് ഊതി കത്തിക്കേണ്ടി വരുമല്ലോ എന്നോർത്തപ്പോൾ മനസ്സിൽ വല്ലായ്മ തോന്നി. പക്ഷേ യഥാർത്ഥ കാരണം ഇതൊന്നുമല്ല, ഇതൊക്കെ വെറും ഒഴിവുകഴിവാണ്, യഥാർത്ഥകാര്യം മറ്റെന്തോ ആണ്.

ഒരു ദിവസം അയാൾക്കു സ്വയം നിയന്ത്രിക്കാനാവാതെ വന്നപ്പോൾ തമാശമട്ടിൽ രുൽദുവിൻെറ വീട്ടിൽ വച്ച് വിഷയം അവതരിപ്പിച്ചു. "സഹോദരാ ഇനി അൽപകാലം സുഖമായി കഴിയണമെന്നൊരു തോന്നൽ."

വിളക്കിൻെറ മങ്ങിയ വെളിച്ചത്തിൽ രുൽദു അത്ഭുതത്തോടെ അയാളെ നോക്കി. ഒന്നു രണ്ടു മാസമായി അയാൾക്ക് എന്തോ മാറ്റമുള്ളതായി രുൽദുവിന് തോന്നിയിരുന്നു. ഒട്ടിയ കവിൾ അൽപം തുടുത്തു. കണ്ണുകളുടെ താഴെയുള്ള കറുപ്പ് കുറഞ്ഞു. ഇപ്പോൾ ആകെക്കൂടി ഒരു തെളിച്ചം വന്നിട്ടുണ്ട്. താടി കുറെക്കൂടി വളർന്നു വലുതായിരിക്കുന്നു. അതിനനുസരിച്ച് മീശരോമങ്ങളും വളർന്നു......അൽപനേരം രുൽദു മിണ്ടാതെ അയാളെ നോക്കി നിന്നു. അവൻെറ മനസ്സിനു എന്തെന്നില്ലാത്ത ആഹ്ലാദം തോന്നി. "കൊള്ളാം ഇന്നു നീ പറഞ്ഞത് വളരെ വലിയ കാര്യമാണ്. .......നീ 'ആകട്ടെ' എന്നു മൂളിയാൽ മതി ഞാൻ എത്ര ആലോചനകൾ വേണമെങ്കിൽ കൊണ്ടുവരാം. ആട്ടെ നാളെത്തന്നെ ആലോചന തുടങ്ങട്ടെ?"

"തുടങ്ങിക്കൊള്ളൂ, സുഹൃത്തേ" മോദൻ ചിരിച്ചുകൊണ്ട് തമാശമട്ടിൽ പറഞ്ഞു.

"പോരാ പശുവിനെ ആണയിട്ടു പറയൂ. തമാശ പറയുകയല്ലല്ലോ."

"എന്തിനു തമാശ്! പോയി അന്വേഷിക്കൂ."

"ശരി എങ്കിൽ ഇന്നുതന്നെ പോയി ചിറ്റയോട് പറയണം, കാൽ കഴുകിക്കാൻ വെള്ളവുമായി വാതിൽക്കൽ തയ്യാറായി നിൽക്കാൻ. നീ ഇപ്പോൾ മാത്രമാണു ജീവിതത്തിലേക്കു തിരിച്ചെത്തിയത്."

രുൽദു സത്യത്തിൽ അടുത്ത ദിവസം തന്നെ പുറപ്പെട്ടു. അവൻ മോദനോട് വിശദമായി ഒന്നും സംസാരിച്ചില്ല. പോകാൻ നേരത്ത് തൻെറ മകനേയും കാളയേയും നോക്കണമെന്നു പ്രത്യേകം പറഞ്ഞു.

മൂന്നാം ദിവസം രുൽദു മടങ്ങി വന്നപ്പോൾ അവൻെറ സംസാരവും അവതരണവും കേട്ട് മോദൻ അമ്പരന്നു പോയി. രുൽദു ഇമ്മാതിരി കാര്യങ്ങളിൽ ഇത്ര ചതുരനാണെന്ന് അയാൾ മുമ്പൊരിക്കലും വിശ്വസിച്ചിരുന്നില്ല.

"ചിറ്റേ, ഇനിയുള്ള ജീവിതം ചിറ്റ കട്ടിലിൽ സമാധാനമായി ഇരുന്നു കഴിച്ചില്ലെങ്കിൽ എന്നെ രുൽദു എന്നു വിളിക്കണ്ടാ." മോദനോട് ചുരുക്കം ചില കാര്യം സംസാരിച്ചിട്ട് അവൻ ഹർകൗറിൻെറ അടുത്തിരുന്നു. "നല്ല സൗഭാഗ്യവതി. ഇവിടെ വരും. നിങ്ങൾ മരുമക്കളായ മറ്റു രണ്ടു റാണിമാരേയും മറക്കും. അവർ രണ്ടും ഇവിടെ വന്ന് ഇതുവരെ നിങ്ങളെ വന്ദിച്ചില്ലല്ലോ."

ഹർകൗറിനു വിശ്വാസം വന്നില്ല. അവർ സന്തോഷത്തോടെ അവനെ അനുഗ്രഹിച്ചു. എന്നിട്ട് പുതിയ മരുമകളുടെ കുടുംബത്തെപ്പറ്റി തിരിച്ചും മറിച്ചും ചില ചോദ്യങ്ങൾ ചോദിച്ചു- ഒന്നും വിശ്വാസം വരാത്ത മട്ടിൽ. പക്ഷേ രുൽദു അവരോട് വിശദമായി ഒന്നും പറയാതെ തടി തപ്പി.

"കുഞ്ഞേ നീ ഇപ്പോഴും കുട്ടിക്കാലത്തെപ്പോലെ അവ്യക്തമായി സംസാരിക്കുന്നതെന്താ?" ഹർകൗർ തോൽവി സമ്മതിച്ചിട്ട് തമാശമട്ടിൽ ചില പഴയ കാര്യങ്ങൾ പറഞ്ഞു.

"നിനക്കു മൂന്നു വയസ്സുണ്ടായിരുന്നപ്പോൾ നീ മഹാകുസൃതിയായിരുന്നു. ഞാൻ നിങ്ങളുടെ വീട്ടിൽ വരുമ്പോഴൊക്കെ എന്റെ വസ്ത്രം പിടിച്ചുവലിക്കുമായിരുന്നു. എന്റെ തലമുടിയിൽ കൂടി വിരലോടിച്ചു കൊണ്ടു ' ഫ്രുർ ഫ്രുർ' ശബ്ദത്തോടുകൂടി 'മോത്തൽ' 'മോത്തൽ' എന്നു വിളിച്ചു പറഞ്ഞിട്ട് മോട്ടർ വണ്ടി ഓടിക്കുമായിരുന്നു. ഒരു ദിവസം ഞാൻ നിന്റെ അമ്മയോട് തമാശമട്ടിൽ ചോദിച്ചു. 'ആട്ടെ ഈ മോട്ടർ ഓടിക്കുന്ന വിദ്യ നീയാണോ ഇവനെ പഠിപ്പിച്ചത്?' അവൾ പറഞ്ഞു- 'ഞാനല്ല തന്നത്താൻ കാണിക്കുന്നതാണ്. എവിടെനിന്നു പഠിച്ചുവോ എന്തോ. എന്നും പുതിയ കാര്യങ്ങൾ പഠിച്ചിട്ടു വരും. ഇവന്റെ ബുദ്ധി കൂടുതലാണ്.' ഹർകൗർ എന്തുകൊണ്ടോ വളരെ സന്തോഷിച്ച് ഉറക്കെ ചിരിച്ചു- കഴിഞ്ഞ പതിനാലു വർഷത്തിനുള്ളിൽ ആദ്യമായി.

രുൽദു പഴയ ഓർമ്മകൾ കൊണ്ടാവും ഗൗരവം കൈക്കൊണ്ടു എങ്കിലും ചിരിച്ചിട്ട് വിഷയംമാറ്റി പറഞ്ഞു "കൊള്ളാം, ചിറ്റ എന്തൊക്കെയാണു ഈ പറയുന്നത്? എവിടെപ്പോയാലും എനിക്കു മാറ്റമുണ്ടാവില്ല. ഞാൻ പഴയ രുൽദു തന്നെയാണ്. മേലിലും രുൽദുവായിത്തന്നെ കഴിയും."

"ദീർഘായുസ്സായിരിക്കട്ടെ മോനേ, ഞാൻ വെറും തമാശയ്ക്കു വേണ്ടി പറഞ്ഞതല്ലേ" രുൽദു പിണങ്ങുമോ എന്നു ഭയന്നു ഹർകൗർ പറഞ്ഞു. "നീ മാത്രമോ? നിന്റെ അമ്മ എന്താ മോശമായിരുന്നോ? ചുവർചിത്രം വരയ്ക്കാൻ അവർക്കു നല്ല വശമുണ്ടായിരുന്നു. ഗ്രാമത്തിൽ അവരെക്കാൾ നന്നായി ചുവരുകൾ അലങ്കരിക്കാൻ മറ്റാരും ഉണ്ടായിരുന്നില്ല. അവരോട് കിടപിടിക്കാൻ ആർക്കു കഴിയും. നിന്റെ അച്ഛനും കേമനായിരുന്നു. ഗ്രാമംമുഴുവൻ അദ്ദേഹത്തോട് ചോദിച്ചിട്ടേ ഒരു കാര്യം ചെയ്യുള്ളു. ഞങ്ങളുടെ കുടുംബവുമായി നിങ്ങൾക്കു മൂന്നു തലമുറകളായി അടുപ്പമുണ്ട്. പക്ഷേ എന്തു പറയാനാ, ഇപ്പോൾ നിന്റെ വീട് ഇങ്ങനെ ആയല്ലോ. ങ്ഹാ സാരമില്ല. നിന്റെ ഏക മകൻ അനേകകാലം ജീവിച്ചിരിക്കട്ടെ. ഈശ്വരകൃപ കൊണ്ട് അവൻ മിടുക്കനായി വരും."

ഹർകൗർ ദുപ്പട്ടാവിന്റെ അറ്റംകൊണ്ട് കണ്ണു തുടയ്ക്കുന്നതു കണ്ടപ്പോൾ രുൽദുവിനു അല്പം സങ്കടം തോന്നി. പക്ഷേ പുറമെ അതു കാട്ടാതെ അവൻ പറഞ്ഞു. "നിങ്ങളെന്തിനാ വിഷമിക്കുന്നത്, ചിറ്റേ? എല്ലാം നിങ്ങൾക്കു കാണാൻ ഭാഗ്യമുണ്ടാകും. ഞാൻ പറയുന്നതു പോലെ ചെയ്തുകാട്ടിയില്ലെങ്കിൽ എന്നെ എന്റെ അച്ഛന്റെ മക

നായി ആരാ കരുതുക!"

രുൽദുവിൻെറ ഈ പൊങ്ങച്ചം കേൾക്കുമ്പോൾ മോദനു ചിരിവരുമായിരുന്നു. പക്ഷേ താനും ഇമ്മാതിരി ചില പൊങ്ങച്ചത്തിൻെറ ബലത്തിലാണ് കഴിയുന്നത് എന്നയാൾക്കു തോന്നി. പക്ഷേ ഒരു വ്യത്യാസം മാത്രം. രുൽദുവിനെപ്പോലെ താൻ എല്ലായിടത്തും എല്ലാവരോടും 'ഗമ' അടിക്കാറില്ല.

സ്വന്തം വീട് എന്ന മുഗ്ദ്ധസങ്കല്പം ദിവസം ചെല്ലുന്തോറും മോദനെ അലട്ടിക്കൊണ്ടിരുന്നു. സ്ത്രീയെ സംബന്ധിക്കുന്ന ഇങ്ങനെയൊരു മോഹം മുമ്പൊരിക്കലും ഒരിടത്തും അയാൾക്കു തോന്നിയിട്ടില്ല. (തനിക്കു ആദ്യം വിവാഹം നിശ്ചയിച്ച, ഇപ്പോൾ മൂന്നു കുട്ടികളുടെ അമ്മയായ സ്ത്രീയെ, അയാൾ വീട്ടിൽ പോയി കാണുകയുണ്ടായി. ഇക്കാര്യം അയാൾ രുൽദുവിൽനിന്നു മറച്ചവച്ചു. വല്യമ്മാവൻെറ വീട്ടിൽ പോകയാണെന്നു പറഞ്ഞ് പോയി അയാൾ ഒരുരാത്രി അവിടെ കഴിക്കുകയും ചെയ്തു. അവളെ കണ്ടപ്പോൾതൊട്ട് അയാൾക്ക് മനസ്സിനെ നിയന്ത്രിക്കാൻ കഴിയാതെ വന്നു. ഒന്നുരണ്ടു പ്രാവശ്യം മൃഗീയമായ അഭിനിവേശം തന്നെ തോന്നുകയുണ്ടായി. തൻെറ ഉള്ളിലെ ആ പഴയ 'രാക്ഷസൻ' വീണ്ടും അലറിക്കൊണ്ടുവരുന്നതായി തോന്നി..... പക്ഷേ ഏതോ വീണ്ടുവിചാരം കൊണ്ട് അയാൾ ആ മൃഗീയഭാവത്തെ അടക്കി. ഈ ഒരു രഹസ്യം താൻ ആരോടും പറയാൻ ആഗ്രഹിക്കുന്നില്ല. സ്വയം തന്നോടുതന്നെ ഒളിച്ചുവയ്ക്കാനാണു ഉദ്ദേശം.)

രുൽദു പിന്നെ റാബി വിളവെടുപ്പുവരെ തങ്ങിയില്ല. നേരത്തെതന്നെ പോയി വേണ്ട ഏർപ്പാടുകൾ ചെയ്തു. പണക്കാര്യം വന്നപ്പോൾ സംഗതി അല്പം പിശകി. 1850 രൂപ അവർ ചോദിച്ചു. അത്രയും തുക വളരെ പെട്ടെന്നു ഉണ്ടാക്കാൻ പ്രയാസമാണ്. പക്ഷേ രുൽദു സുക്കു എന്ന പണക്കാരനുമായി സംസാരിച്ചിട്ട് തൻെറ രണ്ടു പറ നിലം പണയംവച്ചു. അതിലും അത്ഭുതം ഇക്കാര്യം മോദനോട് പറയാതെ ഒളിച്ചുവച്ചു എന്നതാണ്. പക്ഷേ ബന്ധം ഉറപ്പിക്കാറായപ്പോൾ മോദൻ വിവരം അറിഞ്ഞു. "സഹോദരാ, നീ ഈ കാണിച്ചതു തെറ്റാണ്. ഇത്ര വലിയ ത്യാഗം കാട്ടാൻ നിന്നോടാരു പറഞ്ഞു? കാര്യം ഇതായിരുന്നെങ്കിൽ നിനക്കെന്നോട് പറയാമായിരുന്നു. കുറച്ചുകൂടി കാത്തിരിക്കാമായിരുന്നു. അഥവാ ഞാൻ എവിടുന്നെങ്കിലും പണം ഉണ്ടാക്കാമായിരുന്നു....."

രുൽദു ആദ്യമൊന്നു മടിച്ചു. പക്ഷേ മൂക്കു തുടച്ചുകൊണ്ട്, നീണ്ട താടി തടവിയശേഷം അല്പം പരുഷസ്വരത്തിൽ പറഞ്ഞു. "മോദൻ, നീ എന്താ എന്നെ വെറും വിഡ്ഢിയായി കരുതിയോ? നിൻെറ വിചാരം ഞാൻ വളരെ ദുർബലനാണെന്നാണ്. ഇത്ര നിസ്സാര കാര്യത്തിനുവേണ്ടി ഞാൻ വിഷമിക്കുമെന്നു വിചാരിച്ചോ? നിൻെറ കൈയിൽ പണമില്ലെന്ന് എനിക്കറിയാവുന്നതുകൊണ്ട് നിശ്ചയമായും ഞാൻ ഇതു ചെയ്തേ പറ്റൂ. അല്ല, നീ എങ്ങനെ പണമുണ്ടാക്കും എന്നാ പറയുന്നത്?"

"എൻെറ നാലുപറ കണ്ടം കൊടുക്കും- അല്ലാതെന്താ?"

"പിന്നെ ഞാൻ പണയം വച്ചതു മറ്റു വല്ലവരുടേയും ഭൂമിയാണോ?

എടാ നീ എന്തു വർത്തമാനമാ ഈ പറയുന്നത്! കുറച്ചു കൂടിപ്പോയി. അല്ലെങ്കിൽ നീയും ഞാനുമായി എന്താ വ്യത്യാസം? നീ വിചാരിക്കുന്നുണ്ടാവും രുൽദു നിന്റെ ആരാണെന്ന്. എടാ പാവത്താനേ, ഒരു മനുഷ്യനും വേറൊരു മനുഷ്യനും തമ്മിലുള്ള ബന്ധം തന്നെ. സഹോദരാ, സ്നേഹമാണ് വലുത്. ഇനി ഞാൻ നിനക്കുവേണ്ടി എന്തെങ്കിലും ചെയ്തിട്ടുണ്ടെങ്കിൽ എന്താ വല്ല അപകടവും സംഭവിച്ചോ? അതു നീ ഒരു ഉപകാരമായി കരുതുന്നെങ്കിൽ നിനക്കിഷ്ടമുള്ളപ്പോൾ തിരിച്ചു തന്നേക്കു. എന്റെ മകന്റെ വിവാഹത്തിനു ചെയ്താൽ മതി. അതേപോലെതന്നെ. പിന്നെ നിനക്കു ഞാൻ ഉപകാരം ചെയ്യുകയോ അഥവാ മറ്റുള്ളവരുടെ മുമ്പിൽ അങ്ങനെ പറയുകയോ മനസ്സിൽ തോന്നുകയോ പോലുമില്ല. സുഹൃത്തേ നീ ഇതു പറഞ്ഞതു എന്റെ മനസ്സിനെ വേദനിപ്പിച്ചു."

അവസാനവാക്യം പറഞ്ഞിട്ട് രുൽദു വികാരാധീനനായപ്പോൾ മോദനു യഥാർത്ഥത്തിൽ ദുഃഖം തോന്നി. സ്നേഹം കൊണ്ട് രുൽദു വീർപ്പുമുട്ടി. പക്ഷേ അവൻ അതു വാക്കുകൊണ്ട് പ്രകടിപ്പിച്ചില്ല.

"പോട്ടെ ഇക്കാര്യമൊക്കെ കളയൂ." എന്നു പറഞ്ഞിട്ട് രുൽദു സ്വയം വിഷയംമാറ്റി. "ഞാൻ ചെയ്തത് നീ വിശ്വസിക്കു. എല്ലാവരും ഒരുപോലാവില്ല. ഒരിക്കലും മറ്റുള്ളവരെ കുറ്റം പറയാത്ത നല്ല ആളുകളും ഈ ലോകത്തു ജീവിച്ചിരുപ്പുണ്ട്. മറിച്ച് ലക്ഷങ്ങൾ സമ്പാദിച്ചിട്ട് ഒരു പൈസ പോലും ദാനം ചെയ്യാത്ത ആളുകളും ഇവിടെത്തന്നെയുണ്ട്. ശരിയല്ലേ ഞാൻ പറഞ്ഞത്? മനുഷ്യൻ പണം കൊണ്ട് വലിയവനാവില്ല. മനസ്സാണ് വലുതാകേണ്ടത്..... പുരുഷൻമാരുടെ ഹൃദയം വലുതാണ്. മനസ്സ് ദരിദ്രമായിട്ടുള്ളവന്റെ പൈസ കൊണ്ട് ആർക്കെന്തു പ്രയോജനം! മോദൻ, നീ മറുത്തു വിചാരിക്കരുത്. എന്റെ കൈയിൽ അതിനെന്തുണ്ട്? ആകെക്കൂടി ഒരു മകൻ. അവൻ വലുതായി സ്വന്തം ചുമതല ഏറ്റുകൊള്ളും. ഞാനും ഒരിക്കൽ സുഖം അനുഭവിക്കും. ഇങ്ങനൊരുത്തൻ ജീവിച്ചിരുന്നുവെന്നു ഒരിക്കലെങ്കിലും ആളുകൾ അറിയട്ടെ. അല്ലാതെ പട്ടിക്കുട്ടികളെപ്പോലെ ദിവസവും എണ്ണം കൂട്ടിയിട്ടെന്തു കാര്യം."

സംസാരിച്ചുകൊണ്ടിരിക്കുന്നതിനിടയിൽ രുൽദു തന്റെ കഴുത്തിലെ പാടുള്ള ഭാഗത്തു ചൊറിഞ്ഞു. ഒടുവിലവിടം ചുവന്നു.

രുൽദുവിന്റെ വാക്കുകൾക്കു മറുപടി പറയാൻ ഒന്നും ഇല്ലായിരുന്നു. അല്ലെങ്കിൽത്തന്നെ വർത്തമാനപ്രിയരോട് പറഞ്ഞു ജയിക്കാനൊക്കുമോ? പക്ഷേ രുൽദുവിന്റെ സ്നേഹം ഒന്നു വേറെയാണ്. രാത്രിയിൽ നിദ്രാവിഹീനനായി പലപ്പോഴും അതിന്റെ കാരണം ആലോചിക്കാറുണ്ട്. പക്ഷേ നീണ്ട തടവ് തന്നെ ഈ സ്വഭാവക്കാരനാക്കിത്തീർത്തിരിക്കുകയാണ്. സത്യത്തിൽ തന്റെ ശരീരവും മനസ്സുമൊക്കെ മാറിയതുപോലെ തോന്നുന്നു. ഗ്രാമത്തിലുള്ള സർവ ആളുകളും തന്നെ അന്യനായി കരുതുകയും തുറിച്ചുനോക്കുകയും അകന്നുനിൽക്കാൻ ശ്രമിക്കുകയും ചെയ്യുന്നതായി ചിലപ്പോഴൊക്കെ തനിക്കു തോന്നാറുണ്ട്...... ഒരു രാത്രി ഇങ്ങനെ ആലോചിച്ച് അയാൾക്കു വല്ലായ്മ

തോന്നി. ഗ്രാമത്തിലുളളവരിൽ രുൽദുവും മഫ്ഗറും മറ്റ് ഒന്നുരണ്ട് പഴയ സുഹൃത്തുക്കളും ഒഴിച്ചാൽ ആരും തന്നെ കാണാൻ വരാറില്ല. താനും ആരുടേയും വീട്ടിൽ പോകാറുമില്ല. തെരുവിൽക്കൂടി എപ്പോഴും തലകുനിച്ചുകൊണ്ട് കടന്നുപോകുമ്പോഴും, ഇടതുംവലത്തുംകൂടി പോകുന്ന സർവരും തന്നെ സംശയദൃഷ്ടിയോടെ നോക്കാറുണ്ട്. കുട്ടികൾ പേടിച്ചു ദൂരെപ്പോകും. പ്രായമായവർ മുഖം തിരിക്കും. സത്യത്തിൽ ആളുകൾ തന്നെ ചീത്ത കണ്ണോടെയാണ് നോക്കുന്നത്. അപ്പോൾ തൻെറ മട്ടും മാറുന്നതു കണ്ട് തനിക്കു അത്ഭുതം തോന്നും. ഒന്നുകിൽ താൻ വേഗം നടന്നു വീട്ടിൽ മടങ്ങി എത്തും. അഥവാ തലയുയർത്തി ശരിക്കൊന്നു തുറിച്ചുനോക്കും. വീടുകളും മുറ്റങ്ങളും കടന്നു മുറികളും അവയുടെ ഉളളറ വരെയും തൻെറ മൂർച്ചയേറിയ നോട്ടം കടന്നുചെല്ലും കാണുന്നവരുടെ വിചാരം താൻ പെണ്ണുങ്ങളെ നോക്കുകയാണെന്നാണ്.

പക്ഷേ ഇതിലൊക്കെ വലിയൊരു കാര്യം ചിലപ്പോഴയാളെ ആപാദചൂഡം പിടിച്ചുകുലുക്കാറുണ്ട്. താൻ ഒരിക്കലും ഫ്ലണയുടെ കാര്യം ആലോചിച്ചിട്ടില്ല. താനോ മറ്റുളളവരോ ഫ്ലണയെപ്പറ്റി ചർച്ചചെയ്യാറില്ല. പക്ഷേ എട്ടും പത്തും ദിവസം കൂടുമ്പോൾ ആ മനുഷ്യനെ സ്വപ്നം കാണാറുണ്ട്. രാക്ഷസനെപ്പോലെ അലറിക്കൊണ്ട് തൻെറ നേരെ ആടിയെത്തും. മനഃപൂർവ്വം വന്നു താനുമായി ഇടയും. ഈ ശല്യം ഒഴിവാക്കാൻ മോദൻ ആവുന്നത്ര ശ്രമിച്ചു. പക്ഷേ ഒരുതരത്തിലും ഫ്ലണയുടെ പ്രേതം അനുസരിക്കാതെ വരുമ്പോൾ പല്ലുകടിച്ചുകൊണ്ട് താൻ അതിൻെറ പുറത്തു ചാടിവീഴും...... പക്ഷേ അപ്പോൾ ഉറക്കമുണരും. ചിലപ്പോഴൊക്കെ ശരീരം മുഴുവൻ വിയർപ്പിൽ കുളിക്കും. നഖം ശരീരത്തിൽ കൊണ്ടുകേറും. ഏതോ ആന്തരികഭയം കൊണ്ട് ദേഹം വിറയ്ക്കും. ചിലപ്പോഴൊക്കെ സ്വസ്ഥമായിരിക്കുമ്പോൾ കണ്ണടച്ചുപിടിച്ച് അപൂർണ്ണമായ സ്വപ്നങ്ങൾ കൂട്ടിച്ചേർക്കാൻ ശ്രമിക്കും. ഫ്ലണയെ പച്ചയോടെ തിന്നാൻ താൻ ഒരുങ്ങും. പക്ഷേ പിന്നെ രാത്രി മുഴുവൻ ഒട്ടും ഉറക്കം വരാറില്ല.

പേടികൊണ്ടോ അതോ മറ്റു കാരണം കൊണ്ടോ മോദൻ സ്വപ്നത്തിൻെറ കാര്യം രുൽദുവിനോട് ഒരിക്കലും പറഞ്ഞിട്ടില്ല. എന്താണ് അങ്ങനെ ചെയ്യാത്തതെന്ന് ആലോചിക്കും. പിന്നെ തോന്നും, അതൊക്കെ ദുഃസ്വപ്നങ്ങളാണ്. അതിനപ്പുറം ചിന്തിക്കാറില്ല പിന്നെ അതങ്ങു മറക്കും. പക്ഷേ ഏഴെട്ടു ദിവസം കഴിയുമ്പോൾ വീണ്ടും ഇതേ ചിന്തകൾ ആവർത്തിക്കും.

ഇക്കാര്യത്തോട് മോദനു മടുപ്പായി. വീട്ടിൽ വന്നാൽ വെളള അടിക്കുകയോ മെഴുകുകയോ ചെയ്യാത്ത വീട് അയാൾക്കു തികച്ചും ശൂന്യമായി തോന്നും. വയലിലോട്ടു പോയാൽ അവിടെയും ഏകാന്തതയും ശൂന്യതയും തന്നെ. വയലുകൾക്കടുത്തുളള മരങ്ങളും അയാളെ വിഷാദമഗ്നനാക്കാറുണ്ട്.

.....പലപ്പോഴും രാത്രി ആഹാരസമയത്താണ് അയാൾ വയലിൽനിന്നു വീട്ടിൽ തിരിച്ചെത്താറുളളത്. വീട്ടിൽ മടങ്ങിയാൽ മറ്റു വീടുകളിലെ

പുകയും വിളക്കുകളും റാന്തലിന്റെ പ്രകാശവും അടുപ്പിലെ തീയും കാണുമ്പോൾ അയാളുടെ മനസ്സ് നിറയും. ഉടൻ അയാളുടെ മനസ്സ് അവിടെനിന്നും അകന്ന് വയലിലെ ഊഷരപ്രദേശത്തു ഇലകൾ കൊഴിഞ്ഞ് വെറും തടി മാത്രമായി നിൽക്കുന്ന മരത്തിലേയ്ക്കു തിരിയും. അതുപോലെയാണു തന്റെ ഈ വീടും. അവിടെനിന്നും പുക ഉയരാറുണ്ട്. വിളക്കിന്റെ പ്രകാശം കാണാറുണ്ട്. പക്ഷേ തന്റെ വീട് ശൂന്യമായി തോന്നും. ബാക്കി ഗ്രാമം മുഴുവൻ ആനന്ദിക്കുമ്പോൾ തന്റെ വീട് മാത്രം വിഷാദമൂകമാണ്.......

പലപ്പോഴും ആ അനുഭവം അയാൾക്കു സഹിക്കാൻ കഴിയാറില്ല. കഴിഞ്ഞ ദിവസങ്ങളിൽ അയാൾ മൂന്നുനാലു പ്രാവശ്യം വീടിനെ ഭയന്നു മുകളിലുള്ള ഇടവഴിയിൽക്കൂടി രുൽദുവിന്റെ വീട്ടിൽ പോയി. പക്ഷേ അർദ്ധരാത്രിക്ക് അവിടെനിന്നു തിരിച്ചുവരുമ്പോഴും അതേ അനുഭവംതന്നെ.... ബാക്കി സർവ്വ വീടുകളിലും സന്തോഷമായി ആളുകൾ ഉറങ്ങുന്നു. ഇവിടെ തന്റെ വീട്ടിൽ അമ്മ തന്നെക്കാത്ത് ഉറങ്ങാതെയിരിക്കുന്നു.

"മകനെ നീ ഇത്ര താമസിക്കുന്നതെന്താ?" അമ്മ വിഷാദത്തോടെ അത്രയുമേ ചോദിച്ചുള്ളു. പിന്നീട് അവർ സ്വയം പറഞ്ഞു. "അല്ലാതെന്തു ചെയ്യും? വീട്ടിൽ ആരെങ്കിലും ചോദിക്കാനുണ്ടെങ്കിൽ നീ യഥാസമയം വീട്ടിൽ വന്നുചേരും..... അപ്പോൾ വയലിലും ശബ്ദം കേൾക്കും. നിന്റെ അച്ഛൻ പറയാറുണ്ടായിരുന്നു - നിനക്കു നാലഞ്ചു വയസ്സുള്ളപ്പോൾ - മോദന്റെ ചിരി ഏകാന്തമായ രാത്രിയിൽ വയലിൽ വെള്ളം അടിക്കുമ്പോൾ താൻ കേൾക്കാറുണ്ടെന്ന്. കുട്ടിക്കാലത്തു നീ, മരിച്ചുപോയ നിന്റെ ചേച്ചിയുടെ അടുത്തു അർദ്ധരാത്രി വരെ കുസൃതികാട്ടി ഉറക്കെ ചിരിക്കുമായിരുന്നു. അർദ്ധരാത്രി വരെ സ്വയം ഉറങ്ങുകയുമില്ല, മറ്റുള്ളവരെ ഉറങ്ങാൻ സമ്മതിക്കുകയുമില്ല. അച്ഛൻ വന്നിട്ട് അദ്ദേഹത്തിന്റെ കൂടെ ഉറങ്ങാം എന്നുപറയുമായിരുന്നു. ഒരു ദിവസം അദ്ദേഹം പുലർച്ചയ്ക്കു വെള്ളം അടിച്ചിട്ട് വയലിൽനിന്നും മടങ്ങിയെത്തിയപ്പോൾ നീ അദ്ദേഹത്തിന്റെ കൂടെയാണു കിടന്നത്.... എന്തുപറയാനാ? ഞങ്ങൾ അമ്മയും മകളും നിന്നെ മടിയിലെടുത്തിട്ട് കഷ്ടപ്പെടുമായിരുന്നു. മകൾ പറഞ്ഞു, 'അമ്മേ, എന്റെ നടുവ് ഒടിഞ്ഞു. ഇനി അമ്മ എടുക്കൂ.' ഞാൻ പറഞ്ഞു, 'ഞാൻ പകലന്തിയോളം ജോലി ചെയ്ത് തളർന്നു. ഒന്നു കണ്ണടയ്ക്കട്ടെ. നീ കുറെനേരം കൂടി അവനെ എടുക്ക്.' നീ ഒരുമിനിട്ടുപോലും കണ്ണടയ്ക്കാനുള്ള ഭാവം ഇല്ല....."

അമ്മയുടെ വാക്കുകൾ കേട്ടപ്പോൾ മോദന്റെ മനസ്സിലെ വിടവ് വർദ്ധിച്ചു. അമ്മ പല കഥകളും കൂട്ടിച്ചേർത്തു പറയുകയാണെന്നു തോന്നി. പലപ്പോഴും ഇതു കേട്ടാൽ ദേഷ്യം തോന്നാറുണ്ട്. പക്ഷേ എങ്കിലും അമ്മ നിഷ്കളങ്കയും നല്ലവളുമാണ്. താൻ ജനിച്ചതിനുശേഷമാണ് അമ്മയ്ക്കു ദുഃഖം ഉണ്ടായതെന്നു അയാൾക്കു തോന്നി. ഇനി അവസാനകാലവും ഇങ്ങനെ അമ്മയെ ദുഃഖിപ്പിക്കാമോ?

സ്വന്തം കുടുംബത്തെപ്പറ്റിയുള്ള ചിന്ത മനസ്സിനെ കടന്നാക്രമിക്കു

മ്പോൾ അയാൾ അടുത്ത ദിവസം തന്നെ അമ്മാവനെ കാണാനെന്നുളള വ്യാജേന തൻെറ പഴയ കല്യാണപ്പെണ്ണിൻെറ ഗ്രാമത്തിൽ പോകും. കഴിഞ്ഞ രണ്ടു മാസത്തിനുള്ളിൽ അയാൾ മൂന്നു പ്രാവശ്യം ഇങ്ങനെ പോയിക്കഴിഞ്ഞു.

രുൽദുവിൻെറ ഉത്സാഹക്കുറവിൽ അയാൾക്കു സംശയം തോന്നിത്തുടങ്ങി. അവൻ ആള് സമർത്ഥനായതുകൊണ്ട് രഹസ്യമൊന്നും വിട്ടു കൊടുക്കാറില്ലായിരുന്നു. കാര്യം വല്ലതും ചോദിച്ചാൽ പറയും. 'അതൊക്കെ കണ്ടോണം, അത്ഭുതപ്പെട്ടു പോകും'. ബാക്കി സർവ്വകാര്യങ്ങളിലും അവൻ എത്ര വായാടിയാണോ ഇക്കാര്യത്തിൽ അത്രയ്ക്കു നിശ്ശബ്ദനായിരുന്നു. പക്ഷേ മോദൻെറ മാറിയ മട്ടു കണ്ടിട്ട് രുൽദുവിനു പൊടുന്നനെ പ്രയാസം തോന്നി.

"മോദൻ, നീ ഇങ്ങനെ സംസാരിച്ചുതുടങ്ങിയാലോ?" തമാശമട്ടിൽ അവൻ ചോദിച്ചു. "മൂന്നാലു ദിവസം കൂടി ക്ഷമിക്കൂ. കാര്യമൊക്കെ ശരിയായിരിക്കുകയാണ്. തടസ്സമൊന്നുമില്ല. പക്ഷേ ഒരു നിസ്സാര കാര്യം കൊണ്ട് പറ്റിയ താമസമാണ്. സാരമില്ല ഒക്കെ ശരിയാകും. നീ വിഷമിക്കേണ്ട."

'ആ നിസ്സാരകാര്യത്തിൽ' മോദനു പലവിധ സംശയങ്ങളും ഉണ്ടായി. രുൽദുവിൻെറ സ്നേഹത്തിൽ ഇത്രയും അവിശ്വാസം മുമ്പൊരിക്കലും തോന്നിയിട്ടില്ല. ഏകാന്തത അയാൾക്കു സഹിക്കാനാവുന്നില്ല. കൂടാതെ രുൽദു ഇല്ലാതെ ഒരുനിമിഷം പോലും ഒറ്റയ്ക്കു കഴിയാനാവില്ല. രുൽദുവിന് അയാളുടെ ഉള്ളിലെ സംഘർഷം നന്നായി അറിയാമായിരുന്നു അതു കൊണ്ട് അയാൾ പിന്നെ ഒട്ടും താമസിച്ചില്ല. അടുത്ത ദിവസം തന്നെ പോകാൻ ഒരുങ്ങിയപ്പോൾ പറഞ്ഞു. "സഹോദരാ ഇത്തവണ ഞാൻ വെറും കൈയോടെ മടങ്ങിയാൽ എൻെറ പേരുമാറ്റി വിളിച്ചു കൊള്ളൂ. എന്തെങ്കിലും ഒരു തീരുമാനവും കൊണ്ടേ ഞാൻ മടങ്ങൂ."

സത്യത്തിൽ ഇത്തവണ ഒന്നു തീരുമാനിച്ചിട്ടു തന്നെയാണു അയാൾ മടങ്ങിയത്. മൂന്നാം ദിവസം മടങ്ങിയെത്തിയിട്ട് അടുത്ത ദിവസം മോദനേയും കൂടെ കൊണ്ടുപോയി. പെൺവീട്ടുകാരോട് അയാളെ നേരിട്ടു ബന്ധപ്പെടുത്തി. മോദന് ഒന്നു രണ്ടു കാര്യങ്ങൾ മനസ്സിലായപ്പോൾ രുൽദുവിൻെറ പേരിൽ ആദ്യം സംശയം തോന്നി. പക്ഷേ പിന്നീട് അതു തെറ്റാണെന്നു ബോധ്യമായി. പക്ഷേ മടങ്ങുമ്പോൾ ആ സൂത്രക്കാരൻ എല്ലാ കാര്യങ്ങളും ഒതുക്കി. വൈകീട്ട് മോദനേയും കൊണ്ട് ഗ്രാമത്തിനു പുറത്തുപോയിട്ട് അവിടെ മൂന്നുനാലു പെണ്ണുങ്ങളുടെ ഇടയിൽ അവളെ കാട്ടിക്കൊടുത്തു. അവളെ കണ്ടതോടെ മോദനു ഗലകറങ്ങി.

"ധൈര്യമായിരിക്കൂ" രുൽദു അയാളുടെ കൈക്കുപിടിച്ചു. ഉൻമത്തനായി ഓടാൻ ഭാവിക്കുന്ന കാളയെ തടയുന്നപോലെ അയാളെ പിടിച്ചുനിർത്തി. എന്നിട്ട് ചിരിച്ചുകൊണ്ട് പറഞ്ഞു. "എന്താ കണ്ടോ രുൽദുവിൻെറ കഴിവ്. ഇതാണു നമ്മുടെ വേല.....ഇപ്പോൾ എന്തിരിക്കുന്നു? അവൾ വീട്ടിൽ വന്നു പെരുമാറിത്തുടങ്ങുമ്പോൾ മനസ്സിലാകും ആള് എത്ര കേമിയാണെന്ന്.....ഹ ഹ ഹ. അരയന്നത്തെപ്പോലുള്ള കഴുത്ത്

കാണുന്നുണ്ടോ? ആ കണ്ണൊന്നു നോക്കു."

ഭൂമി കറങ്ങുന്നതായി മോദനു തോന്നി. രുൽദു തന്നെ ശരിക്കും പറ്റിക്കുകയാണോ എന്നു സംശയമായി. ഇത് സത്യത്തിൽ നേരാണെങ്കിൽ തൻെറ രണ്ടാമത്തെ ജൻമമാകും.

ഗ്രാമത്തിലേക്കു മടങ്ങുന്ന വഴി രുൽദു വിസ്തരിച്ച് എല്ലാം പറഞ്ഞുകേൾപ്പിച്ചു. മോദൻ അതൊക്കെ യഥാർത്ഥമാണെന്നു കരുതി.

"നോക്കൂ ചങ്ങാതി. സത്യം പറയുന്നതാണ് നല്ലത്. പിന്നീട് പരസ്പരം പിണങ്ങേണ്ടി വന്നാൽ അതു മോശമാണ്." രുൽദു പ്രായം ചെന്ന ആളുകളുടെ മട്ടിൽ ഗൗരവത്തോടെ വിഷയം അവതരിപ്പിച്ചു. "അവൾക്കു മുപ്പതിനടുത്തു പ്രായം കാണും. ഒരു കുട്ടി ഉണ്ടായി. പിന്നീട് മരിച്ചുപോയി. രണ്ടാമത്തെ കുട്ടിയെ ഗർഭമുള്ളപ്പോഴാണ് അവളുടെ ഭർത്താവിനെ ബന്ധുക്കാർ തന്നെ കൊലപ്പെടുത്തിയത്. അവൾ സ്വന്തം വീട്ടിൽ തിരിച്ചു പോയി. അല്ലാതെന്തുചെയ്യും! നിനക്കും കാര്യം പറഞ്ഞാൽ മനസ്സിലാകുമല്ലോ. പെൺമക്കളെ അങ്ങനെ വീട്ടിൽ താമസിപ്പിക്കാനും പ്രയാസമാണ്. എന്നും കൺമുമ്പിൽ ആളിക്കത്തുന്ന ചിത അച്ഛനമ്മമാർ എങ്ങനെ കണ്ടുകൊണ്ടിരിക്കും. കാലവും മാറി. സഹോദരങ്ങളും ഉടയവരും പെണ്ണിനെ സംരക്ഷിക്കുന്ന കാലം കഴിഞ്ഞു. ഭാഗ്യത്തിനു രണ്ടു സഹോദരങ്ങൾ ഉണ്ട്. അവർക്കു സ്വന്തം കാര്യങ്ങൾ നോക്കാൻ സമയമില്ല. പിന്നെ ജീവിതകാലം മുഴുവൻ ആര് അവളുടെ ചുമതല ഏൽക്കും. അച്ഛൻ മരിച്ചു കഴിഞ്ഞിരുന്നു. ചിറ്റപ്പനാണു ഗൃഹനാഥൻ. അദ്ദേഹത്തിൻെറ അടുത്തു ഏതോ ആലോചനയും വന്നിട്ടുണ്ട്. അതുകൊണ്ടാണ് തടസ്സം വന്നത്. ആട്ടെ, നിന്നോടെന്ത് ഒളിക്കാനാണ്. ഇതുവരെ നമ്മുടെ ബന്ധം ഉറപ്പിച്ചിട്ടില്ല. അതുകൊണ്ടാണ് നിന്നോട് പറയാതിരുന്നതും. എല്ലാം നേരിട്ട് അറിഞ്ഞിട്ട് ആകാമെന്നു കരുതി. അവർ പറയുന്നു, ചെറുക്കൻ കുറ്റവാളിയാണ്, പ്രായവും കൂടുതലാണ് ഞങ്ങൾക്കു ഈ ബന്ധം വേണ്ട എന്ന്.കാര്യം മുഴുമിപ്പിക്കാതെ മടങ്ങുകയില്ലെന്നു ഞാൻ ശപഥം ചെയ്തു പോയി. എന്തു നഷ്ടം വന്നാലും നടത്തണമെന്നൊരു വാശി. അവർ പറഞ്ഞു, 'ചെറുക്കൻ കുറ്റവാളിയല്ലായിരുന്നെങ്കിൽ ഞങ്ങൾ സ്ത്രീധനം കൊടുത്തു പെണ്ണിനെ അയയ്ക്കുമായിരുന്നു. ഞാൻ തുറന്നു ചോദിച്ചു,' നിങ്ങൾക്കു എന്തു വേണമെന്നാണ് പറയുന്നത്? ധൈര്യമായി ചോദിക്കൂ. അവർ ആദ്യം 3000 ചോദിച്ചു. പിന്നീട് ഒന്നര മാസം കൊണ്ട് 2000-ത്തിലെത്തി. നിനക്കറിയാമല്ലോ ഇക്കാലത്തു രൂപയ്ക്കു വല്ല വിലയുമുണ്ടോ? കൂടാതെ രത്നത്തിൻെറ വില നിശ്ചയിക്കാനാവില്ലല്ലോ.....പിന്നെ ഒരു കൊച്ചുകുട്ടിയുണ്ട്. നീ അവനെ കണ്ടില്ല. നല്ല കുട്ടി. വീട്ടുകാരുടെ ആഗ്രഹം ആ കുട്ടി എങ്ങനെയങ്കിലും മരിച്ചു കാണാനാണ്. എങ്കിൽ അവനുള്ള ഭൂമി കൂടി വീതിക്കാമല്ലോ......." ക്ഷണനേരത്തെ മൗനത്തിനു ശേഷം വീണ്ടും രുൽദു രഹസ്യം പറയുന്നമട്ടിൽ പറഞ്ഞു. "നമുക്കെന്തു നഷ്ടപ്പെടാനാണ്? എവിടെങ്കിലും തെണ്ടിത്തിരിഞ്ഞു നടന്നു പാവം കൊച്ചൻ ജീവിച്ചുകൊള്ളും. മിടുക്കനാണെങ്കിൽ പോയി അവൻെറ വസ്തു സംരക്ഷിക്കും. നിനക്കാണെങ്കിൽ

ഒരു സഹായമാവും. ഇനി അവനെ സംരക്ഷിച്ചാൽ തന്നെ നിനക്കു ലജ്ജിക്കാനെന്തിരിക്കുന്നു? മൃഗമല്ല, മനുഷ്യനാണല്ലൊ." രുൽദു പറഞ്ഞതൊക്കെ സ്വീകാര്യമായിരുന്നു. പക്ഷേ വേറൊരാളിന്റെ 'മുതലി' നെ സംരക്ഷിക്കുന്ന കാര്യം മോദനു രുചിച്ചില്ല. ഒരു ജാട്ടിന്റെ മകന് അതു അപമാനകരമാണ്. എങ്കിലും അയാൾ മൗനം പാലിച്ചു. തനിക്കു സ്വയം നിയന്ത്രണം നഷ്ടപ്പെട്ടിരിക്കുന്നു എന്ന് അയാൾക്കു തോന്നി. രുൽദു അയാളെ കുരുക്കിലാക്കിയിരിക്കുന്നു. തനിക്കു എങ്ങോട്ടും അനങ്ങാൻ പോലും പറ്റില്ല.

രുൽദു മറ്റ് ഏർപ്പാടുകൾ പൂർത്തിയാക്കാൻ എടുത്ത സമയമത്രയും മോദൻ മാനസിക സംഘർഷത്തിലായിരുന്നു. ഒടുവിൽ ഒരു ദിവസം രുൽദു വന്നു പെട്ടെന്നു പറഞ്ഞു. "ഒക്കെ ശരിയായി, നാളെ രാവിലെ പുറപ്പെടണം." സത്യത്തിൽ മോദന്റെ തലകറങ്ങി.

അന്നുരാത്രി മോദൻ എല്ലാ കാര്യവും അമ്മയോട് പറഞ്ഞു. ഒക്കെ കേട്ടിട്ട് അവർ വിഷാദത്തോടെ ഇരുന്നു. എന്നിട്ട് തന്റെ ചീത്ത കാലം ഓർത്ത് കണ്ണീരൊഴുക്കി. രാത്രി അങ്ങനെ അവസാനിച്ചു. ഒരേ വാചകം തന്നെ തുടർച്ചയായി പറഞ്ഞുകൊണ്ടിരുന്നു, അവർ. ഇപ്പോൾ അദ്ദേഹം ജീവിച്ചിരുന്നെങ്കിൽ നിനക്കു ഇതുവല്ലതും വേണ്ടിവരുമായിരുന്നോ? അദ്ദേഹം ഗ്രാമം മുഴുവൻ വാദ്യഘോഷം മുഴക്കിയിട്ടേ അവിടെ പോവൂ......ഒക്കെ ദുർവിധി. എന്റെ കർമ്മം. നിന്റെ.....

മോദനു ചിലപ്പോൾ അമ്മയോട് ദേഷ്യം തോന്നും. ചിലപ്പോൾ തന്നോടു തന്നെയും. രാവിലെവരെ അമ്മ മറുപടി ഒന്നും പറയാതിരുന്നപ്പോൾ, അവരോടു പറയാതെ തന്നെ, വസ്ത്രം ധരിച്ച് ബാക്കിയൊക്കെ പിന്നീടാകാം എന്നു നിശ്ചയിച്ചുകൊണ്ട്, രുൽദുവിന്റെ കൂടെ യാത്രയായി.

വീടുതോറും വീണ്ടും ചർച്ച തുടങ്ങി. ആളുകൾ കാര്യം ഊതി വീർപ്പിച്ചു. കളത്തട്ടിലിരുന്ന മീരാബിന്റെ മക്കൾ വിമർശനം നടത്തി. പക്ഷേ മഹ്ലറിനെപ്പോലുള്ള ആളുകൾ ശരിയായ കാര്യം പറഞ്ഞ് അവരുടെ വാ അടച്ചു. ഇത് ലോകസ്വഭാവമാണ്. സംഭവിച്ചത് സംഭവിച്ചു. ഇനി ആരെക്കൊണ്ട് തടയാനാവും? അങ്ങനെ ആളുകളുടെ വാക്സമരം ക്രമേണ അവസാനിച്ചു.

ഒരു ദിവസം അനിയൻ മോദനെ കാണാൻ വയലിൽ ചെന്നു. അവന്റെ മുഖം വല്ലാതിരുന്നു. വരമ്പത്ത് ഇരുന്നുകൊണ്ട് സജ്ജന്റെ പേരു പറഞ്ഞ്, ചേട്ടനോട് പരാതിസ്വരത്തിൽ പറഞ്ഞു. "ഏതായാലും നടന്നതു നടന്നു. പക്ഷേ സജ്ജൻ ചേട്ടൻ പറഞ്ഞത് നേരത്തെ തന്നെ കാര്യം അറിഞ്ഞിരുന്നെങ്കിൽ എവിടെ നിന്നെങ്കിലും നല്ല ബന്ധം ആലോചിക്കാമായിരുന്നു എന്നാണ്."

അതു കേട്ടതോടെ മോദനു ദേഷ്യം വന്നു. അയാൾ അവനെ ഗൗരവത്തോടെ നോക്കിക്കൊണ്ട് പറഞ്ഞു. "അവനോട് പറയൂ, അവൻ അങ്ങനെ വിഡ്ഢിവേഷം കെട്ടേണ്ട കാര്യമില്ല. ഞാൻ പന്ത്രണ്ടു വർഷം ജയിലിൽ കഴിഞ്ഞിട്ടാണു വന്നത്- പന്ത്രണ്ടു ദിവസം മനുഷ്യൻ അവിടെ

കിടന്നാൽ പിശാചായി മാറും എന്ന്. നിങ്ങൾ എന്നെപ്പറ്റി എന്താണു ധരിച്ചിരിക്കുന്നത്... ...മരിക്കാൻ പോകുന്ന ആളിൻെറ വായിൽ വെള്ളം ഒഴിച്ചു കൊടുക്കാൻ കഴിവില്ലാത്തവരാണു നിങ്ങൾ. പിന്നയല്ലേ എന്നെ നന്നാക്കാൻ പോകുന്നത്."

അനിയൻ ഞെട്ടിപ്പോയി. തന്നെക്കൂടി ചേർത്തു പറഞ്ഞതു കേട്ട് അവനു വിഷമമായി. അല്ല ചേട്ടാ, ഞാൻ അദ്ദേഹത്തോട് വളരെ പറഞ്ഞുനോക്കി. നടന്നതു നടന്നു. അതാണു ശരി. പക്ഷേ അദ്ദേഹം എന്നെ നിർബന്ധിച്ച് ഇങ്ങോട്ടയച്ചു. അദ്ദേഹം പറഞ്ഞത്.......

"നിന്നെ അയച്ച അവനേയും, വന്ന നിന്നേയും എനിക്കു നല്ലവണ്ണം അറിയാം." മോദനു ദേഷ്യം വർദ്ധിച്ചു. "നിങ്ങൾ ആ 'കുടവയറൻ മാരി' ൽ നിന്നും പഠിച്ചുകൊണ്ടുവരുന്ന കാര്യങ്ങൾ എനിക്കു പുല്ലാണ്. നിൻെറയൊക്കെ മനസ്സിലെ ആഗ്രഹം ഇവനെങ്ങനെങ്കിലും തട്ടിവീണു ചത്തുകൊള്ളും. എന്നിട്ട് ആ ഭൂമി കൂടി വീതിച്ചെടുക്കാം എന്നാണ്. അല്ലേ? പക്ഷേ ആ വിചാരം കളയുന്നതാണു നല്ലത്..... ഞാൻ നിങ്ങളുടെ ആരുമല്ലെങ്കിൽ നിങ്ങളും എനിക്കാരുമല്ല, ഞാൻ നിങ്ങളുടെ അടുത്ത് ഭിക്ഷ ചോദിക്കാൻ വരില്ല....."

അനിയൻ വല്ലാതായി. പെട്ടെന്നു മോദനെന്തുപറ്റിയെന്നു അവനു മനസ്സിലായില്ല. ജയിലിൽ നിന്നു വന്നതിൽ പിന്നെ അയാൾ തന്നെ കൂടി ഉൾപ്പെടുത്തി 'നിങ്ങളെ'ന്ന വാക്ക് ഇത്ര ഗൗരവത്തിൽ ഇതിനുമുമ്പ് പറഞ്ഞിട്ടില്ല. അവൻെറ മനസ്സ് ദുഃഖിച്ചു.

"ചേട്ടൻ എന്നെക്കൂടി വലിച്ചിഴയ്ക്കുകയാണോ?" വളരെ വിനീതനായി അവൻ ചോദിച്ചു. "എൻെറ കാര്യം ചേട്ടനറിയില്ലേ?"

മോദൻ നിശ്ശബ്ദനായി. പക്ഷേ വേഗം വീണ്ടും ദേഷ്യപ്പെട്ടു. "നീ എന്താ വല്ല അവതാരവുമാണോ! നീയും അവൻെറ അനിയൻ തന്നെ. ലോകം മുഴുവൻ ത്രാസിൻെറ ഭാരം കൂടിയ തട്ടിലേക്കു നോക്കുമ്പോൾ നീ മാത്രം വേറെ എന്തു കാട്ടാനാണ്. പക്ഷേ ആത്മാഭിമാനമുള്ളവർ ഇതൊന്നും ചെയ്യില്ല."

അനിയനു സഹിക്കാൻ വയ്യാതെ വന്നതുകൊണ്ട് പോകാനെഴുന്നേറ്റു. അവൻ ദേഷ്യത്തോടെ പറഞ്ഞു. "ചേട്ടാ ചേട്ടനിങ്ങനെ പറയരുതായിരുന്നു.... എൻെറ കാര്യമാണെങ്കിൽ ചേട്ടനറിയാം. നിങ്ങളെന്നെ അച്ഛനെപ്പോലെ വളർത്തിയതാണ്. അവസരം വരുമ്പോൾ ചേട്ടനതറിഞ്ഞു കൊള്ളും. എങ്കിലും ചേട്ടനിങ്ങനെ പറയരുതായിരുന്നു...."

അനിയൻ ദേഷ്യപ്പെട്ടു മടങ്ങി. മോദൻ അവൻെറ മുഖത്തേയ്ക്കൊന്നു നോക്കി. നടന്നു പോകുന്ന അവൻെറ പുറം കണ്ടിട്ട് അയാൾക്കു പഴയ ഒരു സംഭവം ഓർമ്മവന്നു. ഇതേ വയലിൽവച്ച് താൻ അവനോട് പച്ച ഓല വെട്ടിക്കൊണ്ട് പോകാൻ പറഞ്ഞു. അവൻ നിന്നു കരഞ്ഞു. അന്നവന് കൂടിയാൽ പത്തോ പതിനൊന്നോ വയസ്സുകാണും. തനിക്കു ദേഷ്യംവന്നു. അവൻെറ കരണത്തിനിട്ട് ഒന്നുകൊടുത്തു. അവൻ നിന്ന് ഉറക്കെ കരച്ചിലായി. കൊച്ചുപയ്യൻ ഇങ്ങനെ നിന്നു കരയുന്നതു മോദനു സഹിച്ചില്ല. അവൻെറ മുഖത്തു തൻെറ അഞ്ചു വിരലും

പതിഞ്ഞുകാണാമായിരുന്നു. അയാൾ വല്ലാതെ ദുഃഖിച്ചു. ഓടിപ്പോയ അനിയനെ അവൻ ഉറക്കെ തിരിച്ചു വിളിക്കാൻ ശ്രമിച്ചു. പക്ഷേ അവൻ പേടികൊണ്ട് ഓട്ടത്തിനു വേഗംകൂട്ടി.

ഇന്നും അവൻ അതുപോലെ ഓടിയപോലെ മോദനുതോന്നി. പക്ഷേ ഇന്ന് അയാൾ അവനെ തിരിച്ചു വിളിച്ചില്ല, വിളിക്കാനൊട്ടു തോന്നിയതുമില്ല. എങ്കിലും മനസ്സിലെ സംഘർഷാവസ്ഥ വർദ്ധിക്കുകയാണുണ്ടായത്. അല്പനേരം അയാൾ തൂമ്പാക്കൈ പിടിച്ചുകൊണ്ട് നിന്നു. പിന്നീട് മനസ്സ് മറ്റൊരു ദിക്കിലേക്കു തിരിഞ്ഞു. വീട്ടുകാര്യം ഓർമ്മ വന്നു. (ഈയിടെ മിക്കവാറും അങ്ങനെ വരാറുണ്ട്)

ആറേഴുദിവസംകൊണ്ടുതന്നെ ദാനി വീടിൻെറ മുഖച്ഛായ മാറ്റി. അകത്തും പുറത്തും മെഴുകി വൃത്തിയാക്കി. വീട്ടിലെ സർവ്വ തുണികളും കുളത്തിൽകൊണ്ടുപോയി അലക്കി. പുതിയ അടുപ്പുണ്ടാക്കി. വീട്ടിലെ അത്യാവശ്യ സാധനങ്ങൾക്കു വേണ്ടി മോദനെ അവൾ കൂടെക്കൂടെ നിർബന്ധിച്ചുകൊണ്ടിരുന്നു. വന്നയുടൻ അവൾ അമ്മയെ വീട്ടുജോലിയിൽനിന്നും ഒഴിവാക്കി, കട്ടിലിൽ ഇരുത്തി. രാവിലെയും വൈകീട്ടും ആദ്യം അവർക്കാഹാരം കൊടുത്തു. രാവിലെ എണീറ്റാലുടൻ അവരുടെ കാലുതൊട്ടു വന്ദിക്കും. എന്നിട്ടും ഹർകൗറിൻെറ മനസ്സ് ഒട്ടും അലിഞ്ഞ മട്ടുകണ്ടില്ല. ദാനി കൂടെ കൊണ്ടുവന്ന നാലു വയസ്സു തികയാത്ത കുട്ടി അവർക്കു വിഷം പോലെ തോന്നി

മോദന് എല്ലാ കാര്യങ്ങളും അറിയാമായിരുന്നു. എങ്കിലും അയാൾ ഒന്നോർത്തു സമാധാനിച്ചു. ദാനി വീട് നേരെയാക്കി എടുത്തപോലെ നാലു ദിവസം കൊണ്ട് മറ്റെല്ലാ കാര്യങ്ങളും ശരിയാക്കും. പക്ഷേ മിനിഞ്ഞാന്നത്തെ കാര്യം ആലോചിച്ചപ്പോൾ അയാൾക്കു സംശയം തോന്നി. മിനിഞ്ഞാന്നു രാത്രി അവർ ഒന്നിച്ചു കിടക്കുമ്പോൾ പെട്ടെന്നു ദാനിക്കു വിഷമംതോന്നി. കുട്ടി പാലിനുവേണ്ടി വീണ്ടും വീണ്ടും ശല്യപ്പെടുത്തിയപ്പോൾ അവൾ അവനെ അടിച്ചു. ശകാരിക്കുകയും ചെയ്തു. മോദൻ അമ്പരന്ന് അവളെ നോക്കി. അയാൾ രണ്ടുമൂന്നു വട്ടം ചോദിച്ചപ്പോൾ അവൾ പൊട്ടിക്കരഞ്ഞു. "എന്തു ഭാഗ്യഹീനയാണ് ഞാൻ. എന്നെയാരും വിശ്വസിക്കുന്നില്ല. ഒന്നരവർഷക്കാലത്തോളം നാത്തൂൻ എന്നെപ്പറ്റി അതുമിതും പറഞ്ഞുപിടിപ്പിച്ച് ഗ്രാമം മുഴുവൻ എനിക്കു ചീത്തപ്പേരുണ്ടാക്കി. അവർ പറഞ്ഞു,'ഇവൾ അവൻെറ കൂടെ ഒളിച്ചോടും, മറ്റവൻെറകൂടെ പോകും, ഭർത്തൃഗൃഹത്തിൽ തിരിച്ചു പോയി ചേട്ടൻെറ വെപ്പാട്ടിയാകും' എന്നൊക്കെ. ഇവിടാണെങ്കിൽ അമ്മ വഴക്കിനൊരുങ്ങിയിരിക്കുന്നു.. .. മറ്റുള്ളവരെ നാലഞ്ചു ദിവസമെങ്കിലും പരീക്ഷിച്ചുനോക്കാനുള്ള സൻമനസ്സ് മനുഷ്യർ കാട്ടണം. എല്ലാവരും ഒരുപോലെ ആയെന്നുവരില്ല. എന്നെ ഈശ്വരൻ കഷ്ടപ്പെടുത്തിയാൽ എന്തു ചെയ്യാൻ കഴിയും? അതുകൊണ്ടുമാത്രം ആരും ചീത്തയാവില്ല..... രാജാക്കൻമാർക്കും റാണിമാർക്കുംപോലും ചീത്ത കാലം ഉണ്ടാകാറുണ്ട്."

അവൾ കൂടെക്കൂടെ കണ്ണുതുടയ്ക്കുന്നതുകണ്ടിട്ട് മോദനു തോന്നി- ഇതൊക്കെ സ്ത്രീസ്വഭാവമാണ്. സ്ത്രീകളുടെ രീതികൾ അയാൾ ഇതു

വരെ കണ്ടിട്ടില്ലെങ്കിലും കേട്ടിട്ടുണ്ട്. രുൽദുവും എത്രയോ പ്രാവശ്യം അയാൾക്കു മുന്നറിയിപ്പു കൊടുത്തിട്ടുണ്ട്. "ഈ ജാതിയെ വിശ്വസിക്കരുത്. ഒരുദിവസം തന്നെ ഒന്നല്ല നൂറ്റിനാലു വേലകൾ കാണിക്കും." പക്ഷേ ദാനിയുടെ നിശ്ചലമായ പെരുമാററവും വിനയശീലവും സ്നേഹവും കണ്ടപ്പോൾ അയാൾക്കു തൻെറ തീരുമാനത്തിൽ ദേഷ്യംതോന്നി. അയാൾ ദാനിയെ ആശ്വാസവാക്കുകൾ കൊണ്ട് ശാന്തയാക്കി. അമ്മയുടെ സ്വഭാവം പറഞ്ഞു മനസ്സിലാക്കിയിട്ട് അവളെ സമാധാനിപ്പിച്ചു.

ദാനി കൊച്ചുകുട്ടികളെപ്പോലെ സന്തോഷം കൊണ്ട് തൻെറ ആദ്യ ഭർത്തൃഗൃഹത്തിലെ കാര്യങ്ങൾ വിവരിച്ചു തുടങ്ങി. താൻ ആരോട് ആരുടെ കാര്യമാണു പറയുന്നതെന്നു അവൾ തീരെ ശ്രദ്ധിച്ചില്ല. മോദൻ അർദ്ധരാത്രി വരെ അതുതന്നെ ആലോചിച്ചു വിഷമിച്ചു.

പക്ഷേ അയാൾ അതൊക്കെ മറന്നു. ഇനിയും എത്രയോ കാലം കിടക്കുന്നു. പക്ഷേ മോദന് എന്തോ ഒരു പന്തികേടു തോന്നി. വലിയ വിശപ്പ് തോന്നിയപോലെ. അയാൾ ബാക്കി ജോലി ഇട്ടിട്ട് വയലിൽ നിന്നും വീട്ടിലേക്കു തിരിച്ചു.

മാഘ്വത്തിലെ അവസാനപക്ഷം. തിളങ്ങുന്ന വെയിൽ. അസ്തമയ സൂര്യൻ അതിമനോഹരമായി തോന്നുന്നു. ഒരു നല്ല മഴയ്ക്കുശേഷം വൃക്ഷങ്ങളും വയലുകളും കൂടുതൽ മനോഹരമായിരിക്കുന്നു. കുന്നും പുറത്തെ പഴയ മരം വലുതായപോലെ തോന്നി. വലത്തുവശത്തെ മാനയുടെ വയലുകളിൽ കടുകു പൂത്തുനിൽക്കുന്ന വസന്തശ്രീ ഒന്നുകാണേണ്ടതുതന്നെയാണ്. അടുത്തുള്ള ഗോതമ്പും കടലയും പച്ചവിരിച്ചു നിൽക്കുന്നു. ഇളംകാറ്റിൽ കടുക് ചെടികൾ ആടിക്കളിച്ചു. നീലനിറമുള്ള അഗാധസമുദ്രത്തിൽ മഞ്ഞനിറത്തിലുള്ള ഏതോ നദി ലയിച്ചുചേർന്നപോലെ ആകാശത്തെ നീലിമയിൽ കടുകിൻെറ മഞ്ഞനിറം ലയിച്ചു ചേർന്ന അനുഭവം.

പക്ഷേ മോദൻ ഈ ഉപമ കേട്ടിട്ടേയുള്ളു. അതുകൊണ്ട് അയാൾക്ക് അതു സങ്കല്പിക്കാൻ കഴിഞ്ഞില്ല. അയാൾ ഉപമ കളഞ്ഞിട്ട് തോളത്തു തൂമ്പയും അരിവാളും തൂക്കിയിട്ടുകൊണ്ട് നടന്നു. നടന്നുകൊണ്ട് ഭൂമിയുടെ ഹരിതവർണ്ണം കണ്ണുകൊണ്ട് വേണ്ടുവോളം ആസ്വദിച്ചു. അയാളുടെ മനസ്സ് നിറഞ്ഞു.

ജീവിതം അർത്ഥശൂന്യമല്ലെന്നു മോദനു പെട്ടെന്നു തോന്നി. വേണ്ടപോലെ ജീവിച്ചാൽ മനുഷ്യജൻമം സഫലമാകും. അയാൾ പലപ്പോഴും ഗുരുദ്വാരയിൽവച്ചു കേട്ടിട്ടുണ്ട് 'മനുഷ്യാ നീ എന്തെങ്കിലും ചെയ്യാനാണു ഇവിടെ എത്തിയിട്ടുള്ളത്' ഇന്ന് അയാൾക്കു വീണ്ടും വീണ്ടും അക്കാര്യം ഓർമ്മവന്നു. താൻ സർവ്വവും ചെയ്തു കഴിഞ്ഞു എന്നൊരു തോന്നൽ.

അയാൾ പതുക്കെ ആടി ആടി നടന്നു. തൻെറ വയലിലേക്കു തിരിയുന്ന ഇടവഴിയിലെ മണ്ണ് അയാളുടെ പുതിയ ചെരുപ്പിൻെറ അടിയിൽക്കൂടി കാലിൽപറ്റി. ആ സ്പർശനം ശരീരം മുഴുവൻ ഒരു ഉണർവ്വ് നൽകി. ജീവിതത്തിന് ഒരു പുതിയ അർത്ഥവും താളവും അയാൾ

കണ്ടെത്തി.

എന്ത് അത്ഭുതമാണ് ഇത്! ഇന്നു അവിടത്തെ മണ്ണിനു എന്തൊരു മാറ്റമാണു അയാൾ കണ്ടത്! ഇവിടത്തെ വയലുകളിൽ കളിച്ചു നടന്നാണ് തന്റെ ജീവിതത്തിലെ 20-22 വർഷം ചെലവഴിച്ചത്. പക്ഷേ മുമ്പൊരിക്കലും ഭൂമി ഇതുപോലെ 'സ്ത്രീ'യെപ്പോലെ അയാൾക്കു തോന്നിയിട്ടില്ല... ഭൂമിയുടെ രൂപകല്പന താൻ മുമ്പ് നടത്തിയിരുന്നതു പൂർണ്ണമായും ദാനിയുടെ രൂപമായിരുന്നെന്ന് അയാൾക്കു മനസ്സിലായി.

മുമ്പോട്ടു നടന്നപ്പോൾ മോദന്റെ ദൃഷ്ടി ഗ്രാമത്തിലേക്കു പതിഞ്ഞു. ഗ്രാമത്തിലെ എല്ലാ ചുവരുകളും വെളുത്തു വൃത്തിയായിരിക്കുന്നു. ഉയർന്ന വൃക്ഷശിഖരങ്ങളിൽകൂടി സൂര്യകിരണങ്ങൾ എല്ലായിടത്തും പതിയുന്നതു കണ്ടു. പക്ഷേ അവ പലയിടത്തും പല നിറങ്ങളാണു സൃഷ്ടിച്ചത്. മോദന് ഇതൊരു പുതിയ അനുഭവമായിരുന്നു. ഒരേ സൂര്യന്റെതന്നെ വെയിൽനാളങ്ങൾ പല വ്യത്യസ്തനിറങ്ങളിൽ അയാൾ ഇതിനുമുമ്പ് കണ്ടിട്ടില്ല.

പക്ഷേ പിന്നെ അയാൾ ഈ വിചാരമൊക്കെ കളഞ്ഞിട്ട് തന്റെ വീട്ടിലേക്കു നോക്കി. ടിബ്ബിയിലെ വൃക്ഷത്തിന്റെ നീണ്ട നിഴൽ തന്റെ കാലുകൾ വരെ എത്തിയിരിക്കുന്നു. തന്റെ വീടിന്റെ പുറകിലത്തെ രണ്ടുമുറികളും അവിടെനിന്നു വ്യക്തമായി കാണാമായിരുന്നു...... പക്ഷേ വാതിൽ തുറന്നുകിടക്കുന്നു. കുടുംബമായി താമസിക്കുന്ന വീടുകളുടെ വാതിലുകൾ തുറന്നുകിടക്കും എന്നയാൾ സ്വയം ആശ്വസിപ്പിച്ചു.

വീട്ടിലെത്താൻ ധൃതിയായി. പടികയറിയ ഉടൻ അയാൾ വീടുമുഴുവൻ ശ്രദ്ധിച്ചുനോക്കി. അകത്തും പുറത്തും എല്ലായിടവും പുതിയ ഉണർവ്വുകണ്ടു. മുറ്റത്ത് അയയിൽ അഞ്ചാറു തുണികൾ ഉണക്കാനിട്ടിരിക്കുന്നു. അടുക്കളയിൽ കഴുകി വൃത്തിയാക്കിവച്ച പാത്രങ്ങൾ തിളങ്ങുന്നു. അടുപ്പ് കത്തിക്കൊണ്ടിരിക്കുന്നു. മുറികൾക്കുള്ളിൽ സാധനങ്ങളൊക്കെ അടുക്കും ചിട്ടയുമായി വച്ചിരിക്കുന്നു.....മുറ്റത്തു കട്ടിലിൽ കൊച്ചുഗേലു കളിക്കുന്നു.....

ഗേലുവിനെ കണ്ടതോടെ മോദനു അല്പം നീരസംതോന്നി. അവൻ മോദനെ നോക്കി ചിരിച്ചപ്പോൾ അകമേ സന്തോഷിച്ചിട്ടും അയാൾ പരുക്കൻ സ്വരത്തിൽ അവനോട് ചോദിച്ചു. "നിന്റെ അമ്മയെവിടെ?"

"അമ്മ?" കുട്ടി അങ്ങോമിങ്ങോട്ടും നോക്കിക്കൊണ്ട് പറഞ്ഞു. "അമ്മ പുറത്തുപോയി."

"പുറത്ത് എവിടെ?"

"അവിടെ. വൃക്ഷച്ചുവട്ടിൽ"

മോദൻ ടിബ്ബിയിലെ വൃക്ഷച്ചുവട്ടിലേക്ക്നോക്കി. അവിടെ ആരേയും കണ്ടില്ല. കുട്ടി വീണ്ടും കളിയിൽമുഴുകി.

മോദനു പെടുന്നനെ തന്റെ വീട് വീണ്ടും ശൂന്യമായിത്തോന്നി. അമ്മ എവിടെപ്പോയി? അയാൾക്കാശ്ചര്യം തോന്നി. അയാൾ കുട്ടിയോട് കുറെക്കൂടി കർക്കശമായി ചോദിച്ചു.

"അമ്മയോ?"

"വലിയ അമ്മയോ?..... അമ്മ..... അറിയില്ല."

പക്ഷേ വീണ്ടും അയാൾ വൃക്ഷച്ചുവട്ടിലേക്കു നോക്കിയപ്പോൾ കൈയിൽ തിളങ്ങുന്ന മൊന്തയുമായി ദാനി നടന്നു വരുന്നതു കണ്ടു. അയാളുടെ മനസ്സ് പ്രക്ഷുബ്ധമായി. എങ്കിലും അവൾ അടുത്തു വന്നതോടെ മനസ്സിനെ ശാന്തമാക്കിക്കൊണ്ട് ചോദിച്ചു. "മദാമ്മ എവിടെപ്പോയിരിക്കുകയായിരുന്നു?"

"പാത്രം കഴുകാനും മണ്ണ് കൊണ്ടുവരാനും". പുഞ്ചിരിച്ചുകൊണ്ട്, വെളുത്ത ആരോഗ്യമുള്ള പല്ല് കാട്ടി ദാനി പറഞ്ഞു. അയാൾക്കു വീണ്ടും കുടുംബജീവിതത്തിൻെറ മാധുര്യം അനുഭവപ്പെട്ടു.

"ഇങ്ങനെ വീട്ടിലാരുമില്ലാതെ പോകരുത്." അയാൾ അകത്തേക്കു പോയി.

"അമ്മ വീട്ടിലുണ്ടായിരുന്നു...." അവൾ ചുറ്റും കണ്ണോടിച്ചിട്ട് അല്പം പരിഭ്രമത്തോടെ പറഞ്ഞു. പക്ഷേ അമ്മയെ എങ്ങും കണ്ടില്ല.

"അമ്മ എവിടെ, മോനേ?" ദാനി മകനോട് ചോദിച്ചു.

"അറിയില്ല."

"നിഹാലിചിറ്റയുടെ അടുത്തു പോയതാവും"

മോദൻ പുറത്തു വന്നപ്പോൾ കുട്ടിയുടെകൂടെ കളിക്കാൻ അയാൾക്കു രസംതോന്നി. പക്ഷേ ഒരു സങ്കോചം. ദാനി അവനെക്കൊണ്ട് അയാളെ 'അച്ഛൻ' എന്നു വിളിപ്പിക്കാൻ കുറെ നാളായി ശ്രമിച്ചു നോക്കിയിട്ട് പരാജയപ്പെട്ടു. കുട്ടി അങ്ങനെ വിളിക്കാൻ കൂട്ടാക്കുന്നില്ല. അവൻ ചിരിച്ചിട്ട് കളിക്കാനായി ഓടും. മോദനു സങ്കോചമല്ല, ഏതോ ഒരു വാശിയാണു തോന്നുക. പക്ഷേ കൊച്ചുകുട്ടിയോട് എന്തു വാശി?

"മോനേ ഗേലു നിൻെറ അച്ഛൻെറ അടുത്തേക്കു ചെല്ലൂ." ദാനി അടുപ്പിനരികെ ഇരുന്നു ചിരിച്ചുകൊണ്ട് വീണ്ടും പറഞ്ഞു. അവൾ തൻെറ വിടർന്ന കണ്ണുകളുയർത്തി മോദൻെറ മുഖത്തേക്കു നോക്കി. അവളുടെ കണ്ണുകളിൽ സ്നേഹം നിറഞ്ഞൊഴുകി. അവൾ സ്നേഹത്തിൻെറ മൂർത്തീകരണമായി തോന്നി.

കുട്ടി ഒരു അപരിചിതനെ തിരിച്ചറിയാൻ ശ്രമിക്കുന്ന മട്ടിൽ മോദനെ നോക്കി. മോദൻ ആദ്യം അവനേയും പിന്നെ ദാനിയേയും നോക്കി. എന്തു ചെയ്യണമെന്നറിയാതെ അയാൾ വിഷമിച്ചു. പക്ഷേ അടുത്ത നിമിഷംതന്നെ അയാൾ എങ്ങനെയോ ഒരു ഉറച്ച തീരുമാനമെടുത്തു. ചിരിച്ചുകൊണ്ട് രണ്ടുകൈയും നീട്ടി അയാൾ അവനെ പൊക്കിയെടുത്തു. അവനെ തലയിലെടുത്തു കളിപ്പിച്ചു. അവൻ ആർത്തു രസിച്ചു. മൂന്നാലു പ്രാവശ്യം അയാൾ അതാവർത്തിച്ചു. അവന് ഇക്കിളിതോന്നി.

അപ്പോൾ മോദൻ ദാനിയെ നോക്കിയില്ല. അവളുടെ പൊട്ടിച്ചിരികേട്ടതേയുള്ളു. എന്തെന്നില്ലാത്ത തിളക്കം അവളുടെ കണ്ണുകളിൽ കണ്ടു. കുടുംബജീവിതത്തിലെ ആ അസുലഭനിമിഷം മോദനെ വല്ലാതെ സ്പർശിച്ചു. ഗേലുവുമായി കളിച്ചുകൊണ്ടിരുന്നപ്പോൾ ദാനിയുടെ കണ്ണുകളിലെ മാസ്മരശക്തി സഹിക്കാൻ കഴിയാത്തതുകൊണ്ട് അയാൾ

അങ്ങോട്ടു ശരിക്കു നോക്കാൻ മടിച്ചു. രണ്ടുപ്രാവശ്യം കടക്കണ്ണിട്ടു അവളെ നോക്കിയതേയുള്ളു.

അമ്മ നിഹാലിയുടെ അടുത്തുനിന്നും തിരിച്ചെത്തിയപ്പോൾ മോദന്റെ ഉത്സാഹം അല്പമൊന്നു കുറഞ്ഞു. അമ്മയുടെ ഉദാസീനമായ മുഖം കണ്ടിട്ട് അയാൾക്ക് അത്ര രസിച്ചില്ല. എങ്കിലും അയാൾ തന്റെ ഉത്സാഹം കളഞ്ഞില്ല. ആഹാരം കൊണ്ടുകൊടുത്തപ്പോൾ കട്ടിലിനടുത്തിരുന്നു ചിരിച്ചുകൊണ്ടയാൾ അമ്മയോട് ചോദിച്ചു. "അമ്മേ, ഇപ്പോഴും നിങ്ങൾക്കു വീട്ടിൽ സുഖം തോന്നുന്നില്ലേ?"

"എന്തു പറയാനാ മോനേ?" അമ്മ പറഞ്ഞു. "അല്ല, ഞാൻ വെറുതെ പോയതാണ്. ദിവസം മുഴുവൻ വെറുതെ ഇരുന്നിരുന്നു മുഷിയുന്നു. ജോലിയൊക്കെ അവൾ ചെയ്യുന്നു. ഒന്നു നടന്നിട്ടു വരാമെന്നു വിചാരിച്ചു."

അമ്മ കള്ളം പറയുകയാണെന്നു മോദനു തോന്നി. അയാൾ സ്വയം സമാധാനിച്ചു. "അവർക്കു കള്ളം പറഞ്ഞിട്ട് എന്തുകാര്യം? ഇതിൽകൂടുതൽ സുഖം അവർക്കു എവിടെ കിട്ടാനാണ്?" അയാൾ വിഷയത്തിന്റെ ഗൗരവം കുറച്ചുകൊണ്ട് തമാശമട്ടിൽ പറഞ്ഞു. "ലോകത്തു ഇന്നേവരെ അമ്മായിഅമ്മയും മരുമകളും യോജിച്ചു കഴിഞ്ഞിട്ടുണ്ടോ! നിങ്ങളുടെ കാര്യം എനിക്കറിയില്ല."

"അല്ല മോനേ, അതു ശരിയല്ല. ഞാൻ ആ 'രാക്ഷസി' മാരുടെ കൂടെ കഴിഞ്ഞിട്ടു വന്നവളല്ലേ? ഇവൾ വെറും പഞ്ചപാവമാണ്."

അമ്മയുടെ ആ പ്രയോഗം മോദനു അല്പം വിചിത്രമായി തോന്നി. ആഹാരം കഴിക്കാനിരുന്നപ്പോഴും അമ്മ തന്റെ രണ്ടു ഇളയ മരുമക്കളേയും കുറ്റപ്പെടുത്തി. എന്നിട്ട് ദാനിയെ പ്രശംസിക്കുകയും ചെയ്തു. അപ്പോൾ അമ്മ കള്ളമല്ല പറയുന്നതെന്നു മോദനു സമാധാനമായി.

"നിനക്കു അറിയാമല്ലൊ മോദൻ, ഇത്രയും നാളായിട്ട് ലോകബോധ്യത്തിനു വേണ്ടി രണ്ട് അവളുമാരും വന്നു എനിക്കു ഓരോ രൂപ തന്നിട്ടു പോയി. അതിൽപ്പിന്നെ എപ്പോഴെങ്കിലും രണ്ടു പേരിലാരെങ്കിലും ഇവിടംവരെ വന്നോ? എന്തുകൊണ്ട്മോനേ?.....ഇവളുമാരുടെ അടുത്തു പോകാതിരിക്കുകയാ ഭേദം. എന്തൊരു ഭാവമാണ്! നമ്മുടെ അനിയനെ അവളുമാര് എന്തോ'കൂടോത്രം' ചെയ്തെന്നാണു തോന്നുന്നത്. അവനും ഇങ്ങോട്ട് കാണാറില്ല. ഇളയവൾ പിന്നെയും ഭേദമാണ്.... ഈ വഴക്കെല്ലാം ഉണ്ടാക്കുന്നതു മൂത്തവളാണ്. ഏതു അശുഭമുഹൂർത്തത്തിലാണോ ആ പിശാചിനി വീട്ടിൽ കാലുകുത്തിയത്! എന്റെ പൊന്നുപോലുള്ള മക്കളെ അവൾ നശിപ്പിച്ചു.!"

അമ്മയുടെ കണ്ണുനിറഞ്ഞു. ആദ്യം മോദന് അകമേ സമാധാനം തോന്നിയെങ്കിലും അടുത്ത നിമിഷത്തിൽ അയാളും ദുഃഖിച്ചു. കുറച്ചു നാൾമുമ്പ് വയലിൽവച്ച് അനിയനോട് പറഞ്ഞ കാര്യങ്ങൾ അയാളോർത്തു. അവനോട് സഹാനുഭൂതി തോന്നി. പക്ഷേ സജ്ജന്റെ രൂപം കൺമുമ്പിലെത്തിയപ്പോൾ മനസ്സുനിറയെ വീണ്ടും ദേഷ്യമായി. വേഗം തൊഴുത്തിനടുത്തേക്കു ചെന്നിട്ട് തൂമ്പ കൊണ്ട് ചാണകം വെട്ടിമാറ്റി.

അന്ന് മോദൻ ദാനിയോട് അവളുടെ വീട്ടുകാരെപ്പറ്റി, ബന്ധുക്കാരെപ്പറ്റി അനേകം ചോദ്യങ്ങൾ ചോദിച്ചു. മുമ്പൊരിക്കലും ഇങ്ങനെ അയാൾ ചോദിച്ചിട്ടില്ല. ദാനിയും പറഞ്ഞു തുടങ്ങിയപ്പോൾ ഒന്നും മറച്ചുവച്ചില്ല. വീടിനെപ്പറ്റിയും ആദ്യത്തെ ഭർത്തൃഗൃഹത്തെപ്പറ്റിയും അവൾ ഒന്നും ഒളിച്ചുവച്ചില്ല. പക്ഷേ ഗേലുവിൻെറ അച്ഛനെപ്പറ്റി അവൾ ഒന്നും പറയാത്തതിൽ മോദനു അത്ഭുതം തോന്നി. ഇടയ്ക്കു പൊടുന്നനെ ആ മനുഷ്യൻെറ കാര്യം വന്നാൽത്തന്നെ അവൾ വേഗം വിഷയം മാറ്റും. അവളുടെ ശബ്ദത്തിലെ മാറ്റം അയാൾ ശ്രദ്ധിച്ചു. ഒടുവിൽ അയാളുടെ മനസ്സിൽ ഉണ്ടായ സംശയം തീർക്കാനായി അയാൾ നേരിട്ട് ചോദിച്ചു. "നീ ആ മനുഷ്യനെപ്പറ്റി ഒന്നും തെളിച്ചു പറയാത്തതെന്താണ്? എന്താ ആ പാവം എനിക്കു വല്ല ദോഷവും ചെയ്യുമെന്നു വിചാരിച്ചിട്ടാണോ?"

ദാനി നിശ്ശബ്ദയായി. അവളുടെ കണ്ണുനിറഞ്ഞതായി മോദനു തോന്നി. അവൾ ഒരുവിധം സ്വയം നിയന്ത്രിച്ചുകൊണ്ട് ചുവരിലേക്കു നോക്കി. വളരെ വിഷമിച്ച് പതുക്കെ പറഞ്ഞു. "ഇനി അദ്ദേഹത്തിൻെറ ചിത പരിശോധിച്ചിട്ട് നമുക്ക് എന്തു കിട്ടാനാണ്? എന്തിനു വെറുതെ....."

മോദൻെറ നീരസം ദേഷ്യമായി മാറിക്കൊണ്ടിരുന്നു. അയാളുടെ സംശയം ഉറച്ചു. അയാൾ അല്പം പരുക്കൻമട്ടിൽ പറഞ്ഞു. "എനിക്ക് അയാളുടെ കാര്യം പറഞ്ഞിട്ട് എന്തുകിട്ടാനാണ്. പറയാനിഷ്ടമില്ലെങ്കിൽ പറയണ്ട."

ദാനി ഞെട്ടി. ഗേലുവിനെ ശരിക്കു കിടത്താനെന്നുള്ള മട്ടിൽ അവൾ എണീറ്റിരുന്നു. അവൾക്കു മോദൻെറ വികാരം ഊഹിക്കാൻ കഴിഞ്ഞു. അല്പനേരം മൗനമായിരുന്നിട്ട് അവൾ തൻെറ ഉള്ളിലെ പ്രയാസം ഒതുക്കി പുഞ്ചിരിച്ചുകൊണ്ട് പറഞ്ഞു. "കൊള്ളാം. നിങ്ങൾ കുട്ടികളെപ്പോലെ കാര്യം കൂടാതെ ദേഷ്യപ്പെടുന്നു. എനിക്കു ഒളിച്ചുവച്ചിട്ട് എന്തു കിട്ടാനാണ്. അല്ലെങ്കിൽത്തന്നെ എത്രനാൾ ഞാൻ ഒളിച്ചുവയ്ക്കും? ഒളിച്ചും മറച്ചും നമുക്കു എത്രനാൾ മുമ്പോട്ടു പോകാനാവും? നാം എന്തിനു ഇക്കാര്യം ചർച്ചചെയ്യുന്നു......"

മോദനു സമനില കിട്ടിയെങ്കിലും അയാളുടെ മനസ്സിൽനിന്നും സംശയം മാറിയില്ല. ദാനി എന്നിട്ടും അക്കാര്യം പറയുന്നമട്ടില്ല. വീണ്ടും തന്നോട് കൗശലം കാട്ടുകയാണോ!

അന്നത്തെ രാത്രിയും എന്നത്തേയുംപോലെ 'കറുത്തിരുന്നു.' വൈകീട്ടത്തെ സർവ്വ മധുരപ്രതീക്ഷകളും രാത്രി തകർന്നുപോയി. ദാനിയും കട്ടിലിൻെറ അരികുചേർന്നു തിരിഞ്ഞു കിടന്നു. മണ്ണെണ്ണ വിളക്കു അർദ്ധരാത്രി വരെ കത്തിക്കൊണ്ടിരുന്നു. രണ്ടുപേരിലാരും എണീറ്റ് അതു കെടുത്തിയില്ല. മണ്ണെണ്ണ തീർന്നപ്പോൾ അതു സ്വയം കെട്ടു.

രാവിലെ മോദൻ തളർന്നു എണീറ്റപ്പോൾ ദാനി ചാണകം വാരി കഴിഞ്ഞിരുന്നു. വൃത്തിയായി മെഴുകിയ മുറ്റത്തു ഇളംവെയിലിൽ കട്ടിലിലിരുന്നു തിളങ്ങുന്ന ഗ്ലാസിൽ ചൂടുചായ കുടിച്ചപ്പോൾ ദാനിയുടെ കുളിച്ചു വൃത്തിയായി നിൽക്കുന്ന ആകർഷകമായ രൂപം അയാൾ ശ്രദ്ധിച്ചു. കഴിഞ്ഞ രാത്രി താൻ പാഴാക്കിക്കളഞ്ഞതിൽ അയാൾക്കു അതിയായ

ദുഃഖം തോന്നി. അയാൾ മനസ്സിനെ ആശ്വസിപ്പിച്ചു.

ദാനിയും അയാൾക്കു വന്ന മാറ്റം ശ്രദ്ധിച്ചു. അവൾ സന്തോഷത്തോടെ തുള്ളിച്ചാടി നടന്നു. അവളുടെ ഉത്സാഹം കണ്ടിട്ട് മോദൻെറ സർവ്വ പ്രയാസവും അകന്നു. തൻെറ ശൂന്യമായ ജീവിതത്തിനു അർഥം നൽകിയതിനു പകരമായി അവളുടെ എല്ലാ തെറ്റുകളും ക്ഷമിക്കാം. എങ്ങനെയെങ്കിലും അവളുടെ മനസ്സിൽനിന്നു തന്നോടുള്ള ഭയം മാറ്റണം. പലപ്പോഴും അവളുടെ മുഖത്തു ഭയത്തിൻെറ നിഴൽ താൻ കണ്ടിട്ടുണ്ട്. ആ നിമിഷങ്ങളിലും ദാനിയുടെ പ്രകാശിക്കുന്ന കണ്ണുകൾക്കുചുറ്റും വിഷാദം പരക്കുന്നത് കണ്ടിട്ടുണ്ട്. അത് അവളുടെ സൗന്ദര്യത്തിനു മങ്ങലേല്പിക്കാറുണ്ട്. അയാളെ വല്ലാതെ ദുഃഖിപ്പിക്കാറുമുണ്ട്. താനാണ് അതിനു കുറ്റക്കാരൻ എന്നു തോന്നുമ്പോൾ അയാളുടെ ശരീരമാകെ വിഷം പടരുന്നപോലെ തോന്നും. തൻെറ മനസ്സിൽ ഇപ്പോഴും ഏതോ കുരുക്കുള്ളതു അഴിഞ്ഞിട്ടില്ല.

ഗ്രാമത്തിൽ വിചിത്രമായ ചില വാർത്തകൾ പരന്നു. മോദനും രുൽദുവുംകൂടി ഒരു പെണ്ണിനെ പൊതു ഭാര്യയാക്കി കൊണ്ടുവന്നുവെന്നു ജനം പറഞ്ഞു തുടങ്ങി. പണം മുടക്കിയത് രുൽദു പെണ്ണ് താമസിക്കുന്നത് മോദൻെറ വീട്ടിലും! ഇതെന്താ ഇങ്ങനെ? പക്ഷേ അതിനുള്ള മറുപടി ആർക്കും അറിയില്ലായിരുന്നു. ചിലർ അതിനു പരിഹാസരൂപം കൊടുത്തു. ചിലർക്ക് സംശയമായിരുന്നു. ചിലർ അതു സത്യമായി കരുതി. പക്ഷേ മോദനോ രുൽദുവോ ഇതറിഞ്ഞില്ല. വാർത്ത പരത്തിയവർക്കും ഏറ്റു പറഞ്ഞവർക്കും അവരെ പേടിയായിരുന്നു. എങ്കിലും ഒരിയ്ക്കൽ പുറത്തുവന്ന കാര്യം പിന്നെ തിരിച്ചെടുക്കാനാവുമോ? ഒടുവിലതു എത്തേണ്ട സ്ഥലത്തെത്തി - മാറിയ രൂപത്തിൽ.

"ഞാൻ ഈ ദുഷ്ടൻമാരുടെ ചോര ചീന്തിക്കുടിക്കും.... ഇവറ്റകളിൽ ഒരുത്തനെങ്കിലും എൻെറ മുമ്പിൽ വരട്ടെ." തൊഴുത്തു വൃത്തിയാക്കിക്കൊണ്ട് രുൽദു അത്യധികം കോപത്തോടെ സ്വയം പറഞ്ഞു. "പട്ടികൾ. കുരച്ചുകൊണ്ട് നടക്കുന്നു. ഒരുത്തനെങ്കിലും ധൈര്യമുണ്ടെങ്കിൽ വരട്ടെ എൻെറ മുമ്പിൽ. സൂര്യചന്ദ്രൻമാർക്കുപോലും കളങ്കംചാർത്താൻ മടിക്കാത്തവരാണു ലോകർ. അവതാരപുരുഷൻമാർക്കുപോലും ഇവർ സർവ്വത്ര കുറ്റം കണ്ടെത്തി. രണ്ടുകാശിനു വിലയില്ലാത്ത അലക്കുകാരൻ പണ്ട് ശ്രീരാമനെപ്പറ്റി പറഞ്ഞില്ലേ..... ആർക്കെങ്കിലും ഇവറ്റകളുടെ നാക്കു പിഴുതെടുക്കാനാവുമോ. മുഖത്തു മീശയുള്ളവൻ നേരിട്ടുവന്നു പറയുന്നതു കാണട്ടെ. അപ്പോൾകാണാം പൗരുഷം! അവൻെറ കുടലു ഞാൻ എടുക്കും. അപ്പോൾ കാണാം രുൽദുവിൻെറ വീര്യം.... ധൈര്യമുണ്ടെങ്കിൽ ഏതവനാണെന്നുവച്ചാൽ വരട്ടെ...."

രുൽദു തൻെറ മനസ്സിലുള്ള അമർഷം മുഴുവൻ പറഞ്ഞുതീർത്തു. എന്നിട്ടും മനസ്സ് നേരെയാകുന്നില്ല. വൈകീട്ട് മോദൻെറ വീട്ടിൽ ചെന്നിട്ട്, കാര്യം പറയാതെ അവൻ നാട്ടുകാരെ ചീത്തപറഞ്ഞുതുടങ്ങി. മോദൻെറ കാതിലും ചിലതൊക്കെ കേട്ടതാണ്. പക്ഷേ വെറുതെ ചൂട് പിടിച്ച് സംഗതി വഷളാക്കാൻ അയാളാഗ്രഹിച്ചില്ല. എങ്കിലും രുൽദു

സംഭാഷണം തുടർന്നതോടെ അയാൾക്കും കോപം കൂടിക്കൊണ്ടിരുന്നു. ഒടുവിൽ മുഷിവോടെ അയാൾ പറഞ്ഞു. "പോട്ടെടാ, എന്തിനു വെറുതെ നിന്നു തുള്ളുന്നു? ഏതെങ്കിലും ദുഷ്ടൻ നേരെവന്നു പറയട്ടെ, നമുക്കു കാണിച്ചുകൊടുക്കാം."

"എടാ പാപി! ഞാനും ഇതുതന്നെയാ പറഞ്ഞത്"

രുൽദു അല്പംകൂടി ചൊടിച്ചു. "ആരെങ്കിലും നേരിട്ടുവന്നാൽ പിന്നെ എന്തിനു വിഷമിക്കുന്നു! അവനെ അതോടെ ശരിയാക്കരുതോ!"

അല്പനേരം മൗനമായി ഇരുന്നിട്ട് മോദൻ വിഷയം മാറ്റിക്കൊണ്ട് പറഞ്ഞു. "എവിടെങ്കിലും പഴയ കാളവണ്ടി കിട്ടുമെങ്കിൽ ഒന്നന്വേഷിക്കണം."

"കാളവണ്ടിയോ?" രുൽദു അവനെ തുറിച്ചുനോക്കിക്കൊണ്ട് ചോദിച്ചു. "എന്തിനാ കാളവണ്ടി? നീ എന്തിനാ വേറെ കാളവണ്ടി അന്വേഷിക്കുന്നത്? എൻെറ കാളവണ്ടി ഇല്ലേ? എനിക്കു ആകെക്കൂടി നാലു മന്ന് ധാന്യം കൊണ്ടുവരാനുണ്ടാവും. അതു പിന്നെ മതി. ആദ്യം നിൻെറ വിളവ് മുഴുവൻ കൊയ്തുകൊണ്ടുവരാം. പോരെ? എടാ.... എന്തു വർത്തമാനമാണു നീ പറയുന്നത്!"

രുൽദുവിൻെറ മുഖം വിളറി. അങ്ങോട്ടും ഇങ്ങോട്ടും നടക്കുന്ന ദാനിയെ നോക്കിയപ്പോൾ ദേഷ്യംവന്നു. അവൾ ചെറുതായി തല മൂടിയിരുന്നു. അവൻെറ വർത്തമാനം ഇടയ്ക്കിടെ അവൾ ശ്രദ്ധിക്കുന്നതുകണ്ടു. അതുകൊണ്ട് രുൽദുവിൻെറ മനസ്സിനു അല്പം ആശ്വാസം അനുഭവപ്പെട്ടു. കൂടെക്കൂടെ അവൾ തൻെറ മനോഹരമായ കണ്ണുകളുയർത്തി രുൽദുവിനെ നോക്കിയപ്പോൾ അവനു രോമാഞ്ചം അനുഭവപ്പെട്ടു.

........ഒരിയ്ക്കൽ അപവാദം പറയുന്നതു ശരിയാണെന്നു അവനു ബോദ്ധ്യപ്പെട്ടു. മോദൻ സത്യത്തിൽ 'അന്തസ്സില്ലാത്തവനാണ്'.......പക്ഷേ അമ്മാതിരി സന്ദർഭങ്ങളിൽ രുൽദു സ്വയം വിശദീകരണങ്ങൾ കണ്ടെത്തുകയാണു പതിവ്.

അന്നു അവൻ ഭിത്തിയിലേക്കു തിരിഞ്ഞ് തുപ്പിയിട്ട് വളച്ചൊടിച്ച് സംഗതി അവതരിപ്പിച്ചു. "മനുഷ്യനായാൽ അല്പം അന്തസ്സും അഭിമാനവും ഒക്കെ വേണം. അല്പം ക്ഷമയും വിവേകവും ഉണ്ടാകണം. മറ്റുള്ളവരുടെ വെള്ളത്തൊട്ടിയിൽനിന്നു തീററ എടുത്തുകൊണ്ടുവരുന്നവൻ മനുഷ്യനാണോ....... ഈ നീലാകാശംപോലും ആരുടേയോ ബലത്തിൽ നിൽക്കുകയാണ്. മനുഷ്യൻെറ അഭിമാനം നഷ്ടപ്പെട്ടാൽ പിന്നെ ഭൂമിയിൽ പ്രളയം വരാതിരിക്കുമോ?..... പിന്നെ എന്തു ബാക്കിയുണ്ടാവും?"

പിന്നെ അവർ രണ്ടുപേരും എത്രനേരം സംസാരിച്ചുകൊണ്ടിരുന്നുവോ, ആ സമയമൊക്കെ രുൽദു തലകുനിച്ചിരുന്നതേയുള്ളു. വൃദ്ധൻമാരെപ്പോലെ മോദൻ പറയുന്നതു തലകുലുക്കി ഏറ്റു പറഞ്ഞുകൊണ്ട് രുൽദു അയാളെ ഉപദേശിച്ചുകൊണ്ടിരുന്നു. പോകുന്നതിനുമുമ്പ് ഹർകൗറിനെ തൊട്ടുവന്ദിച്ചിട്ട് ക്ഷേമമന്വേഷിച്ചു. അപ്പോൾ പുറത്തുനിന്നു ഗേലു അങ്ങോട്ടു വന്നു. അവനോട് വാത്സല്യം പ്രകടിപ്പിച്ചപ്പോഴും

ഒന്നു തിരിഞ്ഞുനോക്കണമെന്നു മനസ്സിൽ തോന്നി. പക്ഷേ മനസ്സിനെ നിയന്ത്രിച്ചുകൊണ്ട് തിരിഞ്ഞ് വാതിൽക്കലേക്കു നടന്നു.

"ചപ്പാത്തി ഉണ്ടാക്കി. കഴിച്ചിട്ടു പോയാൽ മതി." ദാനി പുറകിൽ നിന്നും പറഞ്ഞു.

ശരീരമാകെ വിറയ്ക്കുന്ന പോലെ. ശക്തി ആകെ ക്ഷയിച്ചപോലെ മുമ്പോട്ട് കാലുവയ്ക്കാൻ കഴിഞ്ഞില്ല. പുറകോട്ട് തിരിഞ്ഞു നോക്കാനും കഴിഞ്ഞില്ല. "വേണ്ട, നീ സുഖമായിരിക്കട്ടെ. മകൻ ആഹാരം ഉണ്ടാക്കി കാത്തിരിക്കുകയാവും" എന്നു പറഞ്ഞിട്ട് അവൻ അടുത്ത നിമിഷം അതിവേഗത്തിൽ പുറത്തു കടന്നു. മോദൻ വാതിൽക്കലോട്ടു ചെന്നു കൂട്ടുകാരനെ തിരിച്ചുവിളിക്കാൻ ശ്രമിച്ചു. പക്ഷേ രുൽദു വന്നില്ല.

അന്നുരാത്രി ഏകാന്തമായ മുറിയിൽ കിടന്നപ്പോൾ രുൽദുവിനു ഉറക്കം വന്നില്ല. അർദ്ധരാത്രിക്കു മുമ്പ് ആരോ മുറ്റത്തെ വാതിലിൽ മുട്ടിയതായി അയാൾക്കു സംശയം തോന്നി. ദേഹത്തു വസ്ത്രം ധരിക്കതെ ചാടി എഴുന്നേറ്റ് വാതിൽക്കൽ പോയി ആരാണ് ആരാണ് എന്നു ചോദിച്ചിട്ട് ചീത്തവിളിച്ചുകൊണ്ട് തിരിച്ചുവന്നു കിടന്നു. പക്ഷേ കോഴി കൂവിയപ്പോൾ ദേഷ്യം വന്നു. അടുത്തുകിടന്ന മകനെ നോക്കാതെ അയാൾ എണീറ്റിരുന്നു രജായി പുതച്ച് കുനിഞ്ഞുകൂടി അർത്ഥമില്ലാതെ ഓരോന്നു പറഞ്ഞുകൊണ്ടിരുന്നു.

പോടാ എന്റെ മുമ്പിൽ നിന്ന്. ദൂരെ പോകാനല്ലേ പറഞ്ഞത്.... കള്ളൻ ഈ പ്രായത്തിൽ പേരു ചീത്തയാക്കണോ? നാണമില്ലേ നിനക്ക്? ഇത്രയ്ക്കു സഹിക്കാൻ വയ്യെങ്കിൽ നീ എന്തിനാണു അവൾക്കുവേണ്ടി 2000 രൂപ കളഞ്ഞത്. എങ്കിൽ നിനക്കു അവളെ കൊണ്ടുവരരുതായിരുന്നോ. അതെ കൊണ്ടുവരാമായിരുന്നു. ആരും തടയാൻ വരില്ല..... ആരും ചീത്ത പറയില്ല. ലോകം മുഴുവൻ ഇങ്ങനെ ചെയ്യുന്നു. നിന്റെ കൈയ്ക്കു ആരെങ്കിലും പിടിച്ചിട്ടുണ്ടോ?....നോക്കു, നോക്കു ഒപ്പം ജൽകൗറിന്റെ വിചാരം മനസ്സിനെ നോവിക്കുന്നു..... അതേ അവളാണു മനസ്സിൽ കടന്നുകൂടിയതെങ്കിൽ തന്റെ സ്വന്തമായ ഇവൾ.. . അവളെ എങ്ങനെ മനസ്സിൽ നിന്നു കളയും...... പിന്നെ എങ്ങനെ? പിന്നെ ഇങ്ങനെ കിടന്നാലോ എന്തിനു സ്വയം മുറിവേൽപ്പിക്കുന്നു. നേരെ അങ്ങ് ഭോഗിക്കണം. അതെ അതാണു ശരി. ഇവിടെ വാ..... വിവേകത്തോടെ മനുഷ്യനായി പെരുമാറ്.

രുൽദു കണ്ണുതുടച്ചിട്ട് കാലു നിവർത്ത് നേരെ കിടന്നു. മനസ്സിനു സ്വസ്ഥത കിട്ടിയപോലെ തോന്നി. ഏറെ നേരം അയാൾ സ്വയം ആശ്വസിപ്പിക്കുകയും ധൈര്യം നേടുകയും ചെയ്തു. പിന്നെ വീണ്ടും ഉറക്കച്ചടവ് അനുഭവപ്പെട്ടു.

"എന്താ അച്ഛാ?" അയാളുടെ പിറുപിറുപ്പ് കേട്ടിട്ട് മകൻ ചാടി എഴുന്നേറ്റു.

"ഒന്നുമില്ല മോനേ, ഒന്നുമില്ല." ഉറക്കച്ചടവ് ഇറങ്ങിയതോടെ രുൽദു ശാന്തഭാവത്തിൽ പറഞ്ഞു. "ഞാൻ വെറുതെ... ഒന്നുമില്ല, സാരമില്ല നീ ഉറങ്ങിക്കോ."

"നേരം പുലർന്നോ?"

"ഇല്ല മോനേ, ഇനി വളരെ സമയമുണ്ട്. ഉറങ്ങിക്കോ."

രുൽദുവിന്റെ വാത്സല്യം നിറഞ്ഞ ശബ്ദം കൊണ്ട് മകനും അച്ഛനും ഒരുപോലെ സ്വസ്ഥത കിട്ടി. വളരെവേഗം അയാൾ ഉറക്കമായി.

അന്നത്തേതിനുശേഷം ആ സംഭവത്തിന്റെ കുരുക്ക് രുൽദുവിന്റെ മനസ്സിൽ വീണതു അഴിയുന്ന മട്ടുകണ്ടില്ല, പക്ഷേ അതു തന്റെ ബലഹീനതയായി തോന്നുമ്പോൾ അയാൾക്കു ദേഷ്യം വരും. എന്നിട്ട് പഴയപോലെ അർദ്ധരാത്രിക്കു എണീറ്റ് അർത്ഥശൂന്യമായി പുലമ്പും. ഒഴിവുള്ള സമയമായതുകൊണ്ടാവും മനസ്സു നിയന്ത്രണത്തിൽ നിൽക്കാത്തത് എന്നയാൾക്കു തോന്നി. അതുകൊണ്ട് മുമ്പൊരിക്കലും തോന്നാത്തത്ര അക്ഷമ വിളവെടുപ്പു കാര്യത്തിൽ തോന്നി. പക്ഷേ അതിനനുസരിച്ച് സമയത്തിനു ഗതിവേഗത കൂടിയില്ലെന്നു മാത്രമല്ല പകരം കുറയുകയാണുണ്ടായത്. പകലിനു ദൈർഘ്യം വർദ്ധിച്ചു. രാത്രിയും ദൈർഘ്യമേറി വിരസമായിത്തീർന്നു.

ഒടുവിൽ വിളവെടുപ്പു ദിവസമായി. ആളുകൾ കടുകു കൊയ്തു കളത്തിൽ കൂട്ടി. കടലയും കൊയ്തു തുടങ്ങി രുൽദുവിന്റെ വയലിൽ അധികഭാഗവും കടല ആയിരുന്നു. കടല വിളഞ്ഞു പഴുത്തു നിൽക്കുന്നതു കണ്ട് അയാളുടെ മനസ്സ് കുളിർക്കുമായിരുന്നു. ആദ്യം മോദന്റെ വയൽ കൊയ്യാമെന്ന് അയാളാഗ്രഹിച്ചു, പക്ഷേ കുഴൽക്കിണറിലെ വെള്ളം കൊണ്ടുള്ള കൃഷിയായതുകൊണ്ട് അതു കൊയ്യാൻ അൽപം കൂടി താമസം വരും. അതുകൊണ്ട് രണ്ടുപേരുംകൂടി ആലോചിച്ച് ആദ്യം രുൽദുവിന്റെ വയൽ കൊയ്തു. അവർ രണ്ടുപേരും വളരെവേഗം കൊയ്തു തീർക്കുന്നതു കണ്ട് ഗ്രാമീണർ അമ്പരന്നു.

ഗ്രാമത്തിൽ അപവാദങ്ങൾ പരക്കാൻ അധികസമയം വേണ്ട. അന്തരീക്ഷത്തിൽ പുതിയ വാർത്തകൾ ഉയർന്നുകൊണ്ടിരുന്നു.

വിളവെടുപ്പു പൂർത്തിയായപ്പോൾ രണ്ടുപേരും മാറിമാറി രുൽദുവിന്റെ പഴയ കാളവണ്ടിയിൽ ധാന്യം നിറച്ച് ചന്തയിൽ കൊണ്ടുപോയി മോദൻ 900 രൂപാ രുൽദുവിന്റെ കൈയിൽ കൊടുത്തിട്ട് പറഞ്ഞു. "സഹോദരാ, നീ പോയി നിന്റെ നിലം ഒഴിപ്പിക്കു. പലിശയോ മറ്റോ കൊടുക്കണമെങ്കിൽ അതും കൂട്ടിക്കൊൾക. ബാക്കി രൂപ അടുത്ത വിളവെടുപ്പിനു മുമ്പ് തരാം....."

പക്ഷേ നോട്ടുകളിലേക്കു നോക്കിയപ്പോൾ രുൽദുവിനു ദേഷ്യം വന്നു. അയാൾ അൽപം പരിഭവിച്ചുകൊണ്ട് പറഞ്ഞു. "സഹോദരാ! ഇതു രുൽദുവാണ്........... നീ എന്തു വിചാരിച്ചു എന്നെപ്പറ്റി.?മിണ്ടാതെ പോക്കറ്റിലിട്ടേക്ക്." അൽപനേരത്തെ മൗനത്തിനുശേഷം രുൽദു സ്വരം മാറ്റിക്കൊണ്ട് പറഞ്ഞു. "ഈ രൂപ കൊണ്ട് ഇത്തവണ കാളച്ചന്തയിൽ നിന്നു ഒരു നല്ല കാളയെ വാങ്ങിക്കണം. അതിന്റെ കുടെ എന്റെ കൊച്ചു കിടാവിനെ കെട്ടാം. നിനക്കറിയാമല്ലോ, മൗല (കാള)യെ ക്കൊണ്ട് ഇനി പ്രയോജനമില്ല. നിന്റെ കൈയിൽ പണം അധികമാവുമ്പോൾ എന്റെ

തുക തിരിച്ചു തന്നാൽ മതി. കേട്ടോ. പോരെ?"

മോദൻ കേട്ടു, പക്ഷേ അയാൾക്കു സന്തോഷം തോന്നിയില്ല. ലോകാപവാദത്തിനു താൻ പാത്രമായിക്കൂടാ. ഏതായാലും തനിക്കു കുടുംബമായി, താൻ എന്തിനു രുൽദുവിനെ കഷ്ടപ്പെടുത്തുന്നു? പക്ഷേ രുൽദുവിൻെറ വാക്ക് തള്ളിക്കളയാനും വയ്യ. അയാൾ ആലോചനയിൽ മുഴുകി.

പിന്നീട് ഒരു ദിവസം വർത്തമാനത്തിനിടയ്ക്കു മോദൻ എന്തോ പറഞ്ഞപ്പോൾ രുൽദുവിൻെറ മറുപടി അയാൾക്കു തികച്ചും അപ്രതീക്ഷിതമായിരുന്നു.

"സഹോദരാ, ബാക്കി എല്ലാവരും ധാന്യം വിറ്റ് കൊടുക്കൽ വാങ്ങൽ കഴിച്ചിട്ട് സമാധാനമായി ഇരിക്കുന്നു. പക്ഷേ നാം ചങ്ങാതികൾ ഇതുവരെ ഒരു മണിപോലും വിറ്റില്ല. മീരാബും വിറ്റിട്ടില്ല. അവൻ ബുദ്ധിമാനല്ലേ! വില കൂടാൻ കാത്തിരിക്കയാണ്. സജ്ജനും അനിയനും കൂടി ഇത്തവണ 500 മന്ന് കിട്ടിക്കാണും. ആ ദുഷ്ടൻഫ്ലണയ്ക്കു 3000ത്തോളം കിട്ടിയെന്നു ആളുകൾ പറയുന്നു. രണ്ടു ട്രോളി കൊണ്ട് വിറ്റു. പക്ഷേ...... നിന്നോട് വേറൊരു കാര്യം പറയാം. ഇത്തവണ സജ്ജനും അനിയനും ഭാഗം വയ്ക്കാൻ പോകയാണെന്നു കേട്ടു. സൂക്ഷ്മ വിവരം അറിയില്ല. പക്ഷേ കേട്ടത്, സജ്ജൻ ഫ്ലണയുടെ മക്കളുമായി പങ്കുകച്ചവടം നടത്തിയതാണ് വഴക്കിനു കാരണം എന്നാണ്. ഒരു പുതിയ കുഴൽക്കിണർ രണ്ടു വീട്ടുകാരുംകൂടി വാങ്ങാൻ പോകുന്നുപോലും. ട്രാക്ടറിലും രണ്ടുകൂട്ടരും സഹകരിക്കാം എന്നു സജ്ജൻ പറഞ്ഞു."

"നീ എങ്ങനെ ഇതറിഞ്ഞു?"മോദൻ അമ്പരന്നു.

"എടാ, ഇമ്മാതിരി കാര്യങ്ങൾ ആർക്കെങ്കിലും മറച്ചു വയ്ക്കാനാവുമോ? കേട്ടിട്ടില്ല പ്രേമവും സുഗന്ധവും വെറ്റിലയും ആർക്കും ഒളിച്ചു വയ്ക്കാനാവില്ല. ഇതെന്താ നിസ്സാര കാര്യം വല്ലതുമാണോ? സജ്ജനും ഫ്ലണയുടെ മകനും സ്വയം ബുദ്ധിമാൻമാരെന്നു നടിച്ചു നടക്കുന്നു. പക്ഷേ ലോകം വെറുതെ വിടുമോ! ജനം പാതാളത്തിൽ നിന്നുപോലും വാർത്ത പിടിച്ചെടുക്കും ഇക്കാര്യം മഫ്ലർക്കുപോലും അറിയാം. (യാതൊരു ലോകപരിചയവും ഇല്ലാത്തവനാണു മഫ്ലർ)"

അതിൻെറ അർത്ഥം മോദൻ മഫ്ലറെക്കാളും മോശക്കാരനാണെന്നാണ്. അയാൾ യാതൊന്നും അറിഞ്ഞില്ല.

ഗ്രാമത്തിൽ തിരിച്ചെത്തിയതിൽ പിന്നെ താൻ ജീവിതത്തിൽ നിന്നു അകന്നു പോയിക്കൊണ്ടിരിക്കുകയാണെന്നു മോദനു തോന്നി. ഗ്രാമത്തിലെ ഒരു കാര്യവും അയാൾ അറിയാറില്ല. എവിടെങ്കിലും വിവാഹമോ മരണമോ മറ്റുവിശേഷമോ ഉണ്ടാകുമ്പോൾ അയാൾ ഒരിയ്ക്കലും എങ്ങും പോകാറില്ല. അമ്മയാണു പോകുന്നത് പക്ഷേ ഇപ്പോൾ അയാൾ അമ്മയുടെ അടുത്തിരുന്നും മുമ്പത്തെപ്പോലെ വർത്തമാനം പറയാറില്ല. രുൽദു എന്തെങ്കിലും കാര്യം പറഞ്ഞാൽ തന്നെ അതിൽ താൽപര്യം കാട്ടാറില്ല. ദാനി എത്തിയതോടെ അയാൾ പൂർണ്ണമായും അന്തർമുഖനായിക്കഴിഞ്ഞു. വീട്ടിൽനിന്നു വയലിലേക്കും അവിടെനിന്നു തിരിച്ച്

വീട്ടിലേക്കും പോകും. മൂന്നാമതൊരിടത്തേക്കു പോകുന്നതു രുൽദുവിൻെറ വീട്ടിലേക്കാവും, അത്രതന്നെ. അതല്ലാതെ മറ്റൊരിടത്തേക്കും അയാൾപോകാറില്ല. താൻ പൊടുന്നനെ മൃതനായപോലെ അയാൾക്കു തോന്നി. ജീവനുള്ള ആൾ ഇങ്ങനെ ഒരിടത്തു തന്നെ കുത്തിയിരുന്നു സമയം കഴിച്ചുകൂട്ടുമോ?........ പക്ഷേ 'പാലയുടെ മകൻ തന്നെയാണ് ഏകാന്തമായ ടിബ്ബിയിൽ വീടുണ്ടാക്കി ഇങ്ങനെ ദിവസം കഴിച്ചുകൂട്ടാൻ വിധിക്കപ്പെട്ടവൻ...' അച്ഛൻ കൊണ്ടു നിർത്തിയ അതേസ്ഥാനത്തു തന്നെ മകനും നിൽക്കുന്നു.

"അച്ഛനപ്പൂപ്പൻമാരുടെ അഭിമാനം കാത്തുസൂക്ഷിക്കേണ്ടതു അത്ര അത്യാവശ്യമുള്ള കാര്യമാണോ?" രുൽദു ചിരിച്ചുകൊണ്ട് തമാശമട്ടിൽ പറഞ്ഞു. "ഇക്കാലത്ത് എവിടെങ്കിലും ഒക്കെ അതു തകർന്നു കാണാറുണ്ട്. നമ്മെപ്പോലുള്ളവർ അച്ഛനപ്പൂപ്പൻമാരുടെ അന്തസ്സ് പാലിച്ചുകൊണ്ട് അതേവഴിയിൽ മുമ്പോട്ട് പോകുന്നെങ്കിൽക്കൂടി എല്ലാവരും അങ്ങനെ ചെയ്യുമെന്നു ധരിക്കേണ്ട. വലിയ ആളുകളുടെ ചുവടു പിടിച്ചുകൊണ്ട് സജ്ജൻ സിംഗ് ഗ്രാമത്തിലെ ഏറ്റവും നല്ല ഭൂമി വിലയ്ക്കു വാങ്ങി. എന്നിട്ട് മാതളവും പേരയും വച്ചുപിടിപ്പിച്ചു. അൽപം മണൽ പ്രദേശം ഉള്ളതു കൂട്ടുകാരുടെ കുഴൽക്കിണറിലെ വെള്ളം ഉപയോഗിച്ച് കൃഷിചെയ്തു. അവന് എന്തിൻെറ കുറവാണുള്ളത്? നിൻെറ വഴിയാതെറ്റിയത്. നീ ഭാവിയെപ്പറ്റി കവിഞ്ഞ് ചിന്തിച്ചില്ല. അല്ലായിരുന്നെങ്കിൽ ഇവിടം ഐശ്വര്യസമ്പൂർണ്ണമായേനെ."

രുൽദു നിർത്തിനിർത്തി സംസാരിച്ചുകൊണ്ടിരുന്നു. തൻെറ ഉള്ളിൽ സ്വന്തം സഹോദരൻമാർക്കെതിരായി വിഷം നിറയ്ക്കുകയാണ് അയാൾ ചെയ്യുന്നതെന്ന് മോദനു സംശയം തോന്നി. എങ്കിലും അയാൾക്കു രുൽദുവിനെ കുറ്റപ്പെടുത്തിയതിൽ പ്രയാസം തോന്നി 'പാപി നിന്നെ ആദ്യം തൊട്ടേ സ്നേഹിച്ചയാളാണു അവൻ! നിനക്കു കുടുംബം ഉണ്ടാക്കിയതും അവനാണ്. എന്നിട്ടു നീ അവനെ സംശയിക്കുന്നു!' എന്താ നിൻെറ കണ്ണുപൊട്ടിയോ? അവൻ പറയുന്നതൊക്കെ ഗ്രാമത്തിലെ കൊച്ചുകുട്ടികൾക്കുപോലും അറിയാവുന്ന കാര്യമാണ്. നീ സ്വയം അന്ധനായി നടന്നാൽ അതിൽ മറ്റുള്ളവരുടെ തെറ്റെന്താണ്?

ഇങ്ങനെ ആലോചിച്ചപ്പോൾ മോദനു തോന്നി - താൻ ഇങ്ങനെ മരിച്ച് ജീവിക്കുന്നതിലർത്ഥമില്ല. 'ചത്തതിനൊക്കുമേ ജീവിച്ചിരിക്കിലും' എന്നതാണ് തൻെറ സ്ഥിതി.

അന്നുരാത്രി മോദനു ഉറക്കം വന്നില്ല. ദേഷ്യം വരുമ്പോൾ മനസ്സിനെ നിയന്ത്രിക്കാൻ വലിയ പാടാണ്. ഇത്തവണ കാലിടറിയാൽ ഇനിയൊരിക്കലും താൻ രക്ഷപ്പെടില്ല. വളരെ ഗുരുതരമായ ഒരവസ്ഥയാണു തൻേറത്. അൽപം ഒന്നു പിഴച്ചാൽ തൻെറ ജീവിതമാകെ തകരും. ഭയം കൊണ്ട് അയാൾക്കു മുകളിലോട്ടു നോക്കാൻ പോലും കഴിഞ്ഞില്ല. ഇങ്ങനെ എത്രനാൾ കഴിയും? - ങ്ഹാ കഴിയുന്നിടത്തോളം നോക്കാം.

ദാനി ഗർഭിണിയായിരുന്നു. അവളുടെ ശരീരം നന്നെ ക്ഷീണിച്ചു. മുഖത്തു തെളിച്ചം കണ്ടു. തണുപ്പുകാലം മുഴുവൻ പാലുകിട്ടാതെ അവർ

വളരെ വിഷമിച്ചു. എന്നിട്ടും അവളുടെ മുഖശ്രീക്കു മങ്ങലേറ്റില്ല, എന്നു മാത്രമല്ല മുഖത്തിനു കാന്തി വർദ്ധിക്കുകയാണുണ്ടായത്.

"ഇത്തവണ ചന്തയിൽ നിന്നും ഒരു എരുമയെ വാങ്ങട്ടെ, അമ്മേ? ഒരു ദിവസം മോദൻ ദാനി കേൾക്കെ അമ്മയോടു ചോദിച്ചു.

"മോനേ, ഇപ്പോൾ കന്നുകാലികൾക്കു വലിയ വിലയാവും." അമ്മ പതിവുപോലെ ആദ്യമേ തടസ്സം പറഞ്ഞു. ദാനി വിശേഷിച്ചൊന്നും പറഞ്ഞില്ല.

"മോദൻ മൗനം അവലംബിച്ചു. പക്ഷേ പിന്നീട് അയാൾ ആരുമായും ആലോചിക്കാൻ പോയില്ല. കാലിച്ചന്തദിവസം അയാൾ രുൽദുവിനേയും കൂട്ടി കൊണ്ടുപോയി ഒരു പശുവിനേയും കിടാവിനേയും നാടൻ കാളയേയും വാങ്ങി. അടുത്ത ദിവസം തൊട്ട് വീട്ടിൽ തൊഴുത്തു നിറഞ്ഞു. എന്തു സന്തുഷ്ടമായ കുടുംബം!

"എടോ, കന്നുകാലികളില്ലാത്ത വീട് ഒരു ജാട്ടിനു ചേർന്നതല്ല." അഞ്ചാറു ദിവസംകൊണ്ട് രുൽദു വരുമ്പോൾ ഈ വാചകമാണ് ആദ്യം പറയുക. "ഇനി നോക്കിക്കൊളളു, അസൗജ് ചന്തയിൽ നിന്നും ഞങ്ങൾ ഇനി എരുമയെ കൊണ്ടുവരും- ധാരാളം പാലുതരുന്ന എരുമ. നിങ്ങൾ എതിരു പറയരുത്."

ആദ്യദിവസം അതുകേട്ടപ്പോൾ ഹർകൗറിനു രസിച്ചില്ല. തൻെറ തലയിൽ ഏതോ ഭയങ്കര കുറ്റം ചുമത്തുകയാണെന്ന് അവർക്കു തോന്നി. അവർ അൽപം പരുഷസ്വരത്തിൽ പറഞ്ഞു. "കൊളളാം, അതിനു 'വേണ്ട' എന്നു പറയാൻ ഞാൻ ആരാണ്? ഇപ്പോൾ എനിക്കു വല്ല വിലയുമുണ്ടോ? പിന്നെ ഇക്കാര്യത്തിൽ കൊളളരുതാത്ത ഞാൻ എന്തിനു എതിരു പറയുന്നു?....."

ബുദ്ധിമാനായ രുൽദുവിനു കാര്യം പിടികിട്ടി. അയാൾ ചിരിച്ചു. പിന്നെ വളരെ നാളത്തേക്കു അയാൾ മോദൻെറ വീട്ടിൽ പോയില്ല- താൻ കാരണം സംഗതി വഷളാകരുത്.

ഖരീഫ് വിള തയ്യാറായി കഴിഞ്ഞിരുന്നില്ല. മോദൻെറ നിലത്തിൽ വെളളം കിട്ടാവുന്ന ഭാഗത്തു അയാൾ നേരത്തെതന്നെ പരുത്തി നട്ടു കഴിഞ്ഞിരുന്നു. പക്ഷേ വിളവു മുഴുവൻ മഴയെ ആശ്രയിച്ചാണ് ഉണ്ടാകുന്നത്. ഇത്തവണ മഴ പെയ്യാൻ അൽപം വൈകി മോദൻ വയലിൽ ചെല്ലുമ്പോൾ മുമ്പിൽ ഏ്രണയുടെ മക്കൾ കുഴൽക്കിണർ ഉപയോഗിക്കുന്നതു കണ്ട് തനിക്കും ഒന്ന് ഉണ്ടാക്കണമെന്നു തോന്നും പക്ഷേ പൊടുന്നനെ അയാളുടെ കണ്ണുകൾ ചുവക്കും അപ്പോൾ രുൽദുവിനോട് എന്തെന്നില്ലാത്ത ദേഷ്യം വരും. പിന്നെ ഒക്കെ മറക്കും. എങ്കിലും ഒരു ദിവസം പൊടുന്നനെ കൂട്ടുകാരനെ കാണാനായി വയലിൽ നിന്ന് നേരെ രുൽദുവിൻെറ വീട്ടിലേക്കു പോയി.

"എടാ പൊങ്ങച്ചക്കാരാ, റാബി വിളവെടുപ്പിനു മുമ്പ് കുഴൽക്കിണർ ശരിപ്പെടുത്താമെന്നു പറഞ്ഞിരുന്നല്ലോ, ആട്ടെ അതിൻെറ കുഴലിനു എന്തു നീളം വരും?"

രുൽദു ഇതുകേട്ട് തലകുനിച്ചു അൽപം കഴിഞ്ഞ് കുറ്റക്കാരനെ

പ്പോലെ അയാൾ പറഞ്ഞു. "സഹോദരാ, പശുവിനെ ആണയിട്ടു പറയാം. നിന്നോടു ചോദിക്കാതെ തന്നെ ഞാൻ അക്കാര്യം അന്വേഷിച്ചു. ആ കള്ളൻമാർ ആദ്യം കൈക്കൂലി ചോദിച്ചു. പിന്നീട് . വായ്പ തരാമെന്നു പറഞ്ഞു. ഞാൻ ചോദിച്ചു 'ആദ്യം രണ്ടായിരത്തിഅഞ്ഞൂറ് ചോദിച്ചതു എന്തിനാണ്?' അപ്പോൾ പറഞ്ഞു. 'എന്റെ മകൾക്കു രക്ഷ കെട്ടിക്കാനും ആഭരണം പണിയിക്കാനും വേണ്ടിയാണ്...' ശരി, പിന്നീട് സമയം വരുമ്പോൾ തിരിച്ച് ചോദിക്കാം എന്ന് ഞാൻ വിചാരിച്ചു... സുഹൃത്തേ, ആവശ്യം വരുമ്പോളാണ് മനുഷ്യന്റെ ശരിസ്വഭാവം അറിയാൻ കഴിയുക. ഭാര്യവഴിയുള്ള ബന്ധം കൊണ്ട് കാര്യം നടക്കും, അല്ലെങ്കിൽ നൂറോ നൂറ്റമ്പതോ കൊടുത്തു കാര്യം സാധിക്കണം, എന്നു വിചാരിച്ചു. പക്ഷേ എന്റെ ഇളയ അളിയൻമാർ മുതലക്കണ്ണീർ പൊഴിച്ചു തുടങ്ങി... ഓരോ വേഷങ്ങൾ!... ഇവിടെ നീതിയും ന്യായവും നടപ്പില്ല."

അൽപനേരം മൗനമായി ഇരുന്നിട്ട് രുൽദു വീണ്ടും നിർത്തി നിർത്തി പറഞ്ഞു. "നമ്മുടെയൊക്കെ ശവമെടുക്കുമ്പോഴേ ഇവറ്റകൾ കാര്യം സാധിച്ചുതരു. അപ്പോൾ വലിയസ്നേഹവും ബഹുമാനവും ആകും. കുഴൽക്കിണർ മാത്രമല്ല വീട്ടിൽ ഇലക്ട്രിക് പോസ്റ്റ് വരെ കുഴിച്ചിട്ടിട്ടേ പോകൂ അതാണ് ഇക്കൂട്ടരുടെ സ്വഭാവം."

തന്നെ പരോക്ഷമായി രുൽദു ആക്ഷേപിക്കുകയാണെന്ന് മോദനു തോന്നി. ഇമ്മാതിരി സന്ദർഭങ്ങളിൽ രുൽദുവിനോട് അയാൾക്കു ദേഷ്യം തോന്നും. പക്ഷേ ഒപ്പം ദയയും. സ്നേഹവും തോന്നും. അയാളെ എന്തെങ്കിലും ശകാരിച്ചിട്ട് അയാൾക്കു മാപ്പുകൊടുക്കും.

രുൽദുവിനു ഒറ്റനോട്ടത്തിൽ തന്നെ മോദന്റെ മാറ്റം മനസ്സിലായി. അയാൾ വേഗം വിഷയംമാറ്റി അതിനു നീ എന്തിനാ വിഷമിക്കുന്നത്? നീ നോക്കിക്കോ അവന്റെയൊക്കെ തൊലി ഞാൻ ഉരിയ്ക്കും. പെറ്റീഷനുംകൊണ്ട് ഇനി നേരെ ഡി.സിയെ പോയി കാണും. അദ്ദേഹവും എന്തെങ്കിലും വേലകാട്ടിയാൽ മന്ത്രിയെ സമീപിക്കും. തെരഞ്ഞെടുപ്പുകാലത്ത് വോട്ട് ചോദിച്ചുകൊണ്ട് നടന്ന ആളാണ്. ഇപ്പോൾ എന്തു പറയുമെന്നറിയാമല്ലൊ.ആട്ടെ ഒരു കാര്യം ഉറപ്പിച്ചുകൊള്ളൂ. ഇത്തവണ ഗോതമ്പിനു വെള്ളം പുതിയ കുഴൽക്കിണറിൽ നിന്നും കിട്ടും. അതിനുവേണ്ടി എന്തുകഷ്ടപ്പെട്ടാലും വേണ്ടില്ല.

മോദനു വീണ്ടും ദേഷ്യമായി. "നോക്കാം. എത്ര കേട്ടുകഴിഞ്ഞു. കിട്ടുമ്പോൾ കിട്ടും." ചിരിച്ചുകൊണ്ട് അയാൾ വിഷയം അവിടെ അവസാനിപ്പിച്ചു.

രുൽദുവിന്റെ വാക്കുകൾ സാധാരണ അയാൾക്കു ധൈര്യം കൊടുക്കാറുണ്ട്. ഇത്തവണയും അയാൾ പ്രതീക്ഷയോടെ കാത്തിരുന്നു കുഴൽക്കിണർ, ഇരട്ടി വിളവുതരുന്ന പുതിയ വിത്ത്, പുതിയ കീടനാശിനികൾ, വിദേശനിർമ്മിതമായ വളം--ഒക്കെക്കൂടി തന്റെ ഗോതമ്പുകൃഷിക്കു ഐശ്വര്യം വരുത്തും. വീട്ടിൽ പിടിയാനകളെപ്പോലെ അലസഗമനം ചെയ്യുന്ന രണ്ട് എരുമകളും കൂറ്റൻ കാളകളുടെ ഒരു ജോടിയും. ധാന്യവും കച്ചിയും കൊണ്ട് വീടിന്റെ അകവും പുറവും

നിറയും. വീടിൻെറ മുമ്പിൽ ഇരുമ്പ്ഗേറ്റ്. പുറകിൽ പുതിയ ബംഗ്ലാവുകളുടെ നിര. മുറ്റത്തു ഓടിക്കളിക്കുന്ന മകൻ. പിന്നീട് സ്കൂളിൽ പോയി അവൻ വലുതാകും. ഒടുവിൽ അവൻ കുടുംബഭാരം ഏറ്റെടുക്കും. എല്ലാത്തിനും മുകളിൽ ദാനിയുടെ തിളങ്ങുന്ന കണ്ണുകളും വിടർന്ന മുഖവും– അങ്ങനെ എത്രയെത്ര സ്വപ്നങ്ങൾ.

കുറെ നാളത്തേക്കു മോദൻ സ്വപ്നലഹരിയിൽ കഴിഞ്ഞു. ശ്രാവണം ആരംഭിച്ച് ആദ്യത്തെ മഴ പെയ്തപ്പോൾ വയലിനു പുതിയ ഗന്ധവും താളവും അനുഭവപ്പെട്ടു. മോദൻെറ ലഹരി വർദ്ധിച്ചു. നിലം ഉഴുതു (രുൽദുവിൻെറ കാളയെക്കൊണ്ട്) തയ്യാറായപ്പോൾ അയാൾക്ക് എന്തെന്നില്ലാത്ത ആനന്ദം അനുഭവപ്പെട്ടു. ദൂരെ നിന്നു രുൽദു മോൻെറ പാട്ടുകേട്ട് തുള്ളിച്ചാടി.

അന്നു വൈകീട്ട് രണ്ടുപേരും കൂടി ആലോചിച്ച് ഒരു തീരുമാനം എടുത്തു--ഇപ്രാവശ്യം റാബികൃഷി ഒന്നിച്ച് ചെയ്യാം. രുൽദുവാണ് കാര്യം നിർദ്ദേശിച്ചത്. മോദൻ സമ്മതിച്ചു. പിന്നെ രുൽദുയാതൊരു സങ്കോചവും കൂടാതെ സർവ്വ കാര്യങ്ങളും തുറന്നു പറഞ്ഞു. “എപ്പോഴും രൂപയുടെ കണക്കു പറയുമ്പോഴാണ് വഴക്കുണ്ടാവുക. മനസ്സുകൾ തമ്മിൽ യോജിക്കാതെ വരുമ്പോഴാണ് കണക്കു തെറ്റുന്നത്. നമുക്ക് ആ ഒരു പ്രശ്നം ഉണ്ടാകാത്തിടത്തോളം കാലം ഒരു വഴക്കും ഉണ്ടാകില്ല.”

ഗ്രാമീണർ പതുക്കെ ഇക്കാര്യം അറിഞ്ഞു. അങ്ങനെ അതു പൊതു ചർച്ചാവിഷയമായി.

കളത്തട്ടിലിരുന്നു മാലു പറഞ്ഞു. “ഈശ്വരൻെറ കളി എന്തു പറയാനാണ്? ഒരിയ്ക്കൽ മർദാനയും ഗുരുനാനാക്കും കൂടി നടന്നുപോകയായിരുന്നു. മർദാന മൂന്നു കുളം കണ്ടു. ആദ്യത്തെ കുളത്തിലെ വെള്ളം രണ്ടാമത്തേതിൽ കൂടി മൂന്നാമത്തെ കുളത്തിൽ വീഴുന്നുണ്ടായിരുന്നു. അയാൾ നാനാക്കിനോട് ചോദിച്ചു, 'തിരുമേനി, ഇതെന്താ ഇങ്ങനെ?” ഗുരു പറഞ്ഞു: സഹോദരാ ഇതൊക്കെ കലിയുഗത്തിൻെറ ലക്ഷണങ്ങളാണ്. ഇനി ഇങ്ങനൊക്കെയേ സംഭവിക്കൂ.' കണ്ടില്ലേ, സ്വന്തം സഹോദരങ്ങൾ വെവ്വേറെ. ഒരു ബന്ധവുമില്ലാത്തവനുമായി ഉറ്റ സൗഹാർദ്ദം... ഒക്കെ ഈശ്വരൻെറ കളി.”

നന്ദു മുഖം കോട്ടിക്കൊണ്ട് മാലുവിനോട് പറഞ്ഞു. “ചാച്ചാജി എന്തിനാണ് ഇപ്പോഴും ഇരുട്ടിൽ തപ്പിത്തടയുന്നത്?..... അതിനു ഇക്കാര്യത്തിൽ വല്ല രഹസ്യവുമുണ്ടോ? സന്താനങ്ങൾ വർദ്ധിക്കുന്നതോടൊപ്പം ഭൂമി കുറഞ്ഞു വരും. നിങ്ങളുടെ അച്ഛനു മൂന്നുപറക്കണ്ടം ഉണ്ടായിരുന്നു. നിങ്ങളുടെ കൈയിൽ ഇപ്പോൾ ഒരു പറയേ ഉള്ളൂ. ഇനി നിങ്ങളുടെ അഞ്ചു മക്കൾക്കായി ഭാഗിച്ചാൽ ഓരോരുത്തർക്കും എന്തു കിട്ടാനാണ്? ജാട്ടുകൾക്കാണെങ്കിൽ ഭൂമികൊണ്ട് ജീവിതവൃത്തികഴിയണം. മനുഷ്യൻ എന്തു ചെയ്യും. എങ്ങനെയങ്കിലും തിരിച്ചും മറിച്ചും ഏതെങ്കിലും ആരോഗ്യമുള്ളവൻെറ കൂടെ കൃഷി ചെയ്യും.... പിന്നെ നിങ്ങളുടെ കാലത്തെപ്പോലെ, സഹോദരങ്ങൾ തമ്മിൽ യോജിപ്പ് ഇക്കാലത്തുണ്ടാ

വില്ല. നിങ്ങൾ സഹോദരൻമാർക്കുവേണ്ടി എന്തു കഷ്ടപ്പാടും സഹിക്കുന്നവരായിരുന്നു. ഇപ്പോൾ എല്ലാവരും സഹോദരാ എന്നു വിളിച്ചിട്ട് പഞ്ചാരവാക്കു പറഞ്ഞ് മറ്റുള്ളവരെ കഷ്ടപ്പെടുത്തും. ലോകം കൂടുതൽ കൗശലക്കാരെക്കൊണ്ട് നിറഞ്ഞിരിക്കുന്നു. പഴയ കാലമല്ല ഇത്. നിങ്ങൾ പഴയ കാലം അയവിറക്കികൊണ്ട് പറയും, അന്നു എന്തൊരു നല്ല കാലമായിരുന്നു, അന്നു അങ്ങനെയായിരുന്നു എന്നും മറ്റും........"

കളത്തട്ടിൽ ഗ്രാമീണർ കൂടിയിരുന്നു പൊതുക്കാര്യം ചർച്ചചെയ്തു കൊണ്ടിരുന്നപ്പോൾ രുൽദുവും മോദനുമായി ഇതേ വിഷയംതന്നെ സംസാരിച്ചുകൊണ്ടിരുന്നു. രുൽദു ഒക്കെ വിശദീകരിച്ചിട്ടും മോദനു കാര്യം മനസ്സിലായില്ല. താൻ അപ്പോഴും നൂൽപ്പാലത്തിൽക്കൂടി നീങ്ങുകയാണെന്നു മോദനു തോന്നി. കാൽ അൽപം ഒന്നു തെറ്റിയാൽ മതി..........

പക്ഷേ അയാൾ വളരെ കരുതലോടെയാണു ഓരോ കാലടിയും വച്ചത്. സംഭാഷണം അയാൾ ശ്രദ്ധയോടെ കേട്ടു. അയാൾക്കതിഷ്ടപ്പെട്ടു. അയാൾ മൂളുന്നുണ്ടായിരുന്നെങ്കിലും ഒരു പഴയ ചൊല്ലാണു അയാളുടെ ഓർമ്മയിലെത്തിയത്.

കൂട്ടുകൃഷി നല്ലതല്ല. അൽപമേ ചെയ്യുന്നുള്ളുവെങ്കിലും അതു ഒറ്റയ്ക്കു ചെയ്യുകയാണു നല്ലത് എന്നർത്ഥം വരുന്ന ചൊല്ല്.

പക്ഷേ മനുഷ്യൻ ഒറ്റയ്ക്ക് എങ്ങനെ കഴിയും? അതും അയാൾക്കു മനസ്സിലായില്ല. തനിച്ചെന്തെങ്കിലും ചെയ്യാൻ കഴിയുമോ? ഉള്ളിലെ ഭയം ഇക്കാര്യം വീണ്ടും വീണ്ടും ആലോചിക്കാൻ അയാളെ നിർബന്ധിച്ചു.

"എന്തു ചെയ്താലും നല്ലതുപോലെ ആലോചിച്ചു ചെയ്യണം. ഇക്കാലത്ത് ലോകരെ വിശ്വസിക്കാൻ വയ്യ. പുറമേ കാണുന്ന സൗഹൃദം അകമേ കണ്ടെന്നു വരില്ല." അമ്മ സംസാരത്തിനിടയ്ക്കു തന്റെ അഭിപ്രായം പറഞ്ഞു.

ഇക്കാര്യം വളരെ നാൾ മോദനെ അലട്ടിക്കൊണ്ടിരുന്നു. ഒടുവിൽ മറ്റ് പോംവഴി ഒന്നും ഇല്ലാതായപ്പോൾ അയാൾ ധൈര്യം അവലംബിച്ച് ഒരു തീരുമാനമെടുത്തു. രുൽദു ഉറ്റ ചങ്ങാതിയാണ്. അവനെ എങ്ങനെ അവിശ്വസിക്കും, ഏതു കാര്യത്തിന്.......?

ഉത്സവത്തിനു അനിയന്റെ ഭാര്യ അവളുടെ വീട്ടിൽ പോയി. തനിച്ചായതുകൊണ്ടോ അതോ മറ്റേതെങ്കിലും കാരണം കൊണ്ടോ അനിയൻ രണ്ടും മൂന്നും ദിവസം കൂടുമ്പോൾ മോദന്റെ അടുത്തു വരുമായിരുന്നു. ചിലപ്പോൾ വയലിലും ചിലപ്പോൾ വീട്ടിലും വരും. ആദ്യമൊക്കെ മറ്റു കാര്യങ്ങൾ സംസാരിക്കും പിന്നെ സ്വന്തം കഷ്ടപ്പാട് ചേട്ടനോട് പറയും.

"ചേട്ടാ, ഞങ്ങൾ തമ്മിലുള്ള ഭാഗംവയ്പ് നിങ്ങൾ തന്നെ നടത്തിത്തരണം." ഒരു ദിവസം ധൈര്യം സംഭരിച്ചുകൊണ്ട് അവൻ പ്രധാന കാര്യം പറഞ്ഞു.

മോദന് ആദ്യം ദേഷ്യമാണു വന്നത്. പക്ഷേ പിന്നീട് സ്വയം നിയന്ത്രിച്ചുകൊണ്ട് അയാൾ പതുക്കെ പറഞ്ഞു. "നിങ്ങളുടെ കാര്യത്തിൽ അഭിപ്രായം പറയാൻ ഞാനാരാണ്! ഗുണത്തിനും ദോഷത്തിനും ഞാനാളല്ല."

അനിയന്റെ മുഖം വാടി. തന്റെ കരണത്തടിച്ച പ്രതീതിയാണ് അവനു തോന്നിയത്. സംസാരിക്കാൻ പോലും വയ്യാത്ത അവസ്ഥ. മോദനു കാര്യം മനസ്സിലായി. അയാൾക്ക് അവനോട് വീണ്ടും പഴയപോലെ സ്നേഹവായ്പ് തോന്നി. അൽപം ആലോചിച്ചിട്ട് അയാൾ ചോദിച്ചു. "ഞാൻ ഇടപെടാതെ തീർക്കാൻവയ്യാത്ത എന്തു വഴക്കാണ് നിങ്ങൾ തമ്മിലുള്ളത്?"

"അനിയൻ പെട്ടെന്ന് രോഷാകുലനായി കാണപ്പെട്ടു. ചേട്ടാ നിങ്ങൾ എന്റെ ഹൃദയത്തിൽ കൈവച്ചുനോക്കിയാൽ എപ്പോഴേ ഇതു മനസ്സിലാക്കിയേനേ. എന്തു പറഞ്ഞാലും കുട്ടികളെപോലെ എന്നു എന്നെ ശകാരിച്ചു കൊണ്ടിരുന്നു. പിന്നെ എന്റെ മനസ്സിന്റെ വേദന എങ്ങനെയറിയും? ഞാൻ എന്തു ദുഃഖിതനാണെന്നു നിങ്ങൾക്കെങ്ങനെയറിയും?......."

അനിയൻ യഥാർത്ഥത്തിൽ കരയുകയാണെന്ന് മോദനു തോന്നി. കുട്ടിക്കാലത്തു താൻ അടിക്കുമ്പോൾ കരയുന്ന അതേമട്ടിൽ ഇത്രയും കാലം അവന്റെ കാര്യങ്ങൾ അന്വേഷിക്കാതിരുന്ന താനാണു തെറ്റുകാരൻ. അവനെ തന്റെയടുത്തേക്കു വരാൻ സമ്മതിക്കാതിരുന്നതും താൻ തന്നെയാണ്.

"ഇപ്പോൾ രണ്ടു മാസമായിട്ട് ഞങ്ങൾ പിണക്കത്തിലാണ്. ചേട്ടൻ എന്നെ വിളിക്കുകയോ ഞാൻ അദ്ദേഹത്തെ വിളിക്കുകയോ ചെയ്യാറില്ല." അത്രയും പറഞ്ഞപ്പോഴേക്കും അനിയനു വലിയ പ്രയാസമായി.

"അതെന്താ?"

"ഘൃണയുടെ മക്കളുമായി കൂട്ടുകൃഷിയാകാമെന്നു ചേട്ടൻ പറഞ്ഞു. ഞാൻ അതിനെ എതിർത്തു. ഇക്കാര്യമൊന്നും നിങ്ങൾ ഇതുവരെ അന്വേഷിച്ചിട്ടില്ലല്ലോ?..."

"നീ ഇതുവരെ അവരുടെ വിവാഹത്തിനും മറ്റും പങ്കെടുക്കാറില്ലേ?"

"ഞാൻ ഇതുവരെ ചേട്ടന്റെ ഈ ചോദ്യം ഓർത്താണ് മൗനം അവലംബിച്ചത്. ഞാൻ ഉള്ളതു പറഞ്ഞാൽ ചേട്ടനു വിശ്വാസമാവില്ല. നിങ്ങൾക്ക് ശിക്ഷ കിട്ടിയപ്പോൾ തൊട്ട് ഞാനും സജ്ജനുമായി നല്ല ലോഹ്യത്തിലല്ലായിരുന്നു. പലതവണ വഴക്കും വക്കാണവും ഒഴിവാക്കി. പിന്നെയും മറ്റു പലതുമാലോചിച്ച് മിണ്ടാതെയിരുന്നു. ഒന്നാമതു അമ്മ ഒന്നും ചെയ്യാൻ സമ്മതിക്കില്ല. എന്തെങ്കിലും കാര്യമുണ്ടായാൽ എന്നെ ഗുണദോഷിക്കും- നീ ഈ കുടുംബം നശിപ്പിച്ചേ അടങ്ങൂ. നിങ്ങൾക്കു വഴക്കുകൂടാതെ ഒരു നേരം ആഹാരം പോലും കഴിക്കാൻ വയ്യ. നേരത്തെതന്നെ വീട് നശിച്ചു. ഇനി എന്താ ബാക്കിയുള്ളത് എന്നിങ്ങനെ. പക്ഷേ ചേട്ടൻ വിശ്വസിക്കുമെങ്കിൽ ഞാൻ ആണയിട്ടു പറയാം. എന്റെ മനസ്സ് അതൊന്നും സമ്മതിച്ചില്ല. സജ്ജൻ എന്റെ മൂത്തതാണ്. അയാളുടെ വാക്ക് അനുസരിച്ചില്ലെങ്കിൽ സംഗതി കുറെക്കൂടി കുഴയും. സജ്ജന്റെ മേൽ എന്തു മന്ത്രവിദ്യയാണോ 'അക്കൂട്ടർ' പ്രയോഗിച്ചിരിക്കുന്നത്. ആദ്യമൊക്കെ ലോകബോധ്യത്തിനു വേണ്ടി അൽപമൊക്കെ അകന്നു നിന്നു. ചുരുക്കമായി മാത്രം വല്ലപ്പോഴും അവരുമായി ഇടപെടും. പക്ഷേ ഇപ്പോൾ ചന്തയിൽ പോയി ഒന്നിച്ച് കുടിയും തുടങ്ങിയിരി

ക്കുന്നു. എനിക്ക് ഇതു സഹിക്കാനാവില്ല. ഗുരുദ്വാര സാക്ഷിയായി ഞാൻ പറയാം. എനിക്കിനി സജ്ജൻെറ കൂടെ കഴിയാനാവില്ല... എൻെറ കാര്യത്തിൽ തീരുമാനം വേഗം എടുക്കണം, അഥവാ സംഗതി പഞ്ചായത്തിലെത്തും. പിന്നെ കുറെക്കൂടി ഒച്ചയും ബഹളവും ആവും. പരസ്പരബന്ധങ്ങൾ തകർന്നാൽ വീടുമുഴുവൻ നശിക്കും. ശത്രുക്കൾ തമാശനോക്കി ചിരിക്കും."

അനിയൻ മറ്റേതോ ലോകത്തിലെ മറ്റാരുടേയോ ഒക്കെ കാര്യമാണു പറയുന്നതെന്ന് മോദനു തോന്നി. ഇങ്ങനെയൊക്കെ കേൾക്കേണ്ടി വരുമെന്ന് അയാൾ സ്വപ്നേപി കരുതിയില്ല. അനിയൻ അയാളുടെ മുഖത്തെ ഭാവവ്യത്യാസം ശ്രദ്ധിച്ചു. ധൈര്യം അവലംബിച്ചുകൊണ്ട് കാര്യം വിസ്തരിച്ചു.

"ശത്രുക്കൾ സജ്ജനെ വശത്താക്കി എന്നതാണു ഇതിലെ രഹസ്യം. ചേട്ടനോട് എന്തു പറയാനാണ്--പറയത്തക്ക കാര്യമേ ഇല്ല. സജ്ജൻ എന്നും രഹസ്യമായി ഫ്ലണയുടെ ഇളയ മകൻ കർണൈലിൻെറ വീട്ടിൽ പോകാറുണ്ട്. എന്തിനായി പോകുന്നു? അവിടെ ഒരുത്തിയുള്ളവളുമായി ലോഹ്യത്തിലാണ്. അവളാണെങ്കിൽ പാകിസ്ഥാൻ ഉണ്ടാകുന്നതിനുമുമ്പ് ഏതോ ജാട്ടിൻെറ വീട്ടിൽ വെപ്പാട്ടിയായി കഴിഞ്ഞ മുസ്ലീം സ്ത്രീയുടെ മകളാണ്. ഒരുത്തനും നാണവും മാനവും ഇല്ല. വീട് ഒരു നരകമായിക്കഴിഞ്ഞു. ചേടത്തിക്കെല്ലാം അറിയാം. സജ്ജൻ വീട്ടിൽ തിരിച്ചെത്തുമ്പോൾ എന്നും വഴക്കാണ്. പക്ഷേ അയാൾ വിട്ടുകൊടുക്കില്ല.... ഇനി ഇതിന് എന്താ ചികിത്സ എന്നു പറയൂ. മനുഷ്യൻെറ അന്തസ്സും അഭിമാനവും നഷ്ടപ്പെട്ടാൽ.."

പക്ഷേ, ക്രുദ്ധനായ മോദനു തോന്നിയ ചികിത്സ ഭയങ്കരമായിരുന്നു. അയാൾ താഴെ മണ്ണിൽ നിന്നും ഏതോ ചെടി വേരോടെ പിഴുതിട്ട് ഇലകൾ കോതിക്കളഞ്ഞ് കമ്പുകൾ ഇളക്കി.

"സംഗതി അങ്ങനെയാണെങ്കിൽ എൻെറ കൈകൊണ്ടുതന്നെ അവൻ നശിക്കും."

മോദൻെറ കണ്ണുകൾ ചുവന്നുതുടുത്തു. അനിയൻ പേടിച്ചുപോയി. അവൻ സ്വരം താഴ്ത്തി പറഞ്ഞു. "ഇതാണ് പരിഹാരമെങ്കിൽ അതു എനിക്കുതന്നെ ചെയ്യാമായിരുന്നു. സജ്ജൻ എന്നെക്കാൾ കരുത്തനല്ല. ഞാൻ ആഗ്രഹിക്കുന്നത് എങ്ങനെയെങ്കിലും അയാൾക്കു നേർബുദ്ധിയുണ്ടായി ആ വീട് രക്ഷപ്പെടട്ടെ എന്നാണ്. ഞാൻ വേറെയായി വീതവും കഴിഞ്ഞാൽ സ്വയം കൃഷിയിറക്കേണ്ടിവരും. അപ്പോൾ സജ്ജൻ നേർവഴിക്കു വരും. ഇപ്പോഴാണെങ്കിൽ കന്നുകാലികൾക്കു ഒരു പിടി തീറ്റിപോലും കൊണ്ടുകൊടുക്കാറില്ല. ഒക്കെ എൻെറ ജോലിയാണ്. ഭാര്യയാണെങ്കിൽ പിണങ്ങി മാറിയിരിക്കും. കൈകൊണ്ട് ഒരു പുല്ലുപോലും പറിക്കില്ല... പാവം ദുഃഖിതയാണ്. മോശം തറവാട്ടുകാരിയാണ്. വീണ്ടുവിചാരമൊന്നുമില്ല."

"പട്ടിയുടെ വാൽ പന്തീരാണ്ടുകാലം കുഴലിൽ ഇട്ടാലും അതു വളഞ്ഞേ ഇരിക്കൂ."

മോദൻ പിന്നെയൊന്നും പറഞ്ഞില്ല. അയാൾ എണീറ്റ് നിന്നു.

പിന്നീട് അനിയൻ എന്നും വന്നു കൊണ്ടിരുന്നു. പക്ഷേ സംഭാഷണത്തിനിടയിൽ പ്രശ്നം പരിഹരിക്കാനുള്ള എന്തെങ്കിലും നിർദ്ദേശം വയ്ക്കുമായിരുന്നു. മോദൻ ഒരിയ്ക്കലും ദീർഘമായി സംസാരിക്കാറില്ല. പക്ഷേ അനിയനെപ്പറ്റി രുൽദു പറഞ്ഞ കാര്യങ്ങൾ കേട്ട് അയാൾക്കു സമാധാനം തോന്നി. അയാളുടെ മനസ്സിൽ ഉണ്ടായ വേദന എത്ര ശ്രമിച്ചിട്ടും ശമിച്ചില്ല. പിന്നീട് അനിയനുമായി സംസാരിക്കുമ്പോഴൊക്കെ നൂൽപാലത്തിൽക്കൂടി നടക്കുന്ന പ്രതീതിയാണ്.

"അനിയാ, നിങ്ങൾ എങ്ങനെയെങ്കിലും ഇതിനൊരു പരിഹാരം കണ്ടെത്തിയേ മതിയാവൂ. ഞാൻ ഇടപെട്ടാൽ കാര്യം കുഴയും. ഞാൻ അകന്നു തന്നെ നിന്നു കൊള്ളാം. അയാൾ ഒരു ദിവസം അൽപം ഭയത്തോടെ കാര്യം പറഞ്ഞു."

അനിയൻ മൗനം. കാര്യം ശരിയാണെന്നു അവനു തോന്നി. എങ്കിലും അവൻ മനസ്സിൽ ഇങ്ങനെ പറഞ്ഞു: "സഹോദരാ, അങ്ങനെ കാര്യം പരിഹൃതമാവുമായിരുന്നെങ്കിൽ ഞാൻ ഇതുംകൊണ്ട് ഇങ്ങോട്ടു വരുമായിരുന്നോ?"

കാര്യം അങ്ങനെയങ്ങ് പരിഹരിക്കാവുന്നതായിരുന്നില്ല. പരിഹരിക്കപ്പെട്ടുമില്ല. ഒടുവിൽ അനിയൻ പ്രായം ചെന്ന ഒന്നുരണ്ടുപേരുമായി ആലോചിച്ചിട്ട് പഞ്ചായത്തിൽ നിന്നു ഈരണ്ടു പേരെ വിളിച്ച് വീട്ടിൽ സജ്ജനുമൊന്നിച്ചിരുന്നു പ്രശ്നം ചർച്ച ചെയ്തു. പക്ഷേ സജ്ജൻെറ പിടിവാശി കൊണ്ട് അനിയനു സഹിക്കവയ്യാതായി.

"ഇതുവരെ പ്രശ്നം സങ്കീർണ്ണമാക്കരുതെന്നു കരുതി ഞാൻ ക്ഷമിച്ചു. ഇപ്പോൾ സംഗതി ഇത്രത്തോളമെത്തിയിരിക്കുന്നു. വളരെ നാൾ നിങ്ങൾ എന്നെ കഷ്ടപ്പെടുത്തി. ഇനി ഞാൻ അതിനു സമ്മതിക്കില്ല. നേരെ ചൊവ്വെ കാര്യം തീരണമെങ്കിൽ പത്തു ദിവസത്തിനുള്ളിൽ വീടും നിലവും ഭാഗം വയ്ക്കണം, അല്ലെങ്കിൽ പിന്നെ എന്തുചെയ്യണമെന്ന് എനിക്കറിയാം. ഇപ്പോൾ ഒരു തീരുമാനത്തിലെത്തി എന്തെങ്കിലും തന്നാൽ ഞാനതു സ്വീകരിച്ചുകൊള്ളാം. അല്ലെങ്കിൽ പിന്നീട് ചോദിക്കുന്നതു മുഴുവൻ വാങ്ങിയേ ഞാനടങ്ങൂ. വാങ്ങിയില്ലെങ്കിൽ ഞാൻ പാലയുടെ മകനല്ല."

അപ്പോൾ കണ്ണുരുട്ടി അനിയനുമായി ഇടയാൻ പോയെങ്കിലും സജ്ജൻ പിന്നീട് സുഹൃത്തുക്കളുമായി ശാന്തമായിരുന്ന് ആലോചിച്ചപ്പോൾ അയഞ്ഞു. അനിയൻ മോദനുമായി ഈയിടെ അടുപ്പത്തിലാണെന്ന് അയാൾ മനസ്സിലാക്കി.

ഏഴാം ദിവസം അനിയനെ വിളിച്ച് അയാൾ ആദ്യം മധുരവാക്കുകൾ പറഞ്ഞെങ്കിലും അനിയൻ തൻെറ നിശ്ചയത്തിൽ ഉറച്ചുതന്നെ നിൽക്കുന്നതു കണ്ടപ്പോൾ പഞ്ചായത്തു വിളിച്ചുകൂട്ടി ഭാഗം വച്ചു.

നാലരപ്പറ നിലം കസ്സിയുടെ അടുത്തും വേറൊരു മൂന്നരപ്പറ നിലം ഘ്വണയുടെ കുഴൽക്കിണറിനങ്ങേവശത്തും അനിയനു കൊടുത്തു. (രണ്ടാമത്തെ ഭാഗത്തേക്കുള്ള വഴി ഘ്വണയുടെ വയലിനു നടുക്കുകൂ

ടിയാണ്. ഇക്കാര്യം അനിയന് അന്നു പിടികിട്ടിയില്ല). മൂന്നു പറ നിലം കഴിഞ്ഞ വർഷം ഗണ്ഡിയിൽ നിന്നും വാങ്ങിയതു മുഴുവനും സജ്ജൻ നേരത്തെ തന്നെ തന്റെ പേരിലാക്കിയിരുന്നു. അനിയൻ ഇപ്പോഴാണ് അതറിഞ്ഞത്. അതുകേട്ടയുടൻ അവൻ ആകെ ജ്വലിച്ചു. എങ്ങനെയെങ്കിലും തീരട്ടെ എന്നു കരുതി അവൻ ആത്മനിയന്ത്രണം പാലിച്ചു. എങ്കിലും ആ മൂന്നു പറ നിലം പ്രത്യേകം പങ്കു വയ്ക്കണമെന്ന് അവൻ പഞ്ചായത്തിനു മുന്നറിയിപ്പു കൊടുക്കാതിരുന്നില്ല.

വീടിന്റെ കാര്യം ആയപ്പോൾ സജ്ജൻ ഒരു ചെറുതുക സമ്മതിച്ചിട്ട് പുതിയ വീട് സ്വന്തമാക്കി. എന്നിട്ട് അനിയനു അമ്മാവന്റെ വീടിന്റെ ഒരു ഭാഗം കൊടുക്കാമെന്നു സ്വയം തീരുമാനിച്ചു. പഞ്ചായത്ത് ഇക്കാര്യം സമ്മതിച്ചില്ല. അനിയൻ അൽപം രോഷത്തോടെ പറഞ്ഞു. "സാരമില്ല, ചേട്ടനാണ്, എന്തു ചെയ്താലും എനിക്കു സമ്മതമാണ്. പക്ഷേ സഹോദരൻമാരിൽ ആരും വലുതും ചെറുതും അല്ല. ശക്തി ഉണ്ടാകുമ്പോൾ കാണിച്ചുകൊടുക്കാം. ഇപ്പോളെങ്ങനെയെങ്കിലും കാര്യം തീർത്താൽ മതി."

പിന്നെ കാണിച്ചുകൊടുക്കാമെന്നു പറഞ്ഞത് സജ്ജനെ അൽപം ഭയപ്പെടുത്തി. പക്ഷേ അയാൾ തന്റെ പിൻബലമോർത്ത് പറഞ്ഞു. "ശരി എനിക്കു അവൻ തുണയായി വരും."

സംഗതി നേരെയായോ അതോ കുഴഞ്ഞോ എന്ന് അറിയാൻ വയ്യ. മോദനും അക്കാര്യം മനസ്സിലായില്ല. എങ്കിലും ഒക്കെ തണുത്ത മട്ടാണ് കണ്ടത്. എല്ലാം ശാന്തമായെന്ന് പുറമെ തോന്നുകയും ചെയ്തു. പക്ഷേ ആറേഴു ദിവസം കഴിഞ്ഞപ്പോൾ കമ്പി വീണ്ടും മുറുകി.

അനിയൻ എന്നും ഏതെങ്കിലും പുതിയ വാർത്തയുമായാണു മോദന്റെ അടുത്തെത്തുക. മോദൻ അക്ഷമനായി ആലോചിച്ചുകൊണ്ടിരിക്കും. അയാൾ ഭയപ്പെട്ടിരുന്ന കാര്യം സംഭവിച്ചു. ഫ്ലണ്ണയുടെ മക്കൾ അനിയന്റെ വയലിലേയ്ക്കു വഴി കൊടുക്കാൻ വിസമ്മതിച്ചു. ഇപ്പോൾ അവനു മുകളിൽ കൂടി വളഞ്ഞുതിരിഞ്ഞു വരണം. "വണ്ടിയും മറ്റും പോകുന്ന വഴിയാണെങ്കിൽ സാരമില്ല ഇപ്പോൾ നീ ഒറ്റയ്ക്കു അവിടെ പോയാൽ ആരാ തടയുക. നീ ഇത്ര വളഞ്ഞുപോകുന്നതെന്തിനാണ്?" മോദൻ നേരിട്ട് അനിയനോട് ചോദിച്ചു.

"ചേട്ടാ, എനിക്കു പേടിയാണ്." അനിയൻ തുറന്നു സമ്മതിച്ചു. "അവരെങ്ങാനും എന്നെ കയറി ആക്രമിച്ചാൽ പിന്നെ ഞാൻ പുറകോട്ടു പോകുന്ന പ്രശ്നമില്ല. മുമ്പത്തെപ്പോലെ വീണ്ടും വഴക്കാവും."

മോദൻ ആദ്യം മിണ്ടാതെ ഇരുന്നെങ്കിലും പിന്നീട് ചൊടിച്ചു. "എടാ ഇങ്ങനെയാണെങ്കിൽ നാളെ പെണ്ണുങ്ങളേയും അവർ വീട്ടിനടുത്തുള്ള വയലിലേയ്ക്കു പോകാൻ സമ്മതിക്കില്ല. അകത്തുകടക്കുന്നവരെ എത്ര നാളത്തേയ്ക്കു കണ്ടില്ലെന്നു നടിക്കും. കൂടാതെ ജാട്ടുകൾക്കു ഇങ്ങനെയുള്ള പേടി പാടില്ല.... ഇങ്ങനെ മുമ്പോട്ടു പോകാനാവില്ല."

അനിയൻ ഭയന്നുപോയി. പിന്നെ ഏറെ നാളത്തേയ്ക്കു അവൻ വന്നില്ല. ഇടപാടുകാരിൽനിന്ന് കുറെ പണം കടം വാങ്ങിയിട്ട് അവൻ

അമ്മാവൻെറ വീടിൻെറ ഭാഗത്തു രണ്ടു മുറികൾ പണിഞ്ഞുതുടങ്ങി. അതുകൊണ്ട് മറ്റെങ്ങും പോകാതെ അതിൽ മുഴുകിയിരുന്നു.

സജ്ജൻ ആള് ആകെ മാറിക്കഴിഞ്ഞിരുന്നു. അയാൾ ഇപ്പോൾ അനിയനോട് ചായ പോലും വേണമോ എന്നു ചോദിക്കാറില്ല. അനിയനും കഴിയുന്നത്ര അകന്നുകഴിഞ്ഞു. കുറെ നാൾ അവൻ മോദൻെറ അടുത്തുചെന്ന് ആഹാരം കഴിച്ചു. പിന്നെ അവൻ ജോലിയിൽ മുഴുകിയപ്പോൾ രുൽദുവിൻെറ മകൻെറ കൈയിൽ ആഹാരം കൊടുത്തയച്ചു. അവർ തമ്മിലുള്ള മൈത്രി വർദ്ധിക്കുന്നതു സജ്ജനു തീരെ സഹിച്ചില്ല. അങ്ങനെ ക്രമേണ മനസ്സുകൊണ്ട് സഹോദരങ്ങൾ തമ്മിലകന്നു

ആളുകളുടെയിടയിൽ വീണ്ടും ചർച്ചയായി. ഒരുകാര്യം ആളുകൾ ഉറപ്പിച്ചു. ഇതൊക്കെ മോദൻെറ ഭാര്യയുടെ പണിയാണ്. അയാൾ അനിയൻെറമേൽ എന്തോ മന്ത്രവിദ്യ പ്രയോഗിച്ചിട്ടുണ്ട്. പത്തു വർഷമായി ഒന്നിച്ചുകഴിയുന്ന സഹോദരൻമാരെ തമ്മിൽ പിണക്കി. ഇപ്പോൾ അവനെ പൂർണ്ണമായും വശത്താക്കാനുള്ള ശ്രമമാണ്. ആരെങ്കിലും ഇനി മോദൻെറ ഭാര്യയുടെ സത്സ്വഭാവം കണ്ട് അവർ വളരെ നല്ലവളാണ്; അവളെ കണ്ടാൽ അത്തരക്കാരിയാണെന്നു പറയില്ല; അവളെപ്പറ്റി മുമ്പൊരിക്കലും ഇങ്ങനെയൊന്നും കേട്ടിട്ടില്ല എന്നുപറഞ്ഞാൽ അതിന് പ്രായമുള്ളവൻ ഇങ്ങനെ മറുപടി പറയും. 'എടോ നിങ്ങൾക്കെന്തറിയാം? തവള എപ്പോഴാ വെള്ളം കുടിക്കുന്നതെന്ന് എങ്ങനെയറിയും? പെൺജാതിക്ക് 101 വേലകളറിയാം. നിങ്ങളെപ്പോലുള്ളവർക്ക് ഒന്നുപോലുമറിയില്ല. നമുക്കു ഇക്കൂട്ടരുടെ ഉള്ളു കാണാനാവില്ല. വെളിയിൽ കാണുന്നതേ നമ്മളറിയൂ. അകത്തുള്ളത് ആർക്കറിയാം?'

അതിനു ആർക്കും മറുപടി പറയാൻ കഴിഞ്ഞില്ല. അകം എങ്ങനെ അറിയാൻ പറ്റും? പറയുന്നതു മുഴുവൻ സത്യമാണ്. ആരും മറ്റൊരാൾക്കു സാക്ഷി പറയുമെന്ന് വിശ്വസിക്കാൻ പ്രയാസമുള്ള കാലമാണിത്. എങ്കിലും നാട്ടുകാർ ഇത്രയുംകൂടി കൂട്ടിച്ചേർത്തു. "ഇനി നിങ്ങൾ കണ്ടുകൊള്ളൂ, എന്തൊക്കെയാണു സംഭവിക്കുന്നതെന്ന്. സഹോദരങ്ങൾ മൂന്നുപേരും തമ്മിൽ വഴക്കാവും. അല്ലെങ്കിൽ ഫ്വണയുടെ മക്കളുമായി ഇന്നല്ലെങ്കിൽ നാളെ വഴക്കുണ്ടാകുമെന്നു തീർച്ച."

ജനത്തിൻെറ പ്രവചനം ചിലപ്പോഴൊക്കെ സത്യമാകാറുണ്ട്. നാട്ടുകാർ എന്താണു സംഭവിക്കുന്നതെന്നു കാതോർത്തിരുന്നു. പക്ഷേ വിശേഷിച്ചൊന്നും സംഭവിച്ചില്ല. സംഗതി തണുത്തമട്ടു കണ്ടു. എല്ലാം മുൻകൂട്ടി പറയുന്ന പാണ്ഡെ പരിക്ഷീണനായി കാണപ്പെട്ടു. എങ്കിലും അദ്ദേഹം പറഞ്ഞു. "നിങ്ങൾ നോക്കിക്കൊള്ളൂ. എന്താ സംഭവിക്കുന്നതെന്നു കാണാം ഇപ്പോൾ തീ അകത്തു കത്തിത്തുടങ്ങിയിട്ടേയുള്ളു. അതു പുറത്തുവന്ന് ആളിക്കത്തും. അതിൻെറ ജ്വാല പന്ത്രണ്ടു മൈൽ ദൂരെ വരെ കാണാൻ കഴിയും."

പക്ഷേ ഇതുവരെ പുകയോ തീയോ ജ്വാലയോ ആരും കണ്ടില്ല.

അനിയൻ വീട് ശരിയാക്കിയിട്ട് ഭാര്യയെ കൊണ്ടുവന്നു. വീട്ടുകാര്യം നോക്കാനും പുറത്തുപോകാനും മറ്റുമായി തൻെറ മൂത്ത അളിയൻെറ

മകനെ അവൻ കൂടെ കൊണ്ടുവന്നു.

മുതിര പാകമായപ്പോൾ വഴിയുടെ പ്രശ്നം വീണ്ടും ഉയർന്നു. അനിയൻ മോദനോട് അക്കാര്യം പറഞ്ഞു. ഒരുദിവസം അർദ്ധരാത്രി വരെ അവർ രണ്ടുപേരും വീട്ടിനുപുറത്തു ടിബ്ബിയിലെ വീടിനടുത്തിരുന്നു സംസാരിച്ചു. വീട്ടിൽ തിരിച്ചെത്തിയപ്പോൾ അമ്മ ചിന്താധീനയായി. "മോനേ, ഇനി എങ്ങനെങ്കിലും അക്കാര്യം തീർക്കുകയാണു നല്ലത്. സംഗതി വഷളാക്കരുത്."

"അമ്മേ ഞങ്ങൾ കുഴപ്പം ഉണ്ടാക്കാതിരിക്കാൻ വളരെ ശ്രമിച്ചു. പക്ഷേ അവർ തീരെ അടുക്കുന്ന മട്ടില്ല." അനിയൻ തറപ്പിച്ചു പറഞ്ഞു.

ദാനി ഞെട്ടി കട്ടിലിൽനിന്നും എണീറ്റു. തലയിൽ ദുപ്പട്ടാവു കൊണ്ട് മൂടി അവൾ തൊഴുത്തിൽ ചെന്ന് ചാണകം വാരി. അനിയനും മോദനും അങ്ങോട്ടുനോക്കി. അവൾ വല്ലാതെ കോപിച്ച് പശുവിനെ ശകാരിക്കുന്നതു കേട്ടു. അവളുടെ ശബ്ദം വല്ലാതിരുന്നു.

മോദൻ അവളെ നോക്കിയിട്ട് സത്യത്തിൽ പരിഭ്രമിച്ചുപോയി. അവൾ ഇന്നുവരെ ഇത്ര ക്രുദ്ധയായി, പരിഭ്രാന്തയായി കണ്ടിട്ടില്ല.

"നിനക്കു എന്തുപറ്റി ദാനി?" മോദൻ പുഞ്ചിരിച്ചിട്ട് തമാശമട്ടിൽ ചോദിച്ചു.

"ങ്ഹേ!" ദാനി തിരിഞ്ഞ് അങ്ങോട്ടു നോക്കി. "എനിക്കെന്തു പറ്റാനാണ്?" നിഹാലിചാച്ചിയെപ്പോലെ പെട്ടെന്നു മട്ടുമാറ്റിക്കൊണ്ട് അവൾ ചിരിച്ചു. "ഞാൻ ചാണകം വാരാൻ എണീറ്റതാണ്."

ദാനിയുടെ മധുരശബ്ദം സൂചി പോലെ മോദൻേറയും അനിയൻേറയും കാതുകളിൽ വന്നുകൊണ്ടു. പക്ഷേ അവർ വേഗം പഞ്ചായത്തു വിളിക്കാൻ തീരുമാനമെടുത്തു.

അല്പം കഴിഞ്ഞ് മോദൻ അനിയനെ നിഹാലിചാച്ചിയുടെ വീടുവരെ യാത്ര അയയ്ക്കാൻ പോയി. ദാനി വിളക്കു കെടുത്തിയിട്ട് തൻെറ കട്ടിൽ മോദൻെറ കട്ടിലിനടുത്തുനിന്നും വലിച്ചുമാറ്റി കിടന്നുറങ്ങി.

മോദൻ വാതിലടച്ചു സാക്ഷയിട്ടിട്ട് മിണ്ടാതെ വന്നു തൻെറ കട്ടിലിൽ കിടന്നു. അനിയനുമായി സംസാരിച്ചുകൊണ്ടിരുന്നതിനിടയിൽ അയാൾ ദാനിയുടെ കാര്യം മറന്നുപോയിരുന്നു. പക്ഷേ മനസ്സ് സ്വസ്ഥമായി തിരിഞ്ഞുനോക്കിയപ്പോൾ ദാനിയുടെ കട്ടിൽ മാറിക്കിടക്കുന്നതു കണ്ടു. എണീറ്റ് അങ്ങോട്ടു ചെല്ലാൻ തോന്നി. അവൾ ഉറങ്ങുകയാവും. ഇങ്ങോട്ടു തിരിഞ്ഞ് അനങ്ങാതെ കിടക്കുകയാണു അവൾ. ഉണർത്താൻ മനസ്സുവന്നില്ല. പകൽമുഴുവൻ പണിഎടുത്തിട്ട് പാവം തളർന്നു ഉറങ്ങുകയാവും.

അല്പം കഴിഞ്ഞ് ദാനി തിരിഞ്ഞ് നേരെ കിടന്നു. ബബൂൽ വൃക്ഷത്തിനു മുകളിൽ ആകാശത്ത് അർദ്ധചന്ദ്രൻ ഉദിച്ചു. മുറ്റം ചന്ദ്രികയിൽ കുളിച്ചു. നിലാവെളിച്ചത്തിൽ ദാനിയുടെ വീർത്ത വയറ് കണ്ടപ്പോൾ അയാൾക്കു ആകെ ഒരു വല്ലായ്മ തോന്നി. അവളുടെ വക്ഷോജങ്ങളും നീണ്ട ശരീരവും കണ്ടിട്ട് അയാൾക്കു ആശ്വാസം തോന്നി. പക്ഷേ അവൾ ഏങ്ങലടിക്കുന്നതുപോലെ (ഉറക്കത്തിൽ) വല്ലാതെ ശ്വാസംവിടുന്നതു ശ്രദ്ധിച്ചപ്പോൾ അയാൾ പരിഭ്രമിച്ചു. പെട്ടെന്ന് അമ്മയുടെ

കട്ടിലിലേയ്ക്കു ഒന്നു കണ്ണോടിച്ചിട്ട് അയാൾ എഴുന്നേറ്റ് ദാനിയുടെ കട്ടിലിൻെറ അരികത്തിരുന്നു. (അമ്മയുടെ കട്ടിൽ ഏഴോ എട്ടോ അടി അകലെയാണ്. അവർ ഇങ്ങോട്ട് തലവച്ചാണ് കിടക്കുന്നത്.)

"നീ......" അയാൾ എന്തോ പറയാൻ ഭാവിച്ചപ്പോഴേയ്ക്കും ദാനിയുടെ കണ്ണുനിറയുന്നതു കണ്ട് മോദൻ സ്തബ്ധനായിരുന്നു.

ഒരിക്കൽക്കൂടി മോദൻ അമ്മയുടെ കട്ടിലിലേയ്ക്കു നോക്കി. എന്നിട്ട് ബബൂലിൻെറ മുകളിൽ കണ്ട ചന്ദ്രനെ നോക്കി. ആദ്യം നിലാവിൻെറ സ്നിഗ്ദ്ധത അയാൾക്കനുഭവപ്പെട്ടു. പിന്നീട് അതിൻെറ ചൂടിൽ രക്തം ഉരുകുന്നതുപോലെ തോന്നി. വീണ്ടും ഒരിക്കൽക്കൂടി വല്ലാത്ത ഒരു ശബ്ദം കേട്ടപ്പോൾ അയാൾ ചോദിച്ചു. "നിനക്കെന്താ കൂടെക്കൂടെ ഇങ്ങനെ വരുന്നത്?" അയാൾ തൻെറ കൈവിരലുകൾ കൊണ്ട് ദാനിയുടെ കണ്ണുകൾ തുടച്ചു. അയാളുടെ സ്വരത്തിൽ സ്നേഹം നിറഞ്ഞുനിന്നിരുന്നു. അയാൾ കുനിഞ്ഞ് ആ മുഖത്തു ചുംബിച്ചു.

പൊടുന്നനെ എന്തുകൊണ്ടോ ദാനി പൊട്ടിക്കരഞ്ഞു. സ്വയം നിയന്ത്രിക്കാൻ അവൾ ആവുന്നത്ര ശ്രമിച്ചെങ്കിലും കഴിയാതെ വന്നപ്പോൾ മോദനെ രണ്ടു കൈ കൊണ്ടും മുറുക്കെ പിടിച്ചുകൊണ്ട് അവൾ അയാളുടെ ശരീരത്തേയ്ക്കു ചാഞ്ഞു. അവളുടെ ശരീരം തീച്ചൂള പോലെ പൊള്ളുന്നതായി അയാൾക്കു തോന്നി. വളരെനേരം അതേമട്ടിൽ അവർ ഇരുന്നു. പക്ഷേ പിന്നീട് പൊടുന്നനെ അവളുടെ ശരീരം മഞ്ഞുപോലെ തണുത്തു, അവളുടെ പിടി അയഞ്ഞു.

അല്പംകഴിഞ്ഞ് മോദൻ ഇടതുകൈ കൊണ്ട് സാവധാനം അവളുടെ നെഞ്ച് തടവി. വലതുകൈ കൊണ്ട് അവളുടെ തണുത്ത മുഖത്തു തൊട്ട് അവളെ വിളിക്കാൻ ശ്രമിച്ചപ്പോൾ ദാനി ശൂന്യമായ കണ്ണുകൾ കൊണ്ട് മുകളിൽ ആകാശത്തു ചന്ദ്രനെ നോക്കി. ഇടയ്ക്കിടെ അവളുടെ ചുണ്ട് അനങ്ങുന്നപോലെ തോന്നി, പക്ഷേ ശബ്ദമൊന്നും പുറത്തു വന്നില്ല. ഒടുവിൽ ശബ്ദം പുറത്തുവന്നപ്പോൾ ആ ശരീരം മുഴുവൻ തണുത്തു വിറങ്ങലിച്ചിരുന്നു. മോദൻെറ തോളിൽ കൈയിട്ടുകൊണ്ട് ഒരിക്കൽക്കൂടി അയാളെ കെട്ടിപ്പിടിച്ചിട്ട് അവൾ പറഞ്ഞു. "ചിലപ്പോൾ എനിക്കു ഭ്രാന്തൻമാരെപ്പോലെ പേടി തോന്നുന്നു....."

ഇത്തവണ മോദനും അവളെ തൻെറ കരവലയത്തിൽ മുറുക്കെ പിടിച്ചു. അവളുടെ പേടി അകറ്റാൻ ശ്രമിച്ചു. ക്രമേണ അയാളുടെ കണ്ണുകളും നനഞ്ഞു.

അന്നുരാത്രി ഗേലുവിനെ വേറെ കട്ടിലിൽ കിടത്തിയിട്ട് മോദൻ ദാനിയെ കൊച്ചുകുട്ടികളെപ്പോലെ തൻെറ അടുത്തുകിടത്തി. അവളും സുഖമായി ഉറങ്ങി. എങ്കിലും തനിക്ക് ഉറക്കം വരുമെന്നു തോന്നുമ്പോൾ അയാൾ ഞെട്ടി എണീക്കുമായിരുന്നു. പേടിച്ച് ഉണരുന്ന ദാനിയെ നവജാതശിശുവിനെപ്പോലെ സൂക്ഷിച്ചുകിടത്തും. ചുരുക്കത്തിൽ അന്നുരാത്രി മോദന് ഉറങ്ങാൻ കഴിഞ്ഞില്ല.

വെളുപ്പിനേ എഴുന്നേറ്റ് അയാൾ രുൽദുവിൻെറ വീട്ടിൽപോയി. അവനോട് ആലോചിക്കാതെ തന്നെ, ദാനിയുടെ വീട്ടിൽപോയി കുറ

ച്ചുനാളത്തേയ്ക്കു അവളെ അങ്ങോട്ടു കൊണ്ടുപോകുവാൻ പറയാൻ രുൽദുവിനോട് പറഞ്ഞു. അവൾക്കു അതാവും നല്ലത്. പ്രസവവും അവിടെത്തന്നെ നടത്താമെങ്കിൽ നന്നായിരിക്കും.

"എടോ നീ എന്തു മണ്ടത്തരമാണ് ഈ പറയുന്നത്?" രുൽദുവിനു ദേഷ്യം വന്നു. "മകളുടെ ബന്ധുക്കളെ ആരെങ്കിലും വിവരമുള്ളവർ വിശ്വസിക്കുമോ? അവർ പ്രസവശുശ്രൂഷ ചെയ്യാൻ കഴിവുള്ളവരായിരുന്നെങ്കിൽ ഇവളെ ഇങ്ങോട്ടയയ്ക്കുമായിരുന്നോ? കൂടാതെ ഇവളുടെ ചിറ്റപ്പൻ അമ്മയുടെ ശത്രുവാണ്. ഞാൻ അവരെ വിശ്വസിക്കുകയില്ല."

"അവർ ഇത്രയ്ക്കു ചീത്ത ആളുകളായിരുന്നെങ്കിൽ നീ പിന്നെ എന്തിനു എന്നെ ഈ കുരുക്കിൽ പെടുത്തി?"

"അതുകൊള്ളാം." രുൽദു ഭാവംമാറ്റി പുഞ്ചിരിച്ചുകൊണ്ട് പറഞ്ഞു. "എടാ മണ്ടാ, നമുക്ക് ആ ദുഷ്ടൻമാരുമായി എന്തു കാര്യം? നമുക്കു പൊന്നുപോലുള്ള പെണ്ണിനെ കിട്ടി. കള്ളൻെറ അടുത്തുനിന്നു കിട്ടിയതാണെങ്കിൽതന്നെ എന്താ? അപ്പം തിന്നാൽ പോരെ കുഴി എണ്ണണോ?"

മോദൻ ആദ്യം ഒന്നുചിരിച്ചെങ്കിലും പെട്ടെന്ന് ഗൗരവം കൈക്കൊണ്ടു. അയാൾക്കു പേടിയുള്ളപോലെ തോന്നി. അതിനു ശേഷം അയാൾ പിന്നീടൊരിക്കലും ഇക്കാര്യം ചർച്ചചെയ്തില്ല.

ആശ്വിനമാസം ആയപ്പോഴേയ്ക്കും ദാനിയുടെ ഇളയ സഹോദരൻ വരിയാമ വിവരമന്വേഷിച്ചു സ്വയം വന്നു. ദാനിയെ കൊണ്ടുപോകാൻ വന്നതാണെന്ന് അവൻ പറഞ്ഞു. മോദൻ ധർമ്മസങ്കടത്തിലായി. "എനിക്കു വിരോധമൊന്നുമില്ല. നീ അവളോട് ചോദിക്ക്."

"സർദാർജി, അവളോടെന്തിനാ ചോദിക്കുന്നത്. നിങ്ങളുടെ അനുവാദമില്ലാതെ ഞാൻ എങ്ങനെ അവളെ കൊണ്ടുപോകും?" ഇത്ര സ്നേഹത്തോടെ തൻെറ അളിയൻ ഇങ്ങനെ വന്നു സംസാരിക്കുമെന്ന് മോദനു വിശ്വസിക്കാൻ കഴിഞ്ഞില്ല. അവൻെറ വേഷവും ഭാവവും അത്തരത്തിലായിരുന്നു. എന്തോ ഒരു അജ്ഞാതഭയം കൊണ്ട് മോദൻെറ മനസ്സ് വേദനിച്ചു.

"എൻെറ അനുവാദത്തിൻെറ ആവശ്യം എന്താണ്? ഞാൻ നിങ്ങളുടെ സ്വന്തമല്ലേ?" അയാൾ വീണ്ടും അവ്യക്തമായി തൻെറ പല്ലവി ആവർത്തിച്ചു. "നിൻെറ സഹോദരിയോട് ആലോചിച്ചിട്ട് എന്താ ചെയ്യേണ്ടതെന്നുവച്ചാൽ ചെയ്യൂ."

പക്ഷേ അകത്തു ദാനിയുടെ സ്ഥിതി ഇതുതന്നെയായിരുന്നു. അവൾക്കു പോകാനിഷ്ടമില്ലായിരുന്നു. പക്ഷേ സഹോദരൻെറ അപേക്ഷ തള്ളിക്കളയാനും വയ്യ.

"പെങ്ങളേ, നിൻെറ നാത്തൂൻ വളരെ ദുഃഖിച്ചിരിക്കുകയാണ്. ഒന്നു വന്നുകണ്ടിട്ട് വേണമെങ്കിൽ പിറ്റേദിവസം തന്നെ പോരട്ടെ എന്നുപറഞ്ഞു." വരിയാമ ഒരേ പല്ലവി ആവർത്തിച്ചു.

രാത്രി മോദൻ തനിച്ചായപ്പോൾ ദാനിയോട് അക്കാര്യം ചർച്ച ചെയ്തു. എന്നിട്ട് അപ്പോഴും അവർ രണ്ടുപേരുടേയും നില പരുങ്ങലിലായിരുന്നു. രണ്ടുപേരും പരസ്പരം ഇങ്ങനെ പറഞ്ഞുകൊണ്ടിരുന്നു.

"നോക്കു, നിങ്ങളുടെ ഇഷ്ടം, നിങ്ങൾ പറയുന്നപോലെ ചെയ്യാം."

വരിയാമ നല്ലവാക്കു പറഞ്ഞ് ദാനിയെ കൂട്ടിക്കൊണ്ടുപോയി. ഏഴു ദിവസം കഴിഞ്ഞ് താൻതന്നെ കൊണ്ടാക്കാമെന്നു അവൻ സമ്മതിച്ചു.

രുൽദു പുറത്തെവിടെയോ പോയിരിക്കുകയായിരുന്നു. നാലാംദിവസം മടങ്ങിവന്നപ്പോൾ ഈ വാർത്ത കേട്ട് അവൻ മുഖം ചുളിച്ചു. "നീ അങ്ങനെ ചെയ്യാൻ പാടില്ലായിരുന്നു. എന്നോട് ചോദിക്കാമായിരുന്നു.... പോട്ടെ, പറ്റിയതു പറ്റി. നീ കാണിച്ചതു ഏതായാലും ബുദ്ധിയായില്ല. നല്ല ദിവസമായിട്ട് മഹാലക്ഷ്മിയെ വീട്ടിൽനിന്നു പുറത്താക്കി. പോട്ടെ.... സാരമില്ല."

രുൽദു പറഞ്ഞപ്പോഴാണ് അന്നു ദസറയായിരുന്നെന്നു മോദൻ ഓർത്തത്.

ദാനിയുടെ അഭാവത്തിൽ വീട് ആകെ ശൂന്യമായി തോന്നി. അവൾ പോയതോടെ മോദനു വല്ലാത്ത പരിഭ്രമമായി. ഒന്നിലും അയാളുടെ മനസ്സ് ഉറയ്ക്കുന്നില്ല. അന്യൻെറ സന്താനമാണു ഗേലുവെങ്കിലും ഇപ്പോൾ അവനെ ദിവസവും പലവട്ടം ഓർക്കാറുണ്ട്. ഇവിടെ ഉണ്ടായിരുന്നപ്പോൾ അവനെ സ്നേഹത്തോടെ ഒന്നു വിളിക്കുകപോലും ചെയ്യാറില്ലായിരുന്നു. കൃഷിപ്പണിയുടെ സീസണായിട്ടും അയാൾക്ക് ഒന്നിനും ഒരു ഉത്സാഹവും തോന്നിയില്ല.

പത്തു ദിവസം കഴിഞ്ഞിട്ടും ആരും ദാനിയെ കൊണ്ടുവിടാൻവന്നില്ല. ഏതോ ബന്ധു വശം എഴുത്തു കൊടുത്തയച്ചപ്പോൾ ഏഴെട്ടു ദിവസം കഴിഞ്ഞ് മറുപടി വന്നതു ഇങ്ങനെയാണ്, ദാനിയുടെ ഇളയ നാത്തൂന് സുഖമില്ല, അതുകൊണ്ട് കുറെ ദിവസം അവൾ ഇവിടെ നിൽക്കട്ടെ എന്ന്. നേരിട്ടുപോയി വിവരമന്വേഷിക്കണമെന്നു മോദനു തോന്നിയതാണ്. പക്ഷേ വേണ്ടെന്നുവച്ചു. കൂടാതെ അങ്ങനെ ചെയ്യുന്നതു കുറച്ചിലാണ്.

പക്ഷേ ഏതാണ്ട് പതിനഞ്ചു ദിവസം കഴിഞ്ഞ് വരിയാമ തന്നെ വന്നു. തൻെറ ഭാര്യയുടെ അസുഖത്തെപ്പറ്റി അവൻ വിശദമായി സംസാരിച്ചു. കാര്യമൊക്കെ പറഞ്ഞിട്ട് മോദനോട് വളരെ സ്നേഹത്തോടെ അപേക്ഷിച്ചു. "സർദാർജി നിങ്ങളുടെ ആഹാരകാര്യം കുഴപ്പത്തിലാവുമെന്നു ഞങ്ങൾക്കു നന്നായി അറിയാം. പക്ഷേ ഞങ്ങൾക്കു മറ്റാരുണ്ട്? മൂത്ത സഹോദരി മരിച്ചിട്ട് പതിനേഴു വർഷമായി. പിന്നെ ഞങ്ങൾ ആരുടെ സഹായം തേടും? ആകെക്കൂടി ഞങ്ങൾക്കു കഷ്ടകാലമാണ് പോട്ടെ സാരമില്ല. നിങ്ങൾ സമ്മതിച്ചാൽ ചേച്ചിയെ അടുത്ത അമാവാസിക്കു മുമ്പ് കൊണ്ടുവിടാം. നിങ്ങൾ സമ്മതിക്കണം പക്ഷേ നിങ്ങളുടെ അമ്മായി പറയുന്നതു ദാനിയുടെ പ്രസവം കൂടി കഴിഞ്ഞിട്ട് വിടാമെന്നാണ്."

ആ വിചാരം പൊടുന്നനെ മോദനെ ബോധവാനാക്കി. ദാനി ഇവിടാണു പ്രസവിക്കുന്നതെങ്കിൽ ആരാണ് അവളെ നോക്കുക? അമ്മയാണെങ്കിൽ കഷ്ടിച്ച് ആഹാരംവയ്ക്കും. ചാണകം വാരുന്നതും മറ്റും താൻ തന്നെയാണ് വരിയാമ പറഞ്ഞതു കേട്ട് അയാൾ മനസാ സന്തോ

ഷിച്ചു. പക്ഷേ പുറത്തു പറഞ്ഞത് ഇങ്ങനെയാണ്-

ഇക്കാര്യം ഞാൻ അന്നേ പറഞ്ഞതാണല്ലോ, നിങ്ങൾ എന്തു പറയുന്നുവോ അങ്ങനെ ചെയ്യാം. ഞാൻ അതിനു അന്യനാണോ?"

വരിയാമ സന്തോഷത്തോടെ തിരിച്ചുപോയി. പക്ഷേ രുൽദു കാര്യം അറിഞ്ഞപ്പോൾ പൊട്ടിത്തെറിച്ചു. "സഹോദരാ, മോദൻ, ഈ ചെയ്തതു ശരിയായില്ല. സത്യത്തിൽ എനിക്കു നിന്റെ പ്രവൃത്തിയിൽ കടുത്ത അമർഷം ഉണ്ട്. അവരെ നിന്നെക്കാൾ നന്നായി അറിയാവുന്നത് എനിക്കാണ്. അന്നുതന്നെ ദാനിയെ അയച്ചതു ശരിയായില്ല എന്നാണെന്റെ അഭിപ്രായം. . പോട്ടെ, അക്കാര്യമൊക്കെ കഴിഞ്ഞു. പക്ഷേ ഇനി നീ അവളെ വിട്ടിട്ട് പോന്നതെന്തിനാണ്? നിനക്കു എന്തു സമാധാനമാണുള്ളത്. അവർ സുഖക്കേടിന്റെ പേരു പറഞ്ഞ് അവളെ അവിടെ നിർത്തിയിരിക്കുകയാണോ എന്ന് എങ്ങനെയറിയും?"

"വീട്ടുകാരെ നോക്കാൻ അവൾക്കു താൽപര്യം കാണും." മോദൻ പരിഹാസമട്ടിൽ പറഞ്ഞു.

"ഇക്കാര്യങ്ങൾ നിനക്കെങ്ങനെ മനസ്സിലാകും? പ്രായംചെന്ന ആളുകളുടെ മട്ടിൽ രുൽദു തലകുലുക്കിക്കൊണ്ട് പറഞ്ഞു." ഇതൊക്കെ ഇമ്മാതിരി കാര്യങ്ങളുമായി പരിചയമുള്ളവർക്കേ അറിയൂ.... ഈശ്വരൻ നൻമ വരുത്തട്ടെ. ഏതായാലും നാലഞ്ചു ദിവസത്തിനകം ഞാൻതന്നെ അങ്ങോട്ടുപോകാം. പോയേ മതിയാകൂ... നീ വെറും.....

പക്ഷേ നാലഞ്ചു ദിവസം പോയിട്ട് നാലഞ്ചാഴ്ച കഴിഞ്ഞിട്ടും രുൽദുവോ മോദനോ പോകാൻ കഴിഞ്ഞില്ല. (ഇത്തവണ അവർ രണ്ടുംകൂടി ഒന്നിച്ച് റാബി കൃഷിയിറക്കാമെന്നു ഉറപ്പിച്ചതാണ്. അതുകാരണം രാവുംപകലും ഒരുപോലെ പണിയെടുക്കേണ്ടിവന്നു.) ഇതിനിടയ്ക്കു ദാനിയുടെ വീട്ടിൽനിന്നും ഒരുകത്ത് വന്നു "ദാനിയുടെ നാത്തൂനു സുഖമായി. പക്ഷേ ദാനി പ്രസവം കഴിഞ്ഞേ അങ്ങോട്ടു വരൂ. വേറെ വിശേഷമൊന്നുമില്ല."

മോദനു സമാധാനമായി. രുൽദുവും ഒന്നുരണ്ടു ദിവസം ബഹളംകൂട്ടിയതിനുശേഷം നിശ്ശബ്ദനായി പിന്നീട് രണ്ടുപേരും കൃഷിപ്പണിയിൽ മുഴുകി. തൻമൂലം മറ്റു കാര്യങ്ങൾ അവർ മറന്നു.

ഒരുദിവസം പൊടുന്നനെ 'ഭൂകമ്പം' ഉണ്ടായി. ഭൂമി മുഴുവൻ വിണ്ടുകീറി ഒക്കെ നശിച്ചു. അനിയൻ മോദനെ കാണാൻവന്നു. അവൻ പൊട്ടിക്കരഞ്ഞു. മോദൻ വീണ്ടും വീണ്ടും ചോദിക്കുകയും അല്പം ദേഷ്യപ്പെടുകയും ചെയ്തപ്പോൾ അവൻ കാര്യം പറഞ്ഞു--ഘ്വണയുടെ മൂത്ത മകൻ ഇന്ന് അവനെ ചീത്ത പറഞ്ഞു.

"അതിനു എന്തു കാരണമുണ്ടായി?" മോദൻ സ്വയം നിയന്ത്രിച്ചുകൊണ്ട് ചോദിച്ചു.

"ഞാൻ അവരുടെ കൃഷിക്കാരുമായി സംസാരിച്ചിട്ട് പരുത്തി വയലിൽകൂടി കാളവണ്ടി കൊണ്ടുവന്നപ്പോൾ അവൻ ദൂരെനിന്നേ എന്തോ അനാവശ്യം പറഞ്ഞു. തൊട്ടടുത്തെത്തിയപ്പോൾ എന്നോട് പറഞ്ഞു, 'മേലിൽ ഇതുവഴി കാളവണ്ടി കൊണ്ടുപോയേക്കരുത് പറഞ്ഞേക്കാം.'

(അനിയൻ ദേഷ്യപ്പെട്ട് നേരെ അവിടെനിന്നു വരികയായിരിക്കും. കാര്യം തണുക്കുന്നതിനു മുമ്പ് മോദനോട് ഇക്കാര്യം പറഞ്ഞാൽ അയാൾ കിടന്നു ബഹളം കൂട്ടുമെന്നു അവൻ ഓർത്തുകാണില്ല.)

മോദൻ ഉടനെ ചാടി എണീറ്റു. ഫ്വണയുടെ മകൻെറ പേരെടുത്തു പറഞ്ഞ് അവൻെറ വീട്ടുകാരെ ചീത്ത പറഞ്ഞു. എന്നിട്ട് മുറിയ്ക്കുള്ളിലേക്കുപോയി. അനിയന് തൻെറ ബുദ്ധിമോശത്തിൽ പശ്ചാത്താപം തോന്നി. ചേട്ടനെ ശാന്തനാക്കാൻ ശ്രമിച്ചുകൊണ്ട് അവൻ അയാളെ പിടിച്ച് കട്ടിലിലിരുത്തിക്കൊണ്ട് പറഞ്ഞു. "വഴക്കിടാനായിരുന്നെങ്കിൽ ഫ്വണയുടെ രണ്ടു മക്കളെ നേരിടാൻ ഞാൻ മതിയായിരുന്നു." പക്ഷേ എങ്ങനെയെങ്കിലും സംഗതി ഒത്തുതീർപ്പിലാക്കണമെന്നു അവൻ ആഗ്രഹിച്ചു. അവൻ വിചാരിച്ചാലും കാര്യം നേരെയാവുന്ന ലക്ഷണം കണ്ടില്ല, പക്ഷേ ഭാഗ്യവശാൽ രുൽദു അപ്പോൾ അങ്ങോട്ടു വന്നു സംഗതി മുഴുവൻ അറിഞ്ഞപ്പോൾ അയാളുടെ മുഖം ചുളിഞ്ഞു.

"സംഗതി വളരെ മോശമായിപ്പോയി. ഇനി മിണ്ടാതിരുന്നിട്ടും കാര്യമില്ല. കുത്താൻവരുന്ന കാളയ്ക്കു മൂക്കുകയറിട്ടേ പറ്റൂ....."

രുൽദുവിൻെറ ദേഷ്യം കണ്ടിട്ട് അനിയനു സഹിച്ചില്ല എങ്കിലും അവൻ ഒന്നും പറഞ്ഞില്ല. സന്ധ്യക്കു അനിയൻ വീട്ടിൽ ചെന്നപ്പോൾ അവൻെറ മനസ്സ് ശാന്തമായിരുന്നു.

പക്ഷേ ഏറെനേരം അവൻ പുറകോട്ട് തിരിഞ്ഞ് നോക്കുന്നതു കണ്ടു. വെടിമരുന്നുശാലയിൽ തീക്കൊള്ളി എറിഞ്ഞിട്ട് പോന്നപോലത്തെ പരിഭ്രമം.

മോദൻ അന്നുരാത്രി രുൽദുവിൻെറ വീട്ടിൽ ഉറങ്ങി. അവർ രണ്ടു പേരും മദ്യപിച്ചിട്ട് വളരെ നേരം സംസാരിച്ചു. അർദ്ധരാത്രി വരെ ഉറക്കെ സംസാരിച്ചുകൊണ്ടിരുന്നു. തൻെറ സാമർഥ്യം കൊണ്ട് മോദൻ ശാന്തനായി എന്ന് രുൽദുവിനു തോന്നി. പക്ഷേ ഉറങ്ങാൻ നേരത്തു പെട്ടെന്നു മോദൻ പറഞ്ഞു. "സഹോദരാ ഇനി ആരേയും പേടിക്കാനില്ല."

"എന്തിന്?" രുൽദു സ്തബ്ധനായി മോദൻെറ നേരെ നോക്കി പക്ഷേ രാത്രിയിലെ ഇരുട്ടു കാരണം അയാളുടെ മുഖഭാവം വ്യക്തമായി കാണാൻ കഴിഞ്ഞില്ല.

"ഒന്നിനേയും പേടിയില്ല....."

രുൽദുവിന് ആ ശബ്ദത്തിൽനിന്നും ഒന്നുമനസ്സിലായി – സംഭവിക്കേണ്ടതു ഏതായാലും സംഭവിച്ചു. ഇനി സംഗതി എങ്ങനെയെങ്കിലും ഒതുക്കിത്തീർക്കണം. പിന്നെ മോദൻ ഉറങ്ങി. പക്ഷേ രുൽദുവിനു നേരം വെളുക്കുന്നതുവരെ ഉറക്കംവന്നില്ല.

അടുത്ത ദിവസം മോദൻ നിലം ഉഴുതിട്ട് രുൽദുവിൻെറ വയലിലേക്കുപോയി. രുൽദു അവനെ അനുഗമിച്ചു. തിരിച്ചുപോകാൻ നേരത്തു അവൻ കുട്ടികളെ പറഞ്ഞുമനസ്സിലാക്കുന്ന മട്ടിൽ മോദനോട് പറഞ്ഞു. "ഞാൻ വരുന്നതുവരെ നീ ഇവിടെത്തന്നെ നിൽക്ക്. കളത്തിൽ മകനെ ഇരുത്തിയിട്ട് ഞാൻ ആഹാരവുംകൊണ്ട് വേഗം വരാം."

മോദനു അവൻ പറഞ്ഞതൊന്നും മനസ്സിലായില്ല. അയാൾ മിണ്ടാതെ

കലപ്പയുമെടുത്തു ജോലി തുടർന്നു. മണ്ണിൽ കുഴിഞ്ഞിറങ്ങുന്ന കലപ്പ യിലേക്കു നോക്കിയപ്പോൾ അയാളുടെ മനസ്സിനു അല്പം സമാധാനം കിട്ടി. രുൽദുവിൻെറ കൊച്ചുകാളയ്ക്കു നല്ല ഗതിവേഗം ഉണ്ടായിരുന്നു. അയാൾ താഴോട്ട് നോക്കിയപ്പോൾ കലപ്പ കൊണ്ട് കാളയുടെ കാലിൽ മുറിവേറ്റ് ചോര ഒഴുകുന്നപോലെ തോന്നി.

കാളയെ, നിയന്ത്രിക്കാൻ അയാൾ ശ്രമിച്ചു. പക്ഷേ രണ്ടു കാളകളും നിയന്ത്രണംവിട്ട് വേഗത്തിൽ മുമ്പോട്ടുപാഞ്ഞു.

പത്തു ചാല് ഉഴുതുകാണും; അപ്പോഴേക്കും നേരം ഉച്ചയായി. കാള കളെ കെട്ടിയിട്ടിട്ട് അയാൾ വരമ്പത്ത് ഇരുന്നു. അയാളുടെ കാള കണ്ണടച്ച് അയവിറക്കിക്കൊണ്ടിരുന്നു. പക്ഷേ രുൽദുവിൻെറ കാള ദേഷ്യത്തോടെ ചുറ്റും നോക്കുന്നത് കണ്ടു.

മോദൻ അകലേക്കു നോക്കി. അങ്ങ് അകലെ പരുത്തിയുടെ ഉണ ങ്ങിയ കമ്പുകൾ കണ്ടപ്പോൾ ജയിലിലെ അഴികൾ ഓർമ്മവന്നു. ഇട യ്ക്കിടെ കടുകുവിതച്ചിരുന്നു. ആ ഭാഗത്ത് ആകെയുള്ള കൃഷിഭൂമിയിൽ പകുതിയിലധികം ഏ്ളണയുടെ മക്കളുടേയും മീരാബിൻേറയും വകയാ യിരുന്നു.

അയാൾ വേഗം എഴുന്നേറ്റ് കാളകളെ രണ്ടും ഉഴാനായി മുമ്പോട്ടു തള്ളിനീക്കി. കാളകൾ പേടിച്ച് വേഗം മുമ്പോട്ടുനീങ്ങി. അയാൾ പ്രയാ സപ്പെട്ട് ഉഴവ് തുടർന്നു.

രണ്ടു കാളകൾക്കും ഓരോ അടി കൊടുത്തു. കാള ഭയന്ന് വേഗം നടന്നപ്പോൾ കലപ്പ നീക്കുന്നതു പ്രയാസമായി.

"രണ്ടിനേയും ഞാൻ ശരിപ്പെടുത്തും." പല്ലുകടിച്ചുകൊണ്ട് മോദൻ കാളകളെ വീണ്ടും അടിച്ചു. വളരെവേഗം നാലു ചാല് ഉഴുതു.

പക്ഷേ അല്പം കഴിഞ്ഞ് അയാൾക്കു കാലും കൈയും തളരു ന്നതുപോലെ തോന്നി. കാളയെ സ്നേഹത്തോടെ തലോടിക്കൊണ്ട് അയാൾ സാവധാനം ഉഴാൻ തുടങ്ങി.

അടുത്ത കണ്ടത്തിൽ ഉഴുതുകൊണ്ടിരുന്നപ്പോൾ പൊടുന്നനെ ആരൊക്കെയോ തൻെറ മുമ്പിൽ നിൽക്കുന്നപോലെ അയാൾക്കു തോന്നി. ഒരാളുടെ മൂക്കും താടിയും ഏ്ളണയുടേതുപോലെ. ഒരാളുടെ കണ്ണ് ദാനിയുടേതുപോലെ. ശരീരം നിഹാലിച്ചിറ്റയുടേതുപോലെയും. ഒരാൾ ആകെക്കൂടി ഒരു ഭൂതത്തെപ്പോലെ.

അയാൾ ഞെട്ടി തലയുയർത്തി നോക്കി. വടി കൊണ്ട് പതുക്കെ കാളകളുടെ പുറകിൽ തട്ടി. "മക്കളെ! പതുക്കെ പതുക്കെ മതി."

രുൽദു ആഹാരവുംകൊണ്ട് വന്നപ്പോഴേക്കും നിലം പകുതിപോലും ഉഴുതുകഴിഞ്ഞിരുന്നില്ല. ആഹാരം കഴിക്കാനിരുന്നപ്പോൾ രുൽദു നിഹാ ലിച്ചിറ്റയുടെ മൂത്തമകൻെറ കാര്യം പറഞ്ഞുരസിച്ചു. അവൻെറ ഭാര്യ പ്രസവിക്കാൻ അമ്മയുടെ അടുത്തേയ്ക്കു പോയിരിക്കുകയാണ്. അവൻ ഒരു ദിവസം അർദ്ധരാത്രി ചെരുപ്പുകുത്തിയുടെ വീട്ടിൽ ചെന്നു--അ മ്മയുടെ ചെരിപ്പിൻെറ കാര്യം ചോദിക്കാനെന്ന വ്യാജേന. ഒടുവിൽ അവിടെ നിന്നും വിഷണ്ണനായി മടങ്ങേണ്ടി വന്നു - മണ്ടൻ, വിവരമി

ല്ലാത്തവൻ, പോകുന്നെങ്കിൽ തന്നെ വല്ല നല്ല പെണ്ണിൻേറയും വീട്ടിൽ പോകരുതോ? കാക്കയെപ്പോലെ ചെളിയിൽ ചികയുന്നതെന്തിനാണ്. ആ ചെരുപ്പുകുത്തിപ്പെണ്ണിനെ ഒന്നു നോക്ക്. വൃത്തികെട്ട രൂപം.

അക്കാര്യം പറഞ്ഞു നിർത്തിയിട്ട് രുൽദു അടുത്ത കാര്യം തുടങ്ങി. രുൽദു തന്നെ സന്തോഷിപ്പിക്കാനായി പറയുകയാണെന്നു മോദനു തോന്നി. അയാൾ ആഹാരം കഴിച്ചുകൊണ്ടിരുന്നതു നിർത്തി.

അന്നു വൈകിട്ട് രുൽദുവിനെ കാണാതെ മോദൻ വീട്ടിൽ ഒളിച്ചുവച്ചിരുന്ന മദ്യം കുടിച്ചു. ആഹാരം കഴിച്ചിട്ട് രണ്ടുപേരും കട്ടിലിൽ കിടന്നപ്പോൾ മോദൻ തിരിഞ്ഞുകിടന്നു. അനിയൻ പറഞ്ഞ കാര്യങ്ങൾ ദേഹത്തു മുള്ളുപോലെ വന്നുകൊള്ളുന്നു. സഹിക്കവയ്യാതായപ്പോൾ വേഗം കട്ടിലിൽ എഴുന്നേറ്റിരുന്നു.

"എന്താ കാര്യം?" രുൽദു ഉറക്കച്ചടവോടെ പരിഭ്രമിച്ചു ചോദിച്ചു.

"കാര്യം ഒന്നുമില്ല." വിറയ്ക്കുന്ന കൈകളോടെ തലേക്കെട്ട് നേരെയാക്കിക്കൊണ്ട് അയാൾ പറഞ്ഞു. "വെറുതെ ഒന്നു പേടിച്ചു അത്രേയുള്ളു."

"കുടത്തിൽ നിന്നും അല്പം വെള്ളമെടുത്തു കുടിക്ക്." രുൽദു കിടന്നുകൊണ്ട് പറഞ്ഞു. പക്ഷേ മോദൻ തലേക്കെട്ട് ശരിയാക്കുന്നതു കണ്ടപ്പോൾ അവൻ എഴുന്നേറ്റിരുന്നു. "പിന്നെ നീ ഇപ്പോൾ എങ്ങോട്ടു പോകയാണ്?"

"വീട്ടിലേക്ക്."

"വീട്ടിലേക്കോ?"

"അതെ."

മോദൻ മിണ്ടാതെ നടന്നു. രുൽദു സത്യത്തിൽ അമ്പരന്നുപോയി. അവനും ചെരുപ്പിട്ടുകൊണ്ട് തലേക്കെട്ടും കെട്ടി അയാളുടെ പുറകെ തിരിച്ചു. പുറത്തു എത്തിയപ്പോൾ മോദൻെറ കാലിടറുന്നതു അവൻ ശ്രദ്ധിച്ചു. അവൻ നടപ്പിനു വേഗത കൂട്ടി. പക്ഷേ മോദൻ വളരെ വേഗം നടന്നിരുന്നതുകൊണ്ട് രുൽദുവിനു ഒപ്പമെത്താൻ കഴിഞ്ഞില്ല. രുൽദു ഇടയ്ക്കുവച്ചുതന്നെ പിൻതിരിഞ്ഞു. പിന്നീട് മോദൻ കുന്തവുമെടുത്തു നിഹാലിച്ചിറ്റയുടെ വീടിനടുത്തെത്തിയപ്പോൾ രുൽദുവും പേടിച്ചുപേടിച്ചു വീട്ടിൽനിന്നു മഴുവുമായി അവൻെറ കൂടെ എത്തി. (അവനും ഇന്നു മോദനെപ്പോലെ വല്ലാത്ത ആവേശം) "സഹോദരാ നീ നിൻെറ ദേഷ്യം ഒന്നടക്ക്. അതാവും നല്ലത്." രുൽദു പുറകിൽനിന്നും മോദനെ ആശ്വസിപ്പിച്ചു. മോദൻ പുറകോട്ടു തിരിഞ്ഞു നോക്കിയിട്ട് ഉറക്കെ അലറി. "കൊല്ലും. ഇന്നു ഞാൻ അവൻമാരെയൊക്കെ കൊല്ലും..... ധൈര്യമുള്ളവൻ പുറത്തുവരട്ടെ... വന്ന് ഒരുകൈ നോക്കട്ടെ."

പൊടുന്നനെ ഗ്രാമം മുഴുവൻ ഞെട്ടി. ആളുകൾ വീടുകൾക്കുള്ളിൽ പേടിച്ചു അനങ്ങാതിരുന്നു. ഫ്ലണയുടെ വീട്ടിൽ മാത്രം ശബ്ദം കേൾക്കാമായിരുന്നു.

മോദൻ വളവിൽക്കൂടി നേരെ ഓടി ഫ്ലണയുടെ പടിപ്പുരയുടെ മുമ്പി

ലെത്തി. ഏ്വണയുടെ പേരെടുത്തു പറഞ്ഞുകൊണ്ട് അയാൾ അട്ടഹസിച്ചു. "വരിനെടാ ഏ്വണയുടെ മക്കളേ! ധൈര്യമുണ്ടെങ്കിൽ നിൻെറ കൂലി പട്ടാളത്തെ പുറത്തേക്കു വിടൂ. ഞങ്ങളുടെ വരമ്പ് മാറ്റാൻ ധൈര്യം ആർക്കാടാ." കോപം കൊണ്ട് അയാൾ നിന്നു ജ്വലിച്ചു.

ഏ്വണയുടെ വീട്ടിൽ മട്ടുപ്പാവിൽ നിന്നുകൊണ്ട് ആരോ എത്തി നോക്കി. ഒപ്പം അകത്തുനിന്നും നിലവിളി മുഴങ്ങി. മോദൻ മട്ടുപ്പാ വിലേക്കു നോക്കിയിട്ട് രണ്ടടി പിന്നോക്കംവച്ചിട്ട് തെരുവിൻെറ ഒത്ത നടുക്കു സർവ്വശക്തിയും ഉപയോഗിച്ച് കുന്തം കുത്തിനിർത്തി. എന്നിട്ട യാൾ വീണ്ടും വെല്ലുവിളിച്ചു. "ജീവനുള്ള ഏതവനെങ്കിലും ഉണ്ടെങ്കിൽ പുറത്തു വാ."

"ദാ വരുന്നു. പേടിച്ച് ഓടിക്കളയരുത്...."

ഏ്വണയുടെ മുറ്റത്തുനിന്നും മറുപടി കിട്ടി. വാതിൽ തുറന്നതോടെ ഇരട്ടക്കുഴൽ തോക്കിൽനിന്നും വെടിപൊട്ടി.

മോദൻ മതിമറന്നു കുന്തവും കൈയിൽ പിടിച്ചുകൊണ്ട് വാതിൽ ക്കൽനിന്ന ഏ്വണയുടെ ഇളയ മകൻെറ നേരെ പാഞ്ഞു. പക്ഷേ അവൻ പിന്നോക്കം ചെന്നു വാതിൽക്കൽ മറഞ്ഞുനിന്നു. കുന്തം തറയിൽതട്ടി താഴെവീണു. മോദൻെറ കാൽ തെന്നി.

"സൂക്ഷിച്ചുവേണം മോദൻ!" പുറകിൽനിന്നും രുൽദു മുന്നറിയിപ്പു കൊടുത്തു.

പക്ഷേ പൊടുന്നനെ കൈയിൽ വെട്ടുകത്തിയുമായി സജ്ജൻ അങ്ങോട്ടു പാഞ്ഞുവന്നു. അവൻ മോദൻെറ നേരെ കുതിച്ചു. ഒക്കെ ഞൊടിയിടയിലാണു സംഭവിച്ചത്. രുൽദു അടുത്തെത്തുന്നതിനു മുമ്പു തന്നെ സജ്ജൻ അരിവാൾ കൊണ്ട് രണ്ടു പ്രാവശ്യം മോദനെ വെട്ടി.

"വീട്ടുകാർ തമ്മിൽ പരസ്പരം വെട്ടിമരിക്കുകയോ, എടാ ശത്രു ക്കളേ!" രുൽദു സജ്ജൻെറ അടുത്തുചെന്നു വിളിച്ചുകൂവി. എന്നിട്ട് സജ്ജനെ മഴു കൊണ്ട് വെട്ടി.

വെട്ടേറ്റതോടെ സജ്ജൻ കാലിടറി ഭിത്തിയിൽ ചെന്നിടിച്ചു. പക്ഷേ പല്ലുകടിച്ചുകൊണ്ട് അവൻ എഴുന്നേറ്റ് രുൽദുവിനെ ആക്രമിക്കാൻ ചെന്നു. രുൽദു തൻെറ മഴു കൊണ്ട് അവൻെറ മഴുവിൻെറ പിടി തെറിപ്പിച്ചു. രുൽദു അലറി. "പോടാ സജ്ജൻ. നിൻെറ കുടുംബം നശിക്കും. എൻെറ കൈ കൊണ്ട് നീ നശിക്കും. അതിനുമുമ്പ് പോ ഇവിടുന്ന്."

സജ്ജൻ ഓടി ഏ്വണയുടെ വീട്ടിനുള്ളിൽ മറഞ്ഞു. അകത്തുനിന്നും അവൻെറ അലർച്ച രുൽദു കേട്ടു. "ഇവൻ ഈ ശത്രു ഞങ്ങളുടെ കുടുംബം തകർത്തു. മോദൻ! നിന്നെ ഞാൻ നശിപ്പിക്കും..."

മോദൻ താഴെ കിടക്കുകയായിരുന്നു. അവൻെറ കുർത്തയും മുണ്ടും തലപ്പാവും ചോരയിൽ കുതിർന്നു. അതു കണ്ടപ്പോൾ രുൽദുവിൻെറ ഹൃദയം ആഞ്ഞടിച്ചു. തൻെറ ഉള്ളിൽ ഒരു ഭയങ്കര രാക്ഷസൻ സട കുടഞ്ഞെഴുന്നേറ്റപോലെ അവനു തോന്നി. കൺമുമ്പിൽ തീജ്ജ്വാലകൾ പടർന്നുയരുന്നപോലെ. അവൻ ഉറക്കെ അലറി. അതൊരു വെല്ലുവിളി

യായിരുന്നു.

"വീട്ടിലുള്ളവരെ തമ്മിൽ കൂട്ടിയടിപ്പിക്കുന്ന നാരദൻമാരെ, ധൈര്യമുണ്ടെങ്കിൽ പുറത്തു വാ. നിങ്ങളുടെ ഇരട്ടക്കുഴൽ തോക്കൊന്നു കാണട്ടെ. ഒറ്റ വെട്ടിനു നിന്നെയൊക്കെ നശിപ്പിച്ചില്ലെങ്കിൽ എന്റെ പേരു രുൽദുവെന്നല്ല......"

പക്ഷേ വേഗം പടിപ്പുര അകത്തുനിന്നും ആഞ്ഞടച്ചു. അകത്തു ഏണയുടെ പുത്രവധുക്കൾ സജ്ജനേയും തങ്ങളുടെ ഭർത്താക്കൻമാരേയും സമാധാനിപ്പിക്കുന്ന ശബ്ദം കേട്ടു.

"വരിനെടാ ചെറ്റകളേ, ആണുങ്ങൾ പെണ്ണുങ്ങളുടെ വാക്കു കേട്ട് പിൻതിരിയാറില്ല. വലിയ വില്ലാളിവീരൻമാർ ഒന്നു പുറത്തു വരട്ടെ. എന്റെ ഏക സ്നേഹിതനെ പെണ്ണുങ്ങളെപ്പോലെ ആക്രമിച്ച വീരൻമാർ..." രുൽദുവിന്റെ വെല്ലുവിളി ഗ്രാമം മുഴുവൻ ഉയർന്നുകേട്ടു.

"അന്തസ്സില്ലാത്തവർ കൈയിൽ വളയുമിട്ട് അകത്തു ഒളിച്ചിരിക്കുന്നു. കുറുനരികൾ..... പോയി തുലയ്, നാണമില്ലാത്ത വർഗ്ഗം." അവൻ വീണ്ടും അലറി.

ക്രമേണ അവിടെ നിശ്ശബ്ദത വ്യാപിച്ചു. പെട്ടെന്നു തന്റെ പുറകിൽ ആരോ ഓടി വരുന്ന ശബ്ദം രുൽദു കേട്ടു. അവൻ മഴു മുറുകെ പിടിച്ചു.

"ഞാൻ ഇങ്ങെത്തി സഹോദരാ." തോളത്തു തൂമ്പയുമായി ദൂരെ നിന്നും അനിയൻ വരുന്നതു കണ്ടു.

അനിയൻ അടുത്തു വന്നപ്പോൾ കണ്ട കാഴ്ച അവനെ തളർത്തി. അല്പനേരം അമ്പരന്നു നിന്നിട്ട് അവൻ അലറി. "ചേട്ടാ എന്താ ഈ കാട്ടിയത്? എന്നോട് ഒരു വാക്കു പറഞ്ഞാൽ മതിയായിരുന്നല്ലോ. ഒരുത്തനെപോലും ഞാൻ വെറുതെ വിടില്ലായിരുന്നു." അവൻ പല്ലുകടിച്ചിട്ട് കോപം കൊണ്ട് മതിമറന്നു തൂമ്പ സർവ്വശക്തിയും ഉപയോഗിച്ച് ഏണയുടെ പടിവാതിലിൽ വെട്ടി. "നീയൊക്കെ എവിടെ ഒളിച്ചിരിക്കാനാണ്, ചുണകെട്ടവൻ."

പക്ഷേ വളരെ നേരത്തേക്കു അകത്തുനിന്നു യാതൊരു ശബ്ദവും കേട്ടില്ല. ആരും ഒട്ടു പുറത്തു വന്നതുമില്ല. രുൽദുവും അനിയനുംകൂടി കുറെനേരം വെല്ലുവിളിയും ശകാരവും തുടർന്നു. പിന്നെ രുൽദുവിനു തന്റെ ബുദ്ധിശൂന്യത ഓർമ്മവന്നു- മോദന്റെ ശരീരത്തുനിന്നും രക്തം ധാരാളം വാർന്നൊലിച്ചുകൊണ്ടിരുന്നു.

"അനിയാ വേഗം നമുക്കു മോദനെ കൊണ്ടുപോകാം. പിടിക്കു." രുൽദു ഇരുന്നിട്ട് മോദന്റെ കൈകൾ തന്റെ തോളത്ത് ഇട്ടു. മോദനെ താങ്ങി എടുത്തു.

ഇതൊക്കെ നിമിഷനേരം കൊണ്ട് നടന്നു.

അവർ രണ്ടുപേരുംകൂടി മോദനേയും കൊണ്ട് വീട്ടിലെത്തിയപ്പോഴേക്കും കളത്തട്ടിൽ സ്ഥലത്തെ പ്രധാന ദിവ്യൻമാർ ഒത്തുകൂടി. മഫ്ലറും ജീവൻസിങ്ങും രത്തനും സുന്ദറും മറ്റും മോദന്റെ വീട്ടിൽ എത്തി. മീരാബും ഗ്രാമത്തലവനും ഏണയുടെ വീട്ടിൽ എത്തിക്കഴിഞ്ഞിരുന്നു.

മോദൻെറ മുറിവ് അഗാധമായിരുന്നു. ഒരുവെട്ട് തലയിലും ഒന്നു തോളത്തും മറ്റൊന്നു വലത്തെ കാലിലും കൊണ്ടിരുന്നു. വെട്ടുകൊണ്ട് കാലിലെ എല്ല് മുറിഞ്ഞിരുന്നു. ഇരട്ടത്തോക്കിലെ രണ്ടുമൂന്നുണ്ടകൾ തുടയിൽ കൊണ്ടിരുന്നു.

ഒരെണ്ണം ഇടതുതോളിലും കൊണ്ടതുപോലെ തോന്നി. ചോര വാർന്നൊലിച്ചതുകൊണ്ട് ശരീരമാകെ വിളർത്തിരുന്നു. എങ്കിലും പാലും നെയ്യും കൊടുക്കുകയും മുറിവ് കെട്ടുകയും ചെയ്തപ്പോൾ ബോധം വീണു. പക്ഷേ ഹർകൗർ ബോധം കെട്ടുവീണു. നിഹാലിച്ചിറ്റയും മറ്റു സ്ത്രീകളുംകൂടി ഒരുവിധം അവരെ പരിചരിച്ചു.

രാത്രി മുഴുവൻ രുൽദുവും അനിയനും മോദൻെറ അടുത്തുതന്നെ ഇരുന്നു. നാട്ടുപ്രമാണിമാർ പ്രശ്നം ഒതുക്കിത്തീർക്കാൻ അങ്ങോട്ടു മിങ്ങോട്ടും ഓടിക്കൊണ്ടിരുന്നു. മോദനെ ആശുപത്രിയാലാക്കാമെന്ന് ആദ്യം ഒരഭിപ്രായം വന്നു. പക്ഷേ അയാൾ അതു നിരസിച്ചു. ഒത്തുതീർപ്പു ശ്രമങ്ങൾക്കു ജീവൻസിങ്ങ് ആലോചിച്ചപ്പോൾ മോദൻ ഒരുവിധം പറഞ്ഞൊപ്പിച്ചു. "സ്റ്റേഷനിൽ പോകേണ്ട, ഒത്തുതീർപ്പും വേണ്ട. ജീവനോടിരുന്നാൽ പകരം വീട്ടിക്കൊളളാം.... ഇല്ലെങ്കിൽ ഇങ്ങനെമതി."

എല്ലാവരും റാബികൃഷി ആരംഭിച്ചു. ഖാരിഫ് വിളയെടുത്തിട്ട് ജോലി ഒതുക്കി. അല്പം താമസിച്ചു നട്ട പരുത്തി ബാക്കി കിടപ്പുണ്ടായിരുന്നു--അതും ഏതാനും പേരുടെ മാത്രം. സാവകാശം കിട്ടിയപ്പോഴും രുൽദുവും അനിയനും രാവും പകലും ഒരുപോലെ വിഷമത്തിലായിരുന്നു. രണ്ടുപേരും ഒറ്റ, കൂടെ രുൽദുവിൻെറ പയ്യനും. മൂന്നുനാലിടത്തായിട്ടാണു കൃഷിഭൂമി. എല്ലാംകൂടി നോക്കാൻ ആവുന്നില്ല. റാബികൃഷി കഷ്ടിച്ച് പകുതിസ്ഥലത്തേ ഇറക്കാൻ സാധിച്ചുളളു. ഇതുവരെ അനിയൻെറ പരുത്തി വിൽക്കാനും കഴിഞ്ഞില്ല.

മോദൻെറ മുറിവുകൾ മിക്കവാറും ഉണങ്ങിയിരുന്നു. പക്ഷേ കാലിലെ മുറിവിൽനിന്നു ഇപ്പോഴും പഴുപ്പ് വരുന്നുണ്ടായിരുന്നു. നീരു കൂടിയും കുറഞ്ഞും ഇരുന്നു. വടികൂടാതെ അല്പംപോലും നടക്കാൻ വയ്യായിരുന്നു. രാത്രി തണുപ്പടിക്കുന്നതുകൊണ്ട് കാലിൽ കൂടെക്കൂടെ വേദന ഉണ്ടാകുമായിരുന്നു.

ഈ സംഭവം കഴിഞ്ഞ് നാലുദിവസം കഴിഞ്ഞ് വരിയാമ വിവരമന്വേഷിച്ച് എത്തി. രാത്രി അവൻ അവിടെ തങ്ങി. വീരവാദം പറഞ്ഞ് ആളുകളെ മുഷിപ്പിച്ചു. ആൾക്കാരെ കൊണ്ടുവന്നു ഫ്ലണയുടെ മക്കളെ പാഠംപഠിപ്പിക്കുമെന്നു ആദ്യം പറഞ്ഞു. സ്റ്റേഷനിലും പോലീസ് ഉദ്യോഗസ്ഥൻമാരുടെ ഇടയിലും തനിക്കു പിടിയുളളതുകൊണ്ട് ശത്രുവിനെ വകവരുത്തുമെന്നു വീമ്പടിച്ചു. അതുമല്ലെങ്കിൽ വേറെ ഏതെങ്കിലും കേസിൽ അവരെ കുടുക്കാമെന്നായി. മോദനും രുൽദുവും മിണ്ടാതെ കേട്ടുകൊണ്ടിരുന്നു. എങ്കിലും വരിയാമ വെറും അല്പനും നിസ്സാരനുമായി മോദനു തോന്നി. അയാൾക്കു ദുഃഖം വന്നു.

അടുത്ത ദിവസം പോകാൻ തുടങ്ങിയപ്പോൾ അവൻ വളരെ വിനീതനായി പറഞ്ഞു. "കൊച്ചുമോൾക്കു ഒന്നേകാൽ മാസം പ്രായമാകുമ്പോൾ

ഞാൻ ദാനിയെ കൊണ്ടാക്കാം. അവളെ അവിടെ താമസിപ്പിക്കാൻ പറ്റിയ സമയമല്ല ഇത് എന്നറിയാം. ഇവിടെ നടന്ന വഴക്കുതന്നെ ഞങ്ങൾ അവളോട് പറഞ്ഞിട്ടില്ല. പക്ഷേ എന്തുചെയ്യാം? കുട്ടിക്കു ഏഴോ എട്ടോ ദിവസമേ പ്രായമായുള്ളു. കൂടാതെ കഴിഞ്ഞ മാസം അവൾക്കല്പം അസുഖം കൂടുകയും ചെയ്തു. തൻമൂലം അവൾ വല്ലാതെ ക്ഷീണിച്ചിരിക്കുകയാണ്..... എങ്കിലും നിങ്ങൾ എന്തു നിശ്ചയിക്കുന്നുവോ അതുപോലെ ചെയ്യാം, അതിനു ഞങ്ങൾ അന്യരല്ലല്ലോ....."

"അവനോട് എന്തു പറയാനാണ്? അവൻ പച്ചക്കള്ളമാണു പറയുന്നതെന്ന് മോദനു സംശയം തോന്നി. ആദ്യത്തെ സന്താനം പെണ്ണ്- ഇതെങ്ങനെ സംഭവിച്ചു. ഈശ്വരൻ അങ്ങനെ ചെയ്യുമോ.... അതു സത്യമാണെന്നു തോന്നുന്നില്ല.

വരിയാമ പോയിക്കഴിഞ്ഞ് രുൽദു ചിരിച്ചുകൊണ്ട് പറഞ്ഞു. "എന്താ നിന്റെ വീട്ടിൽ ആണുമാത്രമേ ഉണ്ടാകാവൂ എന്നുണ്ടോ? കൂടാതെ പെൺകുട്ടികൾ നമ്മെ നശിപ്പിക്കുമെന്നുണ്ടോ? ഈശ്വരൻ വരുത്തുന്നതാണ്. അദ്ദേഹത്തോട് ഒന്നും മറുത്തു ചെയ്യാനാവില്ലല്ലോ."

എന്തെങ്കിലുമാകട്ടെ. ഈശ്വരൻ തരുന്നതു സ്വീകരിക്കുക. കിട്ടിയ മകളെ തിരിച്ചു കൊടുക്കാനൊക്കുകില്ലല്ലൊ. എന്തൊരു നിർഭാഗ്യവതിയാണു അവൾ! ജനിച്ചയുടൻ വീട്ടിൽ വഴക്ക്!

"ഞാൻ നേരിട്ടുപോയി വിവരമന്വേഷിച്ചിട്ടുവരാം. രണ്ടു സേർ നെയ്യു കൂടി കൊണ്ടുകൊടുക്കാം?" ഒരു ദിവസം രുൽദു പറഞ്ഞു.

വളരെനാളായി മോദൻ തന്നെ ഇക്കാര്യം പറയണമെന്നു വിചാരിച്ചിരിക്കുകയായിരുന്നു. പക്ഷേ എന്തോ ആലോചിച്ച് അയാൾ മൗനം പാലിച്ചുവന്നു. രുൽദുവിനോട് അല്പം സങ്കോചത്തോടെ അയാൾ പറഞ്ഞു. "ഇപ്പോൾ മോൾ അല്പം വലുതായിക്കാണും. നിന്റെകൂടെ അയയ്ക്കുമെങ്കിൽ നീ കൂട്ടിക്കൊണ്ടുവരു..... പക്ഷേ ഇവിടുത്തെ കാര്യമൊന്നും പറയണ്ട. അവൾ വെറുതെ വിഷമിക്കും."

മോദന്റെ ആ അവസ്ഥ കണ്ട് രുൽദുവിനു ചിരിവന്നു.

സർവ്വജോലിയും ഇടയ്ക്കുവച്ചു നിർത്തിയിട്ട് രുൽദു അങ്ങോട്ട് യാത്രതിരിച്ചു. നെയ്യിന്റെ കാര്യം ആലോചിച്ചപ്പോൾ അവൻ ഹർകൗറിനോട് പറഞ്ഞു - 'ദാനിയെ കൊണ്ടുവരുകയാണെങ്കിൽ ഇവിടെ കൊണ്ടുവന്നിട്ട് രണ്ടു സേർ വാങ്ങിച്ചു കൊടുക്കാം' ഹർകൗറിനു അതിഷ്ടമായില്ല.

നാലാം ദിവസം രുൽദു തിരിച്ചുവന്നപ്പോൾ നിരുൻമേഷവാനായി കാണപ്പെട്ടു. ദീർഘകാലത്തെ അസുഖത്തിനുശേഷം എണീറ്റു നടക്കുന്ന ആളെപ്പോലെ തോന്നിച്ചു. വൈകുന്നേരം എത്തിയെങ്കിലും അടുത്ത ദിവസം സന്ധ്യവരെ അവൻ മോദന്റെ അടുത്തേക്കുപോലും പോയില്ല. പോയതുതന്നെ ഉറച്ച തീരുമാനം എടുത്തുകൊണ്ടാണ് - ഒരു കാരണവശാലും മോദൻ കാര്യം അറിയരുത്. മനസ്സിനെ ഒരുവിധം നിയന്ത്രിച്ചുകൊണ്ട് അവൻ മോദന്റെ അടുത്തുചെന്നു.

"ദാനിക്കു വിശേഷമൊന്നുമില്ല, കുട്ടിക്കും സുഖമാണെങ്കിൽ നീ

എന്തുകൊണ്ട് അവരെ കൂട്ടിക്കൊണ്ടു വന്നില്ല?" മോദൻ തൻെറ മനസ്സിലെ സംശയം ചോദിച്ചു.

അവർ നാലഞ്ചു ദിവസം കഴിഞ്ഞ് ഇങ്ങോട്ടു കൊണ്ടുവരാം എന്നു പറഞ്ഞതായി രുൽദു കളളം പറഞ്ഞു. മോദൻെറ മുഖം വാടുന്നതും വേദന കൊണ്ട് നെറ്റിചുളിയുന്നതും അവൻ ശ്രദ്ധിക്കാതിരുന്നില്ല.

രുൽദു ആകാവുന്നത്ര രഹസ്യം സൂക്ഷിക്കാൻ ശ്രമിച്ചു. പിന്നെ ഒരു ദിവസം ആരോടും പറയാതെ ഗ്രാമം വിട്ടു. അനിയൻ മൂന്നാം ദിവസം രുൽദുവിൻെറ വീട്ടിൽചെന്നു അന്വേഷിച്ചപ്പോൾ മകൻ പറഞ്ഞു, 'ചന്തയിലേക്കു പോകയാണ്, നാളത്തേക്കു ഇങ്ങെത്തും എന്നു പറഞ്ഞിട്ടാണു അച്ഛൻ പോയത്. ചന്തയിൽ പോയി അന്വേഷിച്ചിട്ട് ഒരു വിവരവും കിട്ടിയില്ല.'

എട്ടാം ദിവസം അവൻ തിരിച്ചെത്തിയിട്ട് നേരെ മോദൻെറ അടുത്തേക്കു ചെന്നു. അയാൾ പുറത്തു വെയിലത്തു കട്ടിലിട്ട് പുതച്ചുമൂടി ഇരിക്കുകയായിരുന്നു. ഹർകൗർ വീടിനു പുറത്തെവിടെയോ പോയിരിക്കുകയാണെന്നു തോന്നി. രുൽദു മോദൻെറ മുഖഭാവം ശ്രദ്ധിക്കാതെ തന്നെ ഭിത്തിയോട് ചേർന്നുകിടന്ന മറ്റൊരു കട്ടിലെടുത്തിട്ട് മോദൻെറ മുമ്പിൽ ഇരുന്നു. അരിവാൾ ഒരുവശത്തു വച്ചിട്ട് തലപ്പാവഴിച്ച് അവൻ ഇടമുറിയാതെ പറഞ്ഞുതുടങ്ങി.

"സഹോദരാ, സംഭവിക്കേണ്ടതു സംഭവിച്ചു. പക്ഷേ അതുകൊണ്ട് അവർ സുഖമായി കഴിയും എന്നു വിചാരിക്കേണ്ട. ഇത്തവണ രണ്ടിലൊന്നു അറിയാം. ദാനിയുടെ ചിറ്റപ്പനോട് ഞാൻ കണക്കിനു പറഞ്ഞിട്ടാണു പോന്നത്. അടുത്ത തിങ്കളാഴ്ചയ്ക്കകം അവർ മറുപടി തരുന്നില്ലെങ്കിൽ അപ്പോൾ കാണാം ഈ രുൽദുവിൻെറ തനിനിറം. ഞാൻ മരിച്ചാലും എനിക്കൊന്നും നഷ്ടപ്പെടാനില്ല."

അവൻെറ മുഖം വെയിലത്തു ജ്വലിച്ചു. മോദനു സംഗതി പിടികിട്ടിയില്ല. നിമിഷനേരത്തേക്കു അയാൾ പരിഭ്രമിച്ചു. ക്ഷീണിച്ചുവല്ലാതായ രുൽദുവിനെ അയാൾ അമ്പരന്നുനോക്കി. രുൽദു ക്രമേണ തൻെറ മനസ്സിലെ രഹസ്യം മുഴുവൻ പറഞ്ഞുതുടങ്ങി.

ദാനിയുടെ വീട്ടുകാർ അവൾക്കു കുട്ടിയുണ്ടാകുന്നതിനു മുമ്പു തന്നെ രണ്ടായിരം രൂപാ വാങ്ങി അവളെ എങ്ങോ അയച്ചു. ഒക്കെ രഹസ്യമായി വയ്ക്കാനായിട്ടാണു വരിയാമ ഇടയ്ക്കിടെ കത്തുകളയച്ചതും നേരിട്ടുവന്നതും. ദാനിയെ ഒരു തെമ്മാടി ജാട്ടിനാണു വിവാഹം ചെയ്തു കൊടുത്തത്. അയാൾക്കു നല്ല സാമ്പത്തിക ശേഷി ഉണ്ടായിരുന്നു. അയാളുടെ പത്തുപറ നിലം വരിയാമ കൈയ്ക്കലാക്കിയിട്ട് നേരിട്ടു കൃഷി തുടങ്ങിയിരിക്കുകയാണ്. സീന്ദിനും സംഗരൂറിവിനും ഇടയ്ക്കുളള എവിടെയോ ആണു അയാളുടെ സ്ഥലം. അവിടം കണ്ടുപിടിക്കാൻ രുൽദു ഇത്രയും നാൾ അലഞ്ഞുനടന്നു. കിട്ടിയ വിവരങ്ങൾ വച്ചുകൊണ്ട് കൂടുതൽ അന്വേഷിക്കാനായി ഒരുരാത്രി അവൻ ആ ഗ്രാമത്തിൽ വഴിപോക്കൻെറ മട്ടിൽ ഒരു വീട്ടിൽ തങ്ങി. അവിടെ ഒരു ക്ഷുരകനുമായി അല്പം സംസാരിക്കാനും കഴിഞ്ഞു.

"നമുക്കു അങ്ങോട്ടു പോകേണ്ട കാര്യമേ വരില്ല." രുൽദു വിവരണം അവസാനിപ്പിച്ചുകൊണ്ട് പറഞ്ഞു. "ഞാൻ അവൻെറ ചിറ്റപ്പനോട് തറപ്പിച്ചു പറഞ്ഞിട്ടുണ്ട്, 'എനിക്കു ശരിയായ വിവരം കിട്ടിയില്ലെങ്കിൽ നിൻെറ ബന്ധുക്കൾ ഉൾപ്പെടെ എല്ലാവനേയും തട്ടും. ഞങ്ങൾ സ്വന്തം ജീവൻ പണയംവച്ചുകൊണ്ട് നടക്കുന്നവരാണ്'....... അവനു എൻെറ സ്വഭാവം നന്നായി അറിയാം. മര്യാദകേട് കാട്ടിയാൽ ഒരൊറ്റയെണ്ണം ആ വീട്ടിൽ ശേഷിക്കയില്ലെന്നു അവനു നന്നായി അറിയാം...... ഞാൻ അവനെ വെറുതെ വിടില്ല, മോദൻ."

രുൽദുവിൻെറ കണ്ണുകൾ ഒന്നു മിന്നിത്തെളിഞ്ഞു. പക്ഷേ മോദൻെറ ശരീരത്തെ രക്തം മുഴുവൻ വെള്ളമായതുപോലെ. അയാൾ മുഖം കുനിച്ചിരുന്നു. പിന്നീട് രുൽദുവിൻെറ കണ്ണിലേക്കു നോക്കാൻ അയാൾക്കു കഴിഞ്ഞില്ല.

അടുത്ത ദിവസം രാവിലെ ചായകുടിച്ചിട്ട് പുതച്ചുമൂടി മോദൻ വടിയുംകുത്തി വയലിലേക്കു പോകാൻ ഭാവിച്ചു. അമ്മ അല്പം വിഷാദത്തോടെ പറഞ്ഞു. "മോനേ നിൻെറ മുറിവ് പഴുക്കും. കാലുകൾക്കു കുറെക്കൂടി വിശ്രമം വേണം."

പക്ഷേ മോദനു ദേഷ്യംവന്നു. "അമ്മേ! എന്തിനും തടസ്സം പറയുന്ന ഈ സ്വഭാവം എന്നാ ഇനി നിറുത്തുക?"

ആ ശബ്ദം കേട്ട് ഹർകൗറിനു വിഷമം തോന്നി. (അവരുടെ കൺമുമ്പിൽ പത്തുപന്ത്രണ്ടു വർഷം മുമ്പ് നടന്ന ആ സംഭവം ഓടിയെത്തി- അന്നും ഇതുപോലെ മോദനെ താൻ തടഞ്ഞു, അവൻ ഇതുപോലെ ദേഷ്യപ്പെടുകയും ചെയ്തു. അന്നുതന്നെ 'അതു' സംഭവിക്കുകയുംചെയ്തു.) മോദൻ വാതിലിനു പുറത്തെത്തിയപ്പോൾ ചാണകം വാരുകയാണെന്നുള്ള മട്ടിൽ ഹർകൗർ അവൻ പോകുന്നതു ശ്രദ്ധിച്ചുനോക്കി. അവൻ മുടന്തി നടക്കുന്നതു കണ്ടിട്ട് അവരുടെ കണ്ണു നിറഞ്ഞു. കുറെനേരത്തേക്കു അവർക്കു കണ്ണീരടക്കാൻ കഴിഞ്ഞില്ല.

പുറത്തിറങ്ങിയപ്പോൾ മോദൻ ഹർകൗറിൻെറ കാര്യമോ തൻെറ മുറിവിൻെറ കാര്യമോ ശ്രദ്ധിച്ചില്ല. മുട്ടോളമെത്തിയ റാബി വിളകൾക്കിടയിലുടെ കടന്നുപോയപ്പോൾ താൻ തികച്ചും ഏകനാണെന്ന് അയാൾക്കു തോന്നി. നോക്കെത്താത്ത ഏതോ ഏകാന്ത വനപ്രദേശത്തേക്കു താൻ നടന്നു പോകയാണെന്നും. മരുഭൂമി പോലുള്ള പ്രതീതി..... വയലിലെത്തിയപ്പോൾ കാലിനു വല്ലാത്ത വേദന തോന്നി. ക്ഷീണം തോന്നിയപ്പോൾ അടുത്തുള്ള മരച്ചുവട്ടിൽ പോയി ഇരുന്നു. മുമ്പിലുള്ള വയലിൽ കടല നാല് അംഗുലം ഉയർന്ന് വളർന്നു നിൽക്കുന്നു. വയലിൽ ധാരാളം കള വളർന്നു നിൽക്കുന്നതു മോദൻെറ ശ്രദ്ധയിൽ പെട്ടു. ആ ദൃശ്യം തികച്ചും അപരിചിതമായിത്തോന്നി. ഒന്നു കണ്ണടച്ചിട്ട് അയാൾ മുമ്പിലേക്കു തലയുയർത്തിനോക്കി. ഫ്ലണയുടെ മക്കളുടെ കുഴൽക്കിണറിൽനിന്നുള്ള കുഴൽ വളഞ്ഞുകിടക്കുന്നതു കണ്ടിട്ട് പെരുമ്പാമ്പിനെപ്പോലെ തോന്നി. വെള്ളം കിട്ടാതെ വയൽ ഉണങ്ങി, പക്ഷേ അടുത്ത കണ്ടത്തിലെ ഗോതമ്പ് മുട്ടോളം വളർന്നിരിക്കുന്നു. 'ഇതെങ്ങ

നെവന്നു.?' പൊടുന്നനെ അയാൾക്കു സംശയമായി. പക്ഷേ ആ മണ്ണ് ഏ്വണയുടെ രക്തം കൊണ്ട് നനഞ്ഞതാണെന്നും, ഗോതമ്പിലും രക്തത്തിൻെറ ചുവപ്പുനിറമാണു കാണുന്നതെന്നും മോദനു തോന്നി.

മുകളിലേക്കു നോക്കിയപ്പോൾ സൂര്യൻ നേരെ മുകളിൽ കണ്ടു. ടിബ്ബിയിലെ മണൽ ചുട്ടു പഴുത്തു. പുതപ്പിനുള്ളിൽനിന്നും കൈ പുറത്തെടുത്തിട്ട് പൊള്ളുന്ന മണലിൽ കുത്തി. പുറകോട്ട് ചാഞ്ഞിരുന്നു. കാലുകളിൽനിന്നും പുതപ്പു മാറ്റിയിട്ട് മണലിൽ പതുക്കെ നീണ്ടുനിവർന്നു കിടന്നു.

തനിക്കുറക്കം വരുന്നപോലെ അയാൾക്കു തോന്നി. നഗ്നമായ ശരീരഭാഗങ്ങളിൽ മണലിൻെറ സ്പർശനമേറ്റപ്പോൾ ഒരു നവോൻമേഷം, അയാൾക്കനുഭവപ്പെട്ടു. കൊച്ചുകുട്ടികളെപ്പോലെ അയാൾ മണലിൽ കളിതുടങ്ങി. കൈനിറയെ മണൽ വാരിയെടുത്തു മുകളിലോട്ട് എറിഞ്ഞ് രസിച്ചു. പക്ഷേ അല്പം കഴിഞ്ഞ് കൈയിൽ മണൽ മുറുക്കെ പിടിച്ചുകൊണ്ട് അനങ്ങാതെ കിടന്നു. ശരീരമാകെ തളർന്നിരുന്നു. ഏറെനേരം മോദൻ അതേമട്ടിൽ കിടന്നു.

മുറിവിനു താഴെ കാൽവണ്ണയിൽ വല്ലാത്ത വേദന അനുഭവപ്പെട്ടു. മോദൻ ഞെട്ടി എണീറ്റിരുന്നു. വല്ലാത്ത വേദന. ഏറെനേരം വേദന അടക്കാനായി കാൽമുട്ടിൽ തലവച്ചുകൊണ്ട് കണ്ണുമടച്ച് ഇരുന്നു. കുറെ കഴിഞ്ഞ് തലയുയർത്തി നോക്കിയപ്പോൾ നേരം വൈകിയെന്നു മനസ്സിലായി. വേഗം വടിയുമെടുത്തു അയാൾ എഴുന്നേറ്റു.

പോകുന്നതിനുമുമ്പ് ഒരിയ്ക്കൽക്കൂടി അയാൾ വയലിലേക്കു ദൃഷ്ടിപായിച്ചു. പകുതി ഉഴുത നിലത്തിൽ മൺകട്ടകൾ കൂടിക്കിടക്കുന്നതു കണ്ടപ്പോൾ വല്ലാത്ത നിരാശ തോന്നി. ഒരു കണക്കിനു വടിയുംകുത്തി അയാൾ തിരിച്ച് വീട്ടിലെത്തി. പകുതിവഴി എത്തിയപ്പോൾ അയാൾ പുറകോട്ട് നോക്കി. വൃദ്ധനായ പേരാലിൻെറ താഴോട്ട് തൂങ്ങിക്കിടക്കുന്ന ഉണങ്ങിയ വള്ളികൾ കണ്ടപ്പോൾ പേരപ്പൻെറ ശോഷിച്ച കൈകളാണു ഓർമ്മവന്നത്. ആലിൻെറ കാലവും കഴിഞ്ഞു. ഇത്തവണ ഇതു വെട്ടി കത്തിക്കണം എന്നു മനസ്സിൽ കരുതി. പക്ഷേ ഉടൻതന്നെ ആ വിചാരം വളരെ തെറ്റാണെന്നു തോന്നി.

ടിബ്ബിയിലെ വൃക്ഷച്ചുവട്ടിൽ എത്തിയപ്പോൾ കാലിൽ വീണ്ടും അസഹ്യമായ വേദന അനുഭവപ്പെട്ടു. മോദൻ നിന്നു. പിന്നെ നടന്നപ്പോൾ കൂടുതൽ മുടന്തുന്നതുപോലെ തോന്നി. വീട്ടിൽ വന്ന ഉടൻ കട്ടിലിൽ കയറിക്കിടന്നു. ശരീരം വല്ലാതെ പൊള്ളുന്നുണ്ടായിരുന്നു. നടന്നലഞ്ഞതുകൊണ്ട് പനി പിടിച്ചതാവും.

വൈകീട്ട് അനിയനും രുൽദുവും വന്നപ്പോൾ മോദൻ വയലിൽ പോയ കാര്യം ഹർകൗർ പറഞ്ഞ് അറിഞ്ഞു. അവർ അയാളെ വഴക്കുപറഞ്ഞപ്പോൾ അയാൾക്കും എന്തുകൊണ്ടോ അവരോട് ദേഷ്യംതോന്നി. "നിങ്ങൾ ഇപ്പോഴും എന്നെ മുല കുടിമാറാത്ത കുട്ടിയായി കരുതുന്നുവോ?"

മോദൻെറ മട്ട് മാറിയതു കണ്ട് അവർ രണ്ടും ഞെട്ടി. സംഗതി

അല്പം കുഴയുന്ന മട്ട് കണ്ടു.

അടുത്ത ദിവസം ഗ്രാമത്തിലെ വൈദ്യനെ വിളിക്കേണ്ടിവന്നു. അദ്ദേഹം വന്നു ശരിക്കു പരിശോധിച്ചിട്ട് പറഞ്ഞു– കാലിലെ മുറിവ് വളരെ വലുതായി; നീണ്ട ചികിത്സ കൊണ്ടേ ഭേദമാകു. അക്കാര്യം അനിയനെ വിഷമിപ്പിച്ചു. എല്ലാവരുംകൂടി നിർബന്ധിച്ച് മോദനെ ടൗണിലുള്ള 'ഡോക്ടറേമാൻെറ' അടുത്തു കൊണ്ടുപോയി. അദ്ദേഹം ആറേഴു ദിവസം കുത്തിവച്ച് ധാരാളം പണം വിഴുങ്ങി, ഒടുവിൽ സംഗതി കൈവിടുന്ന മട്ടിൽ പാട്യാലായിലെ വലിയ ആശുപത്രിയിൽ കൊണ്ടുപോകാൻ പറഞ്ഞു.

അതുവരെ മോദൻ ഒന്നും പറഞ്ഞിരുന്നില്ല. പക്ഷേ എല്ലാവരും കൂടി തന്നെ പാട്യാലയിൽ കൊണ്ടുപോകുന്ന കാര്യം ചർച്ച ചെയ്യുന്നതു കേട്ട് മോദനു വല്ലാത്ത ദേഷ്യം വന്നു. "വേണ്ട എന്നെ എങ്ങും കൊണ്ടുപോകേണ്ട. ഞാൻ ഗ്രാമത്തിലേക്കു പൊയ്ക്കൊള്ളാം."

അവർ രണ്ടുപേരും മോദനോട് കേണപേക്ഷിച്ചു. പക്ഷേ നിർബന്ധബുദ്ധിയായ പേരപ്പനെപ്പോലെ മോദൻ തൻെറ പിടിവാശിയിൽ ഉറച്ചുനിന്നു.

ഗ്രാമത്തിൽ എത്തിയതോടെ അവർക്കും മോദനെ പാട്യാലയിൽ കൊണ്ടുപോകുന്നതുകൊണ്ട് പ്രയോജനമില്ല എന്നു മനസ്സിലായി. നിർഭാഗ്യമെന്നു പറയട്ടെ ടൗണിൽനിന്ന് ഗ്രാമത്തിലെത്തിയപ്പോഴേക്കും മോദൻെറ സ്ഥിതി പൊടുന്നനെ വളരെ വഷളായി. കാളവണ്ടിയിൽ നിന്നും അവർ തന്നെ അയാളെ താഴെ കട്ടിലിൽ ഇറക്കി. അയാൾക്കു എഴുന്നേൽക്കാൻപോലും വയ്യായിരുന്നു.

വിവരമറിഞ്ഞപ്പോൾ ഹർകൗറിനു എന്തെന്നില്ലാത്ത ദുഃഖം തോന്നി. നിഹാലിച്ചിറ്റയും വിവരമറിഞ്ഞ് എത്തി. മോദൻെറ നില കണ്ടിട്ട് പാവം ഏങ്ങലടിച്ചു കരഞ്ഞു.

"ഈശ്വരനിശ്ചയം ആർക്കു തടയാൻ കഴിയും. ഡോക്ടറൻമാർ തങ്ങളുടെ സർവ്വ കഴിവുകളും പ്രയോഗിച്ചുനോക്കിയതാണ്. പക്ഷേ ചീത്ത കാലത്ത് എല്ലാം മോശമായേ വരു. ഹർകൗർ, നമുക്കു എന്തു ചെയ്യാൻ കഴിയും...." പിന്നീട് ചിറ്റ അവരെ ആശ്വസിപ്പിച്ചുകൊണ്ട് ഇങ്ങനെ പറഞ്ഞു. "ആയുസ്സുണ്ടെങ്കിൽ നൂറുപേർ സഹായത്തിനുണ്ടാകും...... ഈശ്വരൻ നിന്നോട് ഇങ്ങനെ ചെയ്യത്തക്കവണ്ണം നീ ആർക്കും ഒരു ദ്രോഹവും ചെയ്തിട്ടില്ലല്ലൊ. ഒക്കെ നേരെയാവും. സുഖക്കേടുകൾ സാധാരണ വരാറില്ലേ? ആളുകളുടെ കാലും കൈയും മുറിയാറുണ്ട്. പക്ഷേ അവ വീണ്ടും നേരെയാകാറുണ്ട്. ഇതൊന്നും സാരമില്ല. ഈശ്വരൻ നമ്മുടെ പ്രാർഥന കേൾക്കും."

പക്ഷേ ഹർകൗറിൻെറ വിഷാദവും മോദൻെറ അവസ്ഥയും നിഹാലിചിറ്റയുടെ സ്വരത്തിൽ മാററം വരുത്തി. "ഹർകൗർ! ഈശ്വരൻ ചിലർക്കു സർവ്വത്ര ദുഃഖംതന്നെ കൊടുക്കും. ജീവിതകാലം മുഴുവൻ അക്കൂട്ടർക്കു സുഖമനുഭവിക്കാൻ പറ്റില്ല. നിൻെറ കാര്യം തന്നെ എടുക്ക്, നീ മക്കളുടെ സുഖം കണ്ടിട്ടുണ്ടോ? ആദ്യം അവർ കൊച്ചുകു

ട്ടികളായിരുന്നു. മൂത്തവൻ കാര്യപ്രാപ്തിയുള്ളവനായപ്പോൾ ഭർത്താവ് നിന്നെ വിട്ടു പിരിഞ്ഞു. പിന്നീട് മോദൻ ഒക്കെ നേരെയാക്കുമെന്നു പ്രതീക്ഷിച്ചു. പക്ഷേ അവനു പന്ത്രണ്ടു വർഷം ജയിൽശിക്ഷ കിട്ടി. പിന്നീട് അവന്റെ സ്ഥിതിയോ? എല്ലാവരേയും വിവാഹം കഴിപ്പിച്ചു. പക്ഷേ നിനക്കു സുഖം നൽകേണ്ട സമയത്തു ആരുമൊട്ട് സഹായത്തിനുമില്ല. എല്ലാവരും അവരവരുടെ കാര്യം നോക്കി. നിന്നെ വഞ്ചിച്ചു. ഇതൊക്കെ ഞാൻ എന്റെ കണ്ണുകൊണ്ട് കണ്ടതല്ലേ? നിനക്കെന്തെങ്കിലും സുഖം കിട്ടിയിട്ടുണ്ടോ ജീവിതത്തിൽ? നരകം തന്നെ നരകം...."

അല്പനേരം മൗനമായി ഇരുന്നിട്ട് നിഹാലി വീണ്ടും ദീർഘശ്വാസം വിട്ടു. അവർ തുടർന്നു. "ആദ്യം മുതൽ നീ വിശ്വാസം അർപ്പിച്ചിരുന്നതു ഇവൻ ഒരാളിലായിരുന്നു. എപ്പോഴും നീ പറയുമായിരുന്നു- എനിക്കെന്റെ മോദനുണ്ട്; അവൻ എല്ലാം കൊണ്ടുത്തരും. പക്ഷേ വിധിയുടെ കളി ആരു കണ്ടു? മൂന്നു സഹോദരങ്ങളും ഇങ്ങനെ പരസ്പരം പിണങ്ങിക്കഴിയുമെന്നു ആരുകണ്ടു.... ഇവനാണെങ്കിൽ ആകാവുന്നിടത്തോളം വീടുനോക്കി. അവൾ നല്ലവളായിരുന്നു. നിന്നെ കഷ്ടപ്പെടുത്താതെ നിന്റെ കാര്യങ്ങളൊക്കെ വേണ്ടപോലെ നോക്കി.... പറഞ്ഞിട്ടെന്തു കാര്യം! ഈശ്വരന്റെ തീരുമാനം ആർക്കും മാറ്റാനാവില്ല."

ഹർകൗർ മൗനമായി ഒക്കെ കേട്ടു. ഒരിക്കലും ആർക്കും ഒരു ദോഷവും ചെയ്യാത്തവളായിരുന്നു അവർ. എന്നിട്ടും ഈശ്വരൻ അവൾക്കു ഒരു സുഖവും കൊടുത്തില്ലെങ്കിൽ അവൾ ആരെ കുറ്റപ്പെടുത്തും?

അന്നു രാത്രി ഹർകൗർ ഉറക്കമിളച്ചിരുന്നു. സമാധാനമില്ലാതെ അവൾ ഒരു മുറിയിൽനിന്നു മറ്റൊരു മുറിയിലേക്കു വരികയും പോകയും ചെയ്തുകൊണ്ടിരുന്നു. ഒടുവിൽ അനിയനു ദേഷ്യംവന്നു. അവൻ ചോദിച്ചു. "അമ്മേ! നിങ്ങൾക്കു കിടന്നുറങ്ങരുതോ? എന്തെങ്കിലും അത്യാവശ്യം വന്നാൽ നിങ്ങൾക്കു ചേട്ടനുവേണ്ടി എന്തുചെയ്യാൻ കഴിയും?"

അവർ മിണ്ടാതെ നിറഞ്ഞ കണ്ണുകളോടെ തന്റെ കട്ടിലിൽ പോയി കിടന്നു. മനോവിഷമം കൊണ്ട് പിന്നെ അവർക്കു എണീക്കാൻ തോന്നിയില്ല.

ഹർകൗറിനു ആരോടും മുമ്പെങ്ങും ഇതുപോലെ ദേഷ്യം തോന്നിയിട്ടില്ല. ജീവിതം മുഴുവൻ മനസ്സിനുള്ളിലെ കാര്യങ്ങൾ ഉള്ളിൽത്തന്നെ ഒതുക്കിവച്ച് മൗനമായി അവർ കഴിഞ്ഞുകൂടി. പക്ഷേ തന്റെ മൗനം ആരെങ്കിലും ശ്രദ്ധിച്ചോ? എന്റെ ഉള്ള് ആരെങ്കിലും കണ്ടിട്ടുണ്ടോ? എന്ന് ആലോചിച്ചപ്പോൾ തന്റെ നിസ്സഹായത അവർക്കു ബോധ്യമായി. വീട്ടിനകത്തോ പുറത്തോ തനിക്കു യാതൊരു സ്ഥാനവുമില്ല. എങ്കിലും ഒരിയ്ക്കലും ഇക്കാര്യത്തിൽ ദുഃഖം തോന്നിയിട്ടില്ല. ഇപ്പോഴും അവരുടെ ആത്മാവ് മൗനമായി പലതവണ പറഞ്ഞുകൊണ്ടിരുന്നു, 'ഒക്കെ ഉണ്ട്. എന്റെ മോദൻ എണീക്കട്ടെ, അവന്റെ കുടുംബം സുഖമായിരിക്കട്ടെ. ഞാൻ ഇന്നല്ലെങ്കിൽ നാളെ കണ്ണടയ്ക്കും. ഇവരൊക്കെ സുഖമായിരി

ക്കുന്നതു കണ്ടാൽ മതി. ഞാൻ സ്വയം സുഖമനുഭവിച്ചുകൊള്ളാം..... അല്ലെങ്കിൽ മറ്റെന്താണു സുഖം?' എന്നിങ്ങനെ.

പക്ഷേ മനസ്സിൽ മറ്റു വിചാരങ്ങൾ കടന്നുകൂടുന്നു. ഉള്ളിൽനിന്നു മറ്റാരോ ഇങ്ങനെ പറയുന്നപോലെ തോന്നി. 'ഹർകൗറേ! ആശീർവാദങ്ങൾ കൊണ്ട് ലോകം സുഖമായിരിക്കുമെങ്കിൽ ഒരുപിടി അരിക്കുവേണ്ടി ഭിക്ഷക്കാർ നൽകുന്ന ആശീർവാദം കൊണ്ട് മനുഷ്യൻ നേരെ സ്വർഗ്ഗത്തേക്കു പോകുമല്ലൊ....പക്ഷേ ഈശ്വരൻെറ ലീലാവിനോദങ്ങൾ ആർക്കറിയാം. മനുഷ്യനു ദുഃഖം കൊടുത്തിട്ട് അദ്ദേഹത്തിനു എന്തു സുഖമാണു കിട്ടുന്നത്? അല്ലെങ്കിൽ മോദനെപ്പോലുള്ള നല്ല മകന് അദ്ദേഹം എന്തിനു ഈ വേദന നൽകി?'

രാവിലെ എണീറ്റപ്പോൾ അക്ഷമയോടെ അവർ വീണ്ടും മോദൻെറ കട്ടിലിനടുത്തുപോയി നിന്നു. ഭാഗ്യവശാൽ രുൽദുവും അനിയനും പുറത്തു പോയിരിക്കുകയായിരുന്നു. ദേഹത്തുനിന്നും രജായി മാറ്റിക്കൊണ്ട് അവർ ചോദിച്ചു. 'മകനേ!' ഇപ്പോൾ എങ്ങനെയുണ്ട്? എവിടാ വേദനയുള്ളത്?

മോദൻ വളരെ പ്രയാസപ്പെട്ട് കണ്ണുതുറന്നു. വേദന കടിച്ചമർത്തിക്കൊണ്ട് ഒരുവിധം പറഞ്ഞൊപ്പിച്ചു. "സാരമില്ല."

"കഷ്ടം, ഇപ്പോൾ എന്നെ അമ്മേ എന്നുപോലും വിളിക്കുന്നില്ല." അവരുടെ ഉള്ളിൽനിന്നും നിശ്വാസം ഉയർന്നു. പക്ഷേ അടുത്ത ദിവസം അവരുടെ ആത്മാവ് അതിനു മറുപടി കണ്ടെത്തി. "അല്ല, എൻെറ മോദൻ അങ്ങനെയല്ല. വേദന കൊണ്ട് മിണ്ടാൻവയ്യാതെ കിടക്കുകയാണ്, അവൻ ആകാമായിരുന്നെങ്കിൽ അവൻ........"

ദുഃഖത്തോടെ സ്വയം താങ്ങാനാവാതെ ഭിത്തിയിൽ പിടിച്ചുകൊണ്ട് ഒരുവിധം അവർ അടുക്കളയിലെത്തി. ശരീരമാകെ വിറങ്ങലിച്ചിരുന്നു. മഞ്ഞുവീണ വിറക് ഒടിച്ച് അടുപ്പിൽ വച്ചപ്പോൾ അതു കത്തിയില്ല. പുക കണ്ണിൽ നിറഞ്ഞ് കണ്ണിൽനിന്നും വെള്ളം ഒഴുകി. പക്ഷേ അവർ അടുപ്പിൽ വെള്ളം വച്ചപ്പോഴേക്കും അനിയൻ ചായയുംകൊണ്ടുവന്നു. അവൻ വന്നയുടൻ അമ്മയെ വീണ്ടും വഴക്കു പറഞ്ഞു. "അമ്മേ! ഞാൻ എത്ര പ്രാവശ്യം പറഞ്ഞു, ഇവിടെ അടങ്ങിയിരിക്കാൻ. രണ്ടു കട്ടിലും കൂടി ഒന്നിച്ചിട്ടേ പറ്റൂ എന്നുതോന്നുന്നു."

കത്തിയ അടുപ്പ് അതേപോലെ ഇട്ടിട്ട് അവർ മിണ്ടാതെ അകത്തേക്കു പോയി.

സന്ധ്യയായപ്പോൾ തലയും താഴ്ത്തിക്കൊണ്ട് സജ്ജൻ എത്തി. അവൻ വരുന്നതു കണ്ട് രുൽദു പുറത്തുപോയി. അവൻ മിണ്ടാതെ വന്ന് അടുത്ത കട്ടിലിൽ ഇരുന്നു. മോദൻ കണ്ണുതുറന്ന് അങ്ങോട്ടൊന്നു നോക്കി. എന്നിട്ട് പ്രയാസപ്പെട്ട് ഭിത്തിയോട് ചേർന്ന് തിരിഞ്ഞു കിടന്നു.

"ചേട്ടാ, ഞാൻ നിങ്ങളോട് മാപ്പ് ചോദിക്കാൻ വന്നതാണ്." സജ്ജൻെറ തൊണ്ടയിടറി.

മോദൻ തിരിഞ്ഞ് നേരെ കിടന്നു. നോക്കാതെതന്നെ സജ്ജൻെറ മുഖം വളരെ വെറുപ്പ് ഉളവാക്കുന്നതായി അയാൾക്കു തോന്നി. അവൻ

മനഃപൂർവ്വം ദുഃഖം അഭിനയിക്കുകയാണെന്നു തോന്നി. എങ്കിലും വേഗം അയാളുടെ മനസ്സ് സ്നേഹാകുലമായി. വളരെ പ്രയാസപ്പെട്ട് അയാൾ പറഞ്ഞു.

"സംഭവിച്ചതൊക്കെ ശരിയാണു സജ്ജൻ...... ഞാൻ ക്ഷമിക്കാം, പക്ഷേ നീ ചെയ്തതു ശരിയല്ല."

സജ്ജൻ വളരെനേരം കുനിഞ്ഞിരുന്നു കണ്ണുനീർ തുടച്ചുകൊണ്ടിരുന്നു. പിന്നീട് എഴുന്നേറ്റ് അമ്മയുടെ അടുത്തേക്കുപോയി. അവന് കൂടുതലെന്തെങ്കിലും പറയാനോ മോദന്റെ അടുത്തിരിക്കാനോ കഴിഞ്ഞില്ല.

വളരെ പ്രയാസപ്പെട്ട് ആ രാത്രി കഴിച്ചു. രാത്രി മുഴുവൻ രുൽദുവും അനിയനും ഉറക്കമിളച്ചിരുന്നു. അടുത്ത പകലും അതുപോലെ കഴിഞ്ഞു. വീണ്ടും കാളരാത്രി എത്തി.

സ്ന്ധ്യവെളിച്ചത്തിൽ ഒരു അലൗകിക ദൃശ്യം രുൽദു കണ്ടു. വേറെ ഏതോ ലോകത്തിൽ നിന്നും - അപ്സരസ്സുകളുടെ നാട്ടിൽനിന്നോ അതോ സ്വർഗ്ഗത്തിൽനിന്നും നേരിട്ടോ - ഒരാൾ വരുന്നു. മോദന്റെ കട്ടിലിനടിയിൽവച്ചിരുന്ന പാത്രം തേയ്ക്കാനായി അവൻ ടിബ്ബിയിലെ വൃക്ഷച്ചുവട്ടിൽ എത്തിയപ്പോൾ ദൂരെ ഗിയാലയുടെ വയലുകളിൽക്കൂടി ഒരു സ്ത്രീ നടന്നു വരുന്നതു കണ്ടു. അവർ അടുത്തു വന്നപ്പോൾ മൂടുപടം മാറ്റി. രുൽദു അത്ഭുതസ്തബ്ധനായി നിന്നുപോയി.

"സുഖമാണോ?" സ്ത്രീ അടുത്തുവന്നു കിതയ്ക്കുന്ന സ്വരത്തിൽ ചോദിച്ചു. രുൽദുവിനു വിശ്വാസം വന്നില്ല. അവൻ അവളെത്തന്നെ തുറിച്ചുനോക്കി.

ഏതോ അന്തഃപ്രേരണ കൊണ്ട് പ്രേരിതനായി അവൻ ചോദിച്ചു. "ആര് ദാനിയോ!"

"അതെ." അവളുടെ സ്വരം ഇത്തവണ ഇടറിയപോലെ തോന്നി.

"നീ ഇപ്പോൾ?"

"ആപത്തുകാലത്തല്ലേ വരേണ്ടത്?" അവൾ ചോദിച്ചു. "എല്ലാവർക്കും സുഖം തന്നെയല്ലേ?"

രുൽദു അശക്തനായി നിന്നുപോയി. അവൻ മിണ്ടാതെ തലകുനിച്ചുനിൽക്കുന്നതു കണ്ടിട്ട് ദാനി മൂടുപടം അല്പം മാറ്റി അവനെ നോക്കി. പക്ഷേ ബബൂൽ മരത്തിന്റെ നിഴലുകൊണ്ട് രുൽദുവിന്റെ വിളറിയ മുഖം ശരിക്കു കാണാൻ കഴിഞ്ഞില്ല.

"എന്താ ഒന്നും മിണ്ടാത്തത്?"

അതു കേട്ടതോടെ, രുൽദുവിന്റെ സ്ഥിതി കുറെക്കൂടി വല്ലാതായി.

"വളരെ താമസിച്ചുപോയി, ദാനി." അത്രയും പറഞ്ഞപ്പോഴേക്ക് രുൽദുവിന്റെ തൊണ്ട ഇടറി. തലകുനിച്ചുകൊണ്ട് അവൻ വേഗം നടന്നു.

'നൂറുകാതം' വഴിനടന്ന് 'ഏഴുസമുദ്രം' കടന്ന്, തന്റെ വീടിന്റെ മുമ്പിൽ എത്തിയ ദാനിക്കു ആ പടിപ്പുര കടക്കാൻ വളരെ വിഷമമായി. ഒടുവിൽ ആ 'സാഗരം' മറികടന്ന് അകത്തെത്തി മോദനെ കണ്ടതോടെ അവൾ അസ്തപ്രജ്ഞയായി.

"ദാനി വന്നു, മോദൻ....." കട്ടിലിനടിയിൽ പാത്രംവച്ചുകൊണ്ട് രുൽദു പറഞ്ഞു. അവൻ തിരിഞ്ഞു നിന്ന് തലപ്പാവിൻെറ അറ്റം കൊണ്ട് കണ്ണുനീർ തുടച്ചിട്ട് മുറിയുടെ പുറത്തുപോയി.

ദാനി മങ്ങിയ വെളിച്ചത്തിൽ ഭയന്ന കണ്ണുകളോടെ മോദൻെറ വാടി ത്തളർന്ന മുഖത്തേക്കു നോക്കി. അവൾ പതുക്കെ കട്ടിലിൻെറ അരിക ത്തിരുന്നപ്പോൾ മോദൻെറ വരണ്ടചുണ്ടുകളിൽ മന്ദഹാസം വിടർന്നതു പോലെ തോന്നി. ചുണ്ടുകളിൽ നിന്നും ക്ഷീണിച്ച സ്വരം കേട്ടപോലെ. "നീ....വ....ന്നോ?"

ആ ശബ്ദം കേട്ട് അവൾ കൽപ്രതിമ പോലെ ഇരുന്നു. പെട്ടെന്ന് പൊട്ടിക്കരഞ്ഞുകൊണ്ട് മോദൻെറ മാറിൽ അവൾ തലചായ്ച്ചു. അവ ളുടെ കണ്ണുനീരു കൊണ്ട് മോദൻെറ ശരീരം നനഞ്ഞു. ആശോഷിച്ചു വരണ്ട കരങ്ങൾ തൻെറ പുറം ഒന്നു തലോടിയപോലെ തോന്നി. പക്ഷേ അടുത്ത നിമിഷം ആ കൈ നിശ്ചലമായി.

അവൾ മുഖം കുനിച്ച് തൻെറ പ്രാണപ്രിയനെ അവസാനമായി ഒന്നുനോക്കി. പക്ഷേ ഒന്നും വ്യക്തമായി കാണാൻ വയ്യ. ആരും ഇതുവരെ വിളക്കു കൊളുത്തിയില്ല. ദാനി വീണ്ടും മോദൻെറ മാറിൽ തല ചായ്ച്ചു.

"കഷ്ടം, സന്താനഭാഗ്യമില്ലാതെ ഈ നിർദ്ദയ ലോകത്തുനിന്നും അദ്ദേഹത്തെ അയയ്ക്കേണ്ടിവന്നല്ലോ. ഞാൻ ആർക്കും ഒരു ദോഷവും ചെയ്തിട്ടില്ല." എന്നു വിലപിച്ചുകൊണ്ട് ദാനി മോദനെ നോക്കിയി രുന്നു. പക്ഷേ മോദൻ അവസാനമായി കണ്ണുകൾ അടച്ചു കഴിഞ്ഞിരുന്നു.

രാവിലെ മോദൻെറ ശവം നിലത്തിറക്കിയപ്പോൾ രുൽദു തേങ്ങിക്ക രഞ്ഞു. "ദാനി! ഇത്രയുംകാലം അവൻ നിന്നെ കാത്ത് കിടക്കുകയായി രുന്നു."

രാത്രി രുൽദുവും അനിയനുംകൂടി ദാനിയോട് കാര്യങ്ങൾ വിശദ മായി പറഞ്ഞു "സംഭവിക്കേണ്ടതു സംഭവിച്ചു. ഇനി നീ അവിടത്തെ ബന്ധം ഉപേക്ഷിക്കേണ്ട " ദാനിക്കും കാര്യം മനസ്സിലായി. ഹർകൗറിനെ രാത്രിമുഴുവൻ ആ മുറിയിലേക്കു വരാൻ അവർ അനുവദിച്ചില്ല. ദാനി വന്ന വിവരവും അവരോട് പറഞ്ഞില്ല. പക്ഷേ 'അവസാന നിമിഷം' ആർക്കും ആരേയും നിയന്ത്രിക്കാൻ കഴിഞ്ഞില്ല.

"ഇതൊക്കെ കാണേണ്ടി വരുമായിരുന്നെങ്കിൽ എന്തിന് നാലു ദിവ സത്തേക്ക് എന്നെ ഇവിടെക്കൊണ്ടുവന്നു എൻെറ ഈശ്വരാ." ദാനി നിലവിളിച്ചുകൊണ്ടിരുന്നു. രുൽദുവിനു അതു കേട്ട് സഹിക്കാനായില്ല. അവൻ ദാനിയെ ശാസിച്ചു. "പെൺബുദ്ധി തന്നെ. രാത്രി മുഴുവൻ നിന്നെ പറഞ്ഞുമനസ്സിലാക്കിയതല്ലേ വരു എണീക്കൂ...എണീക്കൂ. ബുദ്ധിമോശം കാട്ടാതിരിക്കൂ." രുൽദു അവളെ കുട്ടികളെപ്പോലെ പിടി ച്ചുപൊക്കി. ഹർകൗർ അവളെ കാണുന്നതിനു മുമ്പായി അവളേയും കൊണ്ട് മുറ്റം കടന്നു.

പുറത്ത് അപ്പോഴും അല്പം ഇരുട്ടുണ്ടായിരുന്നു മുമ്പോട്ടു നട ന്നപ്പോഴും അവൻ സ്വയം പറഞ്ഞുകൊണ്ടിരുന്നു. മഠയീ, "ഇങ്ങനെ

കിടന്നു ബഹളംകൂട്ടാമോ? കുറച്ചൊക്കെ സഹിക്കേണ്ടേ? ഒക്കെ ഈശ്വരനിശ്ചയംപോലല്ലേ വരു."

പക്ഷേ വൃക്ഷച്ചുവട്ടിൽ വന്നപ്പോൾ ഒന്നുനിന്നിട്ട് ദാനിയെ സാന്ത്വനപ്പെടുത്തിക്കൊണ്ട് അവൻ പറഞ്ഞു. "ഇനി നീ അവൻെറ കുട്ടിയെ നോക്കണം....കുട്ടിയെ ഞങ്ങൾ പുറകെ വന്നു വാങ്ങാം. അവൾ ഞങ്ങളുടെ സ്വത്താണ്..... ഇനി അവളാണു മോദൻെറ ഓർമ്മ നിലനിറുത്തുന്നത്....സാരമില്ല. വല്ലപ്പോഴുമെ ക്ക ഞാൻ അങ്ങോട്ടു വരാം. നീ ദുഃഖിക്കേണ്ട...."

ദാനി അല്പനേരം അവിടെത്തന്നെ നിന്നു. പിന്നീട് അവൾ പതുക്കെ നടന്നു. രുൽദു അവൾ പോകുന്നതു നോക്കിനിന്നു. അവൻ വേഗം അടുത്തു ചെന്നിട്ട് ചോദിച്ചു. "ദാനി, സത്യത്തിൽ നീ എങ്ങോട്ടാണു പോകുക?"

ദാനി ഇടവഴിയുടെ അരികിലേക്കു മാറിനിന്നു. അവൾ വസ്ത്രം നേരെയാക്കിക്കൊണ്ട് കണ്ണുതുടച്ചിട്ട് പറഞ്ഞു. "കൊടുങ്കാറ്റിൽ പറന്നു നടക്കുന്ന പുൽക്കൊടിക്കു എവിടാണു അഭയം കിട്ടുക?" അവൾ പൊട്ടിക്കരഞ്ഞുപോയി.

രുൽദുവിൻെറ തൊണ്ടയിടറി. അതീവദുഃഖത്തോടെ അയാൾ തിരിഞ്ഞ് ടിബ്ബിയിലെ വൃക്ഷച്ചുവട്ടിൽ ചെന്നുനിന്നു. തിരിഞ്ഞ് അവളെ നോക്കാൻ അവനു ധൈര്യമുണ്ടായില്ല.

പെട്ടെന്നു ആകാശം മേഘാവൃതമായി. നേരം വെളുക്കുകയാണോ? പക്ഷേ ഇത്ര ചുമപ്പ്? രുൽദു പേടിച്ച് ഇടത്തോട്ട് തിരിഞ്ഞ് എത്തിനോക്കി. പക്ഷേ ദാനിയെ കണ്ടില്ല. വീണ്ടും കണ്ണുതുടച്ചിട്ട് നോക്കിയപ്പോൾ അവളെ കണ്ടു അടുത്ത നിമിഷം അയാൾക്കു മതിഭ്രമം ഉണ്ടായപോലെ തോന്നി താൻ യമരാജൻെറ കോടതിയിൽ നിൽക്കുകയാണ്. മുകളിൽ അർദ്ധചന്ദ്രൻ യമരാജൻെറ കണ്ണുപോലെ തോന്നി....

"ഇങ്ങനെയാണോ ന്യായം നടത്തേണ്ടത്?"

വെറുപ്പോടെ അയാൾ സ്വയം പറഞ്ഞു എന്നിട്ട് താഴെ മണലിൽ തിരിഞ്ഞിരുന്നു. തൻെറ കാലുകൾ അശക്തമായിരിക്കുന്നു

രുൽദുവിൻെറ ശ്രദ്ധ ഗ്രാമത്തിലായിരുന്നു. മോദൻെറ ഏകാന്തമായ വീട്ടിലെ തുറന്ന വാതിലും ശൂന്യമായ മുറ്റവും ഇരുട്ടിൽ അയാൾക്കു കാണാമായിരുന്നു. ഗ്രാമത്തിലെ മണ്ണിൻെറ നിറമുള്ള വീടുകളും മട്ടുപ്പാവുകളും വാതിലുകളും ഒക്കെ തനിക്കപരിചിതങ്ങളായി തോന്നി തൻെറ ഏകാന്തമായ വീട് അവയ്ക്കു പുറകിലായി കാണാം. അവിടെ തൻെറ ഏക മകൻ ഉറങ്ങിക്കിടക്കുകയാവും . .

പ്രഭാതരാഗം തെളിഞ്ഞു. വീടുകളുടെ ഉയർന്ന ഭാഗങ്ങൾ കണ്ടുതുടങ്ങി. പക്ഷേ രുൽദു വീണ്ടും പരിഭ്രമത്തോടെ പറഞ്ഞു. "ങ്ഹും എല്ലായിടവും ഇരുട്ടുതന്നെ ഇരുട്ട് സ്വന്തക്കാരുടെ അഭാവത്തിൽ ഒക്കെ ഇരുണ്ടുകാണാം."

അടുത്ത നിമിഷം അയാൾ എഴുന്നേറ്റ് ദേഷ്യത്തോടെ വിളിച്ചുകൂവി. "പക്ഷേ ശത്രുക്കൾ എവിടെപ്പോയി ഒളിക്കാനാണ്" പറയൂ എവിടെ

പ്പോകും അവർ.....!"

എന്നിട്ട് അവൻ നീണ്ട കാലടികൾ വച്ച് മോദന്റെ വീട്ടിലേക്കു നടന്നു. പിണങ്ങിപ്പോയ മോദനെ തിരിച്ചുവിളിക്കാൻ പോകുന്ന മട്ടിൽ.

Printed at New Printindia Sahibabad